# കണ്ണൂർ, കാസർഗോഡ് ജില്ലകളിലെ
# വള്ളുവർ
# ജീവിതവും സംസ്കാരവും

(നാടോടി വിജ്ഞാനപരമായ പഠനം)

# കണ്ണൂർ, കാസർഗോഡ് ജില്ലകളിലെ വള്ളുവർ ജീവിതവും സംസ്കാരവും

(നാടോടി വിജ്ഞാനപരമായ പഠനം)

കണ്ണൂർ സർവ്വകലാശാലയിൽ
ഡോക്ടർ ഓഫ് ഫിലോസഫി ബിരുദത്തിനുവേണ്ടി
സമർപ്പിക്കുന്ന പ്രബന്ധം

കെ. എൻ. ബാലകൃഷ്ണൻ നമ്പ്യാർ

മലയാളം റിസർച്ച് സെന്റർ
കണ്ണൂർ സർവ്വകലാശാല
2006.

# സാക്ഷ്യപത്രം

കണ്ണൂർ സർവ്വകലാശാലയിൽ ഡോക്ടർ ഓഫ് ഫിലോസഫി ബിരുദത്തിനുവേണ്ടി സമർപ്പിക്കുന്ന ഈ പ്രബന്ധം ഇതിനുമുമ്പ് ഏതെങ്കിലും ബിരുദത്തിനോ അസോസിയേറ്റ്ഷിപ്പിനോ, ഫെലോഷിപ്പിനോ അംഗീകാരത്തിനോ വേണ്ടി എഴുതിയതല്ല എന്ന് ഇതിനാൽ സത്യബോധപ്പെടുത്തുന്നു.

ശ്രീകണ്ഠപുരം.
17/01/06.

കെ.എൻ. ബാലകൃഷ്ണൻ നമ്പ്യാർ.

# സാക്ഷ്യപത്രം

കണ്ണൂർ സർവ്വകലാശാലയിൽ ഡോക്ടർ ഓഫ് ഫിലോസഫി ബിരുദത്തിനുവേണ്ടി സമർപ്പിക്കുന്ന 'കണ്ണൂർ-കാസർഗോഡ് ജില്ലകളിലെ വള്ളുവർ-ജീവിതവും സംസ്കാരവും' (Life and Culture of Valluvar in Kannur Kasargode Districts) എന്ന ഈ പ്രബന്ധം എന്റെ നിർദ്ദേശമനുസരിച്ച് നിർവ്വഹിച്ച ഗവേഷണത്തിന്റെ രേഖയാണെന്ന് ഇതിനാൽ സാക്ഷ്യപ്പെടുത്തുന്നു.

പയ്യന്നൂർ,
14.1.06

ഡോ. എം.വി. വിഷ്ണുനമ്പൂതിരി.

# ആമുഖം

'കണ്ണൂർ-കാസർഗോഡ് ജില്ലകളിലെ വള്ളുവർ- ജീവിതവും സംസ്കാരവും" എന്ന വിഷയത്തെ സംബന്ധിച്ച് നാടോടിവിജ്ഞാനീയ രീതിയിലുള്ള ഒരു പഠന പ്രബന്ധമാണിത്. വടക്കൻ കേരളത്തിലെ നദീമുഖങ്ങളിലുള്ള ചാളകളിൽ കഴിയുന്ന വള്ളുവർ, പ്രാചീനകാലംതൊട്ടേ അവഗണനകൾ ഏറെ സഹിച്ചവരാണ്. തീരദേശ മത്സ്യബന്ധന സമൂഹങ്ങളുടെ ഒരു ഉപവിഭാഗമായി കരുതപ്പെടുന്ന വള്ളുവരുടെ ജീവിതത്തിന്റേയും, സംസ്കാരത്തിന്റേയും തനിമ കണ്ടെത്താനുള്ള ശ്രമങ്ങൾ നടന്നിട്ടില്ലെന്നു തന്നെ പറയാം. ഡോക്ടർ ഹെർമൻഗുണ്ടർട്ട്, കാഡ്വൽ, വില്ല്യംലോഗൻ തുടങ്ങിയ പാശ്ചാത്യർ പ്രത്യേക സമൂഹമെന്ന നിലയിൽ വള്ളുവരുടെ അസ്തിത്വം മനസ്സിലാക്കിയിരുന്നു. പഠനാർഹമായ ചരിത്രപശ്ചാത്തലവും സംസ്കാരത്തനിമയും മലബാറിലെ ഈ ചെറുസമൂഹത്തിനുണ്ടെന്ന് കണ്ടെത്തിയത് മലയാളത്തിൽ ഫോക്‌ലോറെന്ന വിജ്ഞാനശാഖയെ വളർത്തിക്കൊണ്ടുവരുന്നതിന് ജീവിതം ഉഴിഞ്ഞുവെച്ച ഡോക്ടർ എം. വി. വിഷ്ണുനമ്പൂതിരിയാണ്.

കണ്ണൂർ സർവ്വകലാശാലയിലെ ഗവേഷണ വിദ്യാർത്ഥിയായി ഡോ. വിഷ്ണുനമ്പൂതിരി സാറിനെ സമീപിച്ചപ്പോൾ വള്ളുവരെക്കുറിച്ച് പഠിക്കാനാണ് അദ്ദേഹം നിർദ്ദേശിച്ചത്. മത്സ്യവും, ചുണ്ണാമ്പും, കുമ്മായവും വിൽക്കാനെത്തുന്ന വള്ളുവരെക്കുറിച്ച് എന്തുപഠിക്കാൻ എന്ന ആശങ്കയുള്ളിലുണ്ടായിരുന്നു. വള്ളുവ ആവേദകരുമായി ബന്ധപ്പെടുകയും അവരുടെ ആഘോഷങ്ങളിലും,

സംസ്കാരക്രിയകളിലും ഭാഗഭാക്കാവുകയും ചെയ്തപ്പോൾ ആശങ്കമാറി. സാമൂഹ്യ, വാങ്മയ, ഭൗതിക സംസ്കാരങ്ങളെക്കുറിച്ചുള്ള ചിട്ടയായ പഠനം, ജാതി, മത, വർഗ്ഗഭേദങ്ങളെക്കുറിച്ചും, സാമൂഹ്യമായ പിന്നോക്കാവസ്ഥയെക്കുറിച്ചുള്ള പലധാരണകളും തിരുത്തിക്കുറിക്കുന്നവയായിരുന്നു. സമൂഹത്തിന്റെ എല്ലാവശങ്ങളെക്കുറിച്ചുമുള്ള സമ്പൂർണ്ണപഠനമാണ് നാടോടിവിജ്ഞാനീയ രീതിയിൽ സാധ്യമായത്. വള്ളുവരുടെ വാങ്മയസംസ്കാരത്തിൽ നാമപദങ്ങളെക്കുറിച്ച് പ്രത്യേകമായി പഠനം നടത്തി അതിൽ അശ്ലീലപദങ്ങളെ ക്കുറിച്ചുള്ള ഭാഗംകൂടി ഉൾപ്പെടുത്താൻ വിഷ്ണുനമ്പൂതിരി സാർ നിർദ്ദേശിച്ചു. അശ്ലീലത്തിൽപ്പോലും ശ്ലീലമായ കാര്യങ്ങളുണ്ടെന്ന് അറിഞ്ഞതങ്ങനെയാണ്. ഒരു സമൂഹം അനാശാസ്യമായി കരുതുന്നതെന്തൊക്കെയെന്നാണ് അശ്ലീലം പഠിപ്പിക്കുന്നത്. അതവരുടെ സാംസ്കാരിക ഔന്നത്യം വ്യക്തമാക്കുന്നതുമാണ് അത്!!

പഠനം എത്രമാത്രം ഉപയോഗപ്രദമായി എന്നു സൂചിപ്പിക്കാൻ വേണ്ടി ഇത്രയും എഴുതിപ്പോയെന്നേയുള്ളു. കാലഗതിയിൽ ഇന്നലേകളിലേക്കു മറഞ്ഞുപോവുന്ന സംസ്കൃതിയുടെ രൂപഭാവങ്ങളിലെല്ലാം വിഭ്രാമകമായ അറിവിന്റെ അംശങ്ങളുണ്ട്. സാമൂഹ്യവളർച്ചയുടെ പലഘട്ടങ്ങളിൽ പാകമാകാതെ ഉപേക്ഷിക്കപ്പെട്ട 'പട്ടുകുപ്പായങ്ങൾ' മനുഷ്യസംസ്കാരത്തിന്റെ മാഹാത്മ്യം വിളിച്ചറിയിക്കുന്നവയാണ്. അതുകണ്ടെത്തി എടുത്തുസൂക്ഷിക്കേണ്ടത് അത്യാവശ്യം തന്നെയാണ്. ഇന്നലെകളിൽ നിന്ന് ഉൾക്കൊണ്ടപാഠങ്ങൾ നാളെക്ക് പകർന്ന് നൽകാനുള്ള കഴിവ് മനുഷ്യന് മാത്രമുള്ളതാണ്. നമുക്കതുചെയ്യാം.

ഗവേഷണ ആവശ്യങ്ങൾക്ക് സമീപിച്ചപ്പോൾ ആവേശകരമായ സഹകരണമാണ് വള്ളുവസമൂഹത്തിൽ നിന്ന് ലഭിച്ചത്. കാവുകളിൽ കളിയാട്ടങ്ങൾക്ക് പ്രത്യേകക്ഷണം തന്നെ കിട്ടി. കൂട്ടായ ചർച്ചകൾക്കും

വിശകലനങ്ങൾക്കും അവരുടെ സഹകരണം ഏറെ സഹായകമായി. ആവേദകരുടെ പൂർണ്ണവിവരങ്ങൾ നന്ദിപൂർവ്വം അനുബന്ധമായി ആവേദസൂചിയിൽ നൽകിയിട്ടുണ്ട്. പെരുമ്പീശൻ ദൈവത്തിന്റെ ചടങ്ങുകൾ ആദ്യവസാനം വീഡിയോയിൽ പകർത്തിത്തന്ന ശ്രീ. മഞ്ചക്കണ്ടി ബാലൻ അവർകളെ പ്രത്യേകം സ്മരിക്കുന്നു.

ഗവേഷണപ്രബന്ധം പൂർണ്ണരൂപത്തിൽ മൂല്യനിർണ്ണയത്തിനായി സമർപ്പിക്കുകയാണ്. മാർഗ്ഗനിർദ്ദേശകനായ ശ്രീ. വിഷ്ണുനമ്പൂതിരി സാറിന്റെ നിർദ്ദേശമനുസരിച്ച് അദ്ധ്യായങ്ങളുടെ എണ്ണത്തിനും, ക്രമത്തിനും ചെറിയമാറ്റങ്ങൾ വരുത്തിയിട്ടുണ്ട്.

കെ. എൻ. ബാലകൃഷ്ണൻ നമ്പ്യാർ

ഉള്ളടക്കം

അധ്യായം

അധ്യായം: ഒന്ന്

# പ്രവേശകം

കണ്ണൂർ-കാസർഗോഡ് ജില്ലകളിലെ പ്രധാന അഴിമുഖഭാഗങ്ങളിലും, തോണിയാത്രസാധ്യമാവുന്ന നദികളുടെ തീരങ്ങളിലും പ്രത്യേക കോളനികളായി ജീവിക്കുന്ന ഒരു ചെറുസമൂഹമാണ് വള്ളുവരുടേത്. ആയിരത്തിൽ താഴെ കുടുംബങ്ങളേ ആകെയുള്ളൂ. ഈ ഹൈന്ദവസമൂഹം പട്ടികജാതിയിൽപെടുന്നു. കണ്ണൂർ ജില്ലയിലാണ് പ്രധാന കോളനികളെല്ലാം ഉള്ളത്. കാസർഗോഡ് ജില്ലയിലെ നീലേശ്വരം ഭാഗത്ത് ഒന്നോരണ്ടോ കുടുംബങ്ങളേയുള്ളൂ. അവരുടേയും അമ്മവീട് പയ്യന്നൂരിനടുത്തുള്ള പെരുമ്പയിലാണ്. തോണിതുഴയുന്നതിൽ പ്രഗത്ഭരായ വള്ളുവർ പണ്ടുമുതലേ പേരുകേട്ട കടത്തുകാരാണ്. ഉൾനാടൻ മത്സ്യബന്ധനമാണ് മുഖ്യതൊഴിൽ. വലനെയ്യുക, കക്കനീറ്റുക, മത്സ്യവിഭവങ്ങൾ ഗ്രാമച്ചന്തകളിൽ വിപണനം നടത്തുക എന്നീ ഉപതൊഴിലുകളും കൃഷിപ്പണിയും ചെയ്യാറുണ്ട്. കുമ്മായവും, ചുണ്ണാമ്പും, ഇച്ചൂളി (നീറ്റിയകക്ക)യും, മത്സ്യവും വിൽക്കാനെത്തുന്ന വള്ളുവസ്ത്രീകളാണ്. മത്സ്യബന്ധനസമൂഹങ്ങളിൽ 'വള്ളുവ' വിഭാഗം നിലനിൽക്കുന്നു എന്നതുതന്നെ അതിന്റെ സവിശേഷവ്യക്തിത്വം വിളംബരം ചെയ്യുന്നു. പക്ഷെ ജീവിത സാഹചര്യങ്ങൾ അതിവേഗം മാറിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ വള്ളുവരുടെ സംസ്കാരത്തനിമയും അതിവേഗം നഷ്ടമായിക്കൊണ്ടിരിക്കുകയാണ്. വള്ളുവരുടെ വംശചരിത്രം എന്ത്? ഇതരസമൂഹങ്ങളിൽ നിന്ന് അതിനെ വേറിട്ടുനിർത്തുന്ന ഘടകങ്ങൾ

എന്തൊക്കെയാണ്? ഈ ചോദ്യങ്ങൾക്കെല്ലാം ഉത്തരം തരാവുന്ന ഒറ്റപ്പഠനരീതിയേ ഇന്ന് നിലവിലുള്ളൂ. അത് നാടോടിവിജ്ഞാനീയ രീതിയാണ്.

## 1.1. പ്രാധാന്യവും പ്രസക്തിയും

'പലജനത, പലേനിബന്ധനം പലനഗരം പലവേഷഭാഷകൾ' ഭാരതത്തിന്റെ[1] പ്രത്യേകതയാണിത്. ഭൂപ്രകൃതിയുടെ പ്രത്യേകതകൾകൊണ്ട് അനേകം ജനപദങ്ങളിലായി ബഹുഭാഷാസംസ്കാരങ്ങൾ നമ്മുടെ നാട്ടിലുണ്ടായതുപോലെ മറ്റെങ്ങുമുണ്ടാവാനിടയില്ല. കേരളം പ്രത്യേകിച്ചും വൈവിധ്യങ്ങൾക്ക് ഏറെ സാധ്യതയുള്ള ഭൂപ്രകൃതിയോടുകൂടിയതാണ്. പശ്ചിമഘട്ട പർവ്വതപ്രദേശങ്ങളും, ചെറിയൊരിടനാഴിപോലെ ഇടനാടും, തീരപ്രദേശവും വൈവിധ്യങ്ങളുടെ വിളനിലമാണ്. ഭൂപ്രകൃതിയുടെ ഈ പ്രത്യേകതകൾ വിചിത്രമായ ആചാരങ്ങളും വിശ്വാസങ്ങളുമുള്ള പലജാതി സ്വതന്ത്രസമൂഹങ്ങൾക്ക് ജന്മംകൊടുത്തു. വിഭവസമൃദ്ധമായ ഈ പരശുരാമക്ഷേത്രത്തിലേക്ക് കുടിയേറ്റങ്ങളും[2] വൻതോതിലുണ്ടായി. ആദിവാസികളൊഴികെയുള്ള നാനാജാതിമതസ്ഥരായ ജനങ്ങളെല്ലാം പലട്ടങ്ങളിലായി കേരളത്തിലേക്ക് കുടിയേറിവന്നവരുടെ പിന്തുടർച്ചക്കാരാണ്. കണ്ണൂർ ജില്ലയിലെ ചിറക്കൽ രാജകുടുംബം 230 തറവാട്ടുകാരായ ബ്രാഹ്മണരെ കൊണ്ടുവന്ന് കുടിയിരുത്തിയചരിത്രത്തിന്ന് ഏറെപഴക്കമില്ല. പക്ഷെ അവരുടെ പൂർവ്വദേശം ഏതെന്നോ മാതൃഭാഷയെന്തെന്നോ പോലും ഇന്നാർക്കുമറിയില്ല. ബന്ധങ്ങൾ അറ്റുപോകാൻ യാത്രാസൗകര്യക്കുറവും, ഭൂപ്രകൃതിയുടെ പ്രത്യേകതകളും, ചരിത്രം രേഖപ്പെടുത്തുന്നകിലുള്ള നമ്മുടെ വിമുഖതയും[3] കാരണമായി. ശാസ്ത്ര സാങ്കേതികരംഗത്തെ മുന്നേറ്റം സാമൂഹ്യരംഗത്ത് വൻവിപ്ലവം സൃഷ്ടിക്കുകയാണിന്ന്. ഫോക്കുകളുടെ സ്വത്വം നഷ്ടമായി അതിവേഗം ഒരാഗോളസമൂഹം വളർന്നുവരാൻ തുടങ്ങിയിരിക്കുന്നു. എങ്കിലും അടുത്തകാലംവരെ സ്വത്വം കാത്തുസൂക്ഷിക്കാൻ

ജനവിഭാഗങ്ങൾക്കുകഴിഞ്ഞത്, ഇഷ്ടാനുസരണം വിശ്വാസങ്ങൾ വെച്ചുപുലർത്താനും അതനുസരിച്ച് ജീവിക്കാനുമുള്ള സാഹചര്യം കേരളത്തിലുണ്ടായിരുന്നതുകാണ്ടാണ്.

കേരളത്തിലെ ഓരോ ജാതിയും ഓരോ സ്വതന്ത്രജനസമൂഹത്തിന്റെ ഘടനയുള്ളതാണ്. ജാതി തൊഴിലിനെ മാത്രം ആശ്രയിച്ചുണ്ടായതല്ല. എന്നതിനു തെളിവാണത്. വള്ളുവരുടെ വംശചരിത്രവും ജാതികൾ ഉടലെടുത്തതിന്റെ കഥകൾ വ്യക്തമാക്കുന്നു. പലജാതിമതവർഗ്ഗഭേദങ്ങൾ ഉണ്ടെങ്കിലും അവയുടെയെല്ലാം അന്തർധാരമായി വർത്തിക്കുന്ന ചില അടിസ്ഥാന വിശ്വാസങ്ങളുടെ അദൃശ്യശംഖലയാണ് നമ്മെയെല്ലാം ഒന്നിപ്പിച്ചു നിർത്തുന്നത്. ഭാരതീയത്വമെന്നോ കേരളീയത്വമെന്നോ ഒക്കെ നമ്മളതിനെ വിളിക്കുന്നു. ഈ ഏകതയെപ്പറ്റി നാം ബോധവാന്മാരാകേണ്ടത് അനിവാര്യമായി വന്നിരിക്കയാണിന്ന്. ഓരോ സമൂഹത്തിന്റേയും സ്വത്വം കണ്ടെത്താനുപകരിക്കുന്ന സമ്പൂർണ്ണ പഠനം കണ്ടേ അതു സാധിക്കൂ. നരവംശശാസ്ത്രത്തിന്റേയോ, സാമൂഹ്യശാസ്ത്രത്തിന്റേയോ, ചിരിത്രത്തിന്റേയോ പഠനരീതികൾ നാടോടിവിജ്ഞാനീയം പോലെ സമ്പൂർണ്ണമല്ല. ഫോക്കുകളുടെ വലുപ്പച്ചെറുപ്പമല്ല അതിന്റെ ഉത്ഭവവും അതിജീവനക്ഷമതയുമാണ് ഏറെ പ്രധാനം.

കാലത്തിന്റെ അതിവേഗമുള്ള ഈവിപര്യയത്തിൽ പലനാടോടി സമൂഹങ്ങളിലേയും കൗതുകകരമായ ആചാരവിശേഷങ്ങളും, കലാരൂപങ്ങളും, ഉപകാരപ്രദമായ വിജ്ഞാന രേഖകളും അവഗണിക്കപ്പെടുകയാണ് ഇന്ന് പരമ്പരാഗത തൊഴിൽ മേഖലയും തകർച്ചയെ നേരിടുകയാണ്. തലമുറകൈമാറി കുറവുകൾ ഓരോന്നായി പരിഹരിച്ച് പൂർണ്ണതയിലെത്തിയേക്കാവുന്ന പരമ്പരാഗത നിർമ്മാണരീതികളിൽ നിന്ന് ഏറെ ഉൾക്കൊള്ളാനുണ്ട്. മൺപാത്രനിർമ്മാണം, ലോഹപ്പണികൾ, ഗൃഹനിർമ്മാണം, ഗണിതം, തച്ചുശാസ്ത്രം, തുടങ്ങിയ ഒരുപാട്

മേഖലകൾ നമ്മുടെ നാട്ടിൽതന്നെ വികാസം നേടിയിട്ടുണ്ട്. യന്ത്രവൽകൃത വ്യവസായങ്ങൾ അവയുടെ നാശത്തിനിടയാക്കി. ഇവയിൽ ചികിത്സാരീതികൾ തന്നെ ഉദാഹരണമായെടുക്കാം. പരമ്പരാഗതമായ നാടൻ, ആയുർവ്വേദ ചികിത്സാരീതികൾ പ്രത്യേക സംരക്ഷണംകൊണ്ടുമാത്രം നിലനിർത്തേണ്ടിവന്നിരിക്കുന്നു. പാശ്ചാത്യ അലോപ്പതിക്കു കിട്ടിയ പ്രചാരവും, പോഷണവും ഒരിക്കലും നമ്മുടെ രീതിക്കുകിട്ടിയിട്ടില്ല. നമ്മുടെ കാലാവസ്ഥക്കും ഭൂപ്രകൃതിക്കും, മനുഷ്യപ്രകൃതിക്കും ഇണങ്ങുന്ന ചികിത്സാ രീതിയാണതെന്ന്, ആയിരത്താണ്ടുകളുടെ അനുഭവസമ്പത്തിന്റെ പിൻബലം അതിനുണ്ടെന്ന് നാം മറക്കുന്നു. ഇനിയും സമൂഹത്തിന്നുപകാരപ്രദമായ അറിവിന്റെ ശകലങ്ങൾ പലസമൂഹങ്ങളിലായി ചിതറിക്കിടപ്പുണ്ട്. അവകകണ്ടെത്തി അടുത്ത തലമുറയ്ക്കായി കൈമാറേണ്ടത് നമ്മുടെ തലമുറയുടെ ദൗത്യമാണ്. ഇന്ന് ആ ദൗത്യം ഏറ്റെടുത്തിരിക്കുന്നത് നാടോടി വിജ്ഞാനീയമാണ്.

ആയിരത്താണ്ടുകൾകൊണ്ട് രൂപപ്പെട്ടുവന്ന ഭാഷയും, സംസ്കാരവും, വിശ്വാസപ്രമാണങ്ങളും അഭിരുചികളും നമ്മുടെ മനസ്സിന്റെ അടിത്തറയാണ്. ആ അടിത്തറയുടെ ബലവും സ്വഭാവവും അറിഞ്ഞുവേണം അവയ്ക്കുമുകളിൽ പുതുസംസ്കൃതികൾ പടുത്തുയർത്തുന്നത്. തലമുറകൈമാറിവന്ന രൂപങ്ങളും, ശബ്ദതാളഭേദങ്ങളും അവയുടെ സ്വാധീനവും നന്നായി മനസ്സിലാക്കിയവരാണ് നമ്മുടെ പ്രഗത്ഭരായ പലകലാകാരന്മാരും. തനതുനാടകരംഗത്ത് കാവാലവും, കവിതാരംഗത്ത് ഇടശ്ശേരി, കടമ്മനിട്ട തുടങ്ങിയവരും ഇവയുടെ ശക്തിമനസ്സിലാക്കി ഉപയോഗിച്ച് വിജയിച്ചവരാണ്. പാരമ്പര്യത്തിന്റെ നല്ലവശങ്ങൾകണ്ടെത്തുക കൂടിയാണ് നാടോടിവിജ്ഞാനീയ രീതിയിലുള്ള പഠനം ലക്ഷ്യമാക്കുന്നത്.

ചരിത്രവും, സാമൂഹ്യശാസ്ത്രവും നമ്മെ പഠിപ്പിച്ച പലവസ്തുക്കളും ശരിയായതാണോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. ചരിത്രം ഇന്നലെയുടെ

അവശിഷ്ടങ്ങളിലേക്കു നോക്കി വസ്തുതകൾ അറിയാൻ ശ്രമിക്കുന്നു. വർത്തമാനകാലജീവിതരീതികളെയും, ആചാരവിശേഷങ്ങളേയും അവഗണിക്കുകയും ചെയ്യുന്നു. നരവംശശാസ്ത്രത്തിനു ഇതുപോലുള്ള പരിമിതികളുണ്ട്. നാടോടി വിജ്ഞാനീയം ഈ കുറവുകൾ പരിഹരിച്ച് ഇന്നലെയെന്നപോലെ ഇന്നിനേയും, നാളെയെയും പരിഗണിക്കുന്നു. വംശചരിത്രം, സംസ്കാര സവിശേഷതകൾ, ഭാഷ, കലാരൂപങ്ങൾ, എന്നിവയെക്കുറിച്ചെല്ലാം നാടോടിവിജ്ഞാനീയം ഗൗരവമായി ചിന്തിക്കുന്നു. ഏറെക്കുറെ സമ്പൂർണ്ണമായ പഠനരീതിയാണത്. അതുകൊണ്ടുതന്നെ വിശ്വസനീയവുമാണ്.

കേരളത്തിലെ പട്ടികജാതിയിൽപ്പെടുന്ന വള്ളുവർ സ്വതന്ത്രവ്യക്തിത്വമുള്ള ഒരു ചെറുനാടോടി സമൂഹമാണ്. വേഷം, ഭാഷ, ജീവിതശൈലി, ആചാരവിശേഷങ്ങൾ, വിശ്വാസങ്ങൾ, ഗൃഹനിർമ്മാണം, ആരാധനാ രീതികൾ, തൊഴിൽ വിനോദോപാധികൾ, സാമൂഹ്യസ്ഥാനം എന്നിവയിലെല്ലാം പ്രത്യേകതകളുള്ളതുകൊണ്ടാണല്ലോ അങ്ങനെയൊരു സമൂഹം വേറിട്ടു നിൽക്കാനിടയായത്. അതെന്തൊക്കെയായിരുന്നു എന്ന അന്വേഷണം പ്രസക്തമാണ്. കേരളത്തിലെ ബ്രാഹ്മണ, ക്ഷത്രിയ അധിനിവേശ രീതികളുമായി വള്ളുവർക്ക് ബന്ധം കാണുന്നില്ല. ചാതുർവർണ്യ ജാതിവ്യവസ്ഥയിൽ വള്ളുവർക്ക് പ്രത്യേക ജാതിധർമ്മം ഒന്നുംകാണുന്നില്ല. കച്ചവട സംഘങ്ങളായി കേരളത്തിലെത്തിയവരാണ് കൊങ്ങിണി ബ്രാഹ്മണർ, തെലുങ്കുചെട്ടിമാർ (എണ്ണച്ചെട്ടിയാർ) എന്നിവർ. വടുകച്ചെട്ടി (വള്ളുവൻ)യും അങ്ങിനെതന്നെ പക്ഷെ വൈശ്യന്മാരായ ഈ വണിക്കുകൾ എങ്ങിനെ പിന്നോക്കസമുദായക്കാരായി എന്നത്ചിന്തനിയമാണ്. അധിനിവേശത്തിന്റെയും, വ്യാപാരരീതികളുടെയും, ശിക്ഷാമുറകളുടെയും, വിശ്വാസശക്തിയുടെ മറവിലുള്ള സമർത്ഥമായ ചൂഷണരീതികളുടേയും അമ്പരിപ്പിക്കുന്ന ചിത്രമാണ് വള്ളുവരെക്കുറിച്ചുള്ള പഠനം വ്യക്തമാക്കുന്നത്.

## 1.2. പൂർവ്വപഠനങ്ങൾ

കേരളത്തിലെ പ്രധാന മത്സ്യബന്ധന സമൂഹങ്ങളായ മുക്കുവർ, മൊകയർ, ബാലന്മാർ തുടങ്ങിയവരെപ്പറ്റി പഠനങ്ങൾ ഏറെനടന്നിട്ടുണ്ട്. എങ്കിലും മത്സ്യബന്ധന സമൂഹമായി പൊതുവേ കരുതപ്പെട്ടുവരുന്ന വള്ളുവരെക്കുറിച്ച് പ്രത്യേകപഠനങ്ങൾ ഉണ്ടായിട്ടില്ല. മീൻപിടിക്കലും വിൽക്കലും മാത്രം തൊഴിലാക്കിയവരല്ല വള്ളുവർ. അതുകൊണ്ടായിരിക്കും ഈ ചെറുസമൂഹത്തെക്കുറിച്ച് വിശദപഠനങ്ങൾ ഇല്ലാതെപോയത്. മുക്കുവരെക്കുറിച്ചും, മൊകയരെക്കുറിച്ചും ഗവേഷണം നടത്തിയവർ വള്ളുവർ തമിഴ്‌വംശക്കാരാണെന്ന് സൂചിപ്പിക്കുന്നു. ഇത് ശരിയല്ല.[5] മത്സ്യബന്ധനവും, ചരക്കുകടത്തലും കടവുകടത്തലും വള്ളുവർക്ക് കേരളത്തിൽ കൽപിച്ചുകിട്ടിയതൊഴിലാണ്. വൈശ്യവൃത്തികളാണ് പാരമ്പര്യമായി അവർ.

ശ്രീ. രാഘവവാരിയരും, രാജൻ ഗുരുക്കളും കൂടി തയ്യാറാക്കി, വള്ളത്തോൾ വിദ്യാപീഠം[6] പ്രസിദ്ധീകരിച്ച കേരളചരിത്രത്തിൽ അനേകം വർത്തകസംഘങ്ങളെപ്പറ്റി വിവരിക്കുന്നുണ്ട്. പക്ഷെ മലബാറിലെ വള്ളുവസമൂഹത്തെ അവർ തിരിച്ചറിഞ്ഞില്ല. എന്നുവേണം കരുതാൻ. കുടകുഭാഗത്തു നിന്ന് കാളപ്പുറത്ത് വിഭവങ്ങളുമായി എത്തുന്ന ചെട്ടികൾ അവരുടെ ശ്രദ്ധയിൽപെട്ടില്ല.

പശ്ചാത്യരാണ് അവരുടെ അന്വേഷണകൂർമ്മതകൊണ്ട് മലബാറിലെ വള്ളുവരുടെ സാന്നിദ്ധ്യം തിരിച്ചറിഞ്ഞ് ചുരുങ്ങിയവാക്കുകളിൽ രേഖപ്പെടുത്തിയിട്ടുള്ളത്. വില്ല്യംലോഗന്റെ മലബാർ മാന്വലിൽ[7] വള്ളുവരെക്കുറിച്ച് ചെറുകുറിപ്പുണ്ട്. തമിഴ് വള്ളുവരിൽ നിന്ന് വ്യത്യസ്ഥരാണ് ഈ സമൂഹമെന്നദ്ദേഹം വ്യക്തമാക്കുന്നു.

"Caste and Tribes of South India" യിൽ വള്ളുവരെക്കുറിച്ചെഴുതിയത് ഇതുമാത്രം "A Small infexior cast of fisherman and foatmen in Malabar" തേഴ്സ്റ്റൺ[8] തമിഴുവള്ളുവരെക്കുറിച്ച് വിശദമായി എഴുതുന്നുണ്ട്.

ഗുണ്ടർട്ട് നിഘണ്ടുവിലാണ് കുറേക്കൂടി വ്യക്തമായ വിശദീകരണമുള്ളത്. വള്ളുവത്തികളുടെ ശരീരസൗന്ദര്യത്തെക്കുറിച്ചെഴുതിയ ഗുണ്ടർട്ട്[9] അവരുടെ ഗോത്രഘടനയിലേക്ക് വെളിച്ചം വീശിയേക്കാവുന്ന സൂചനകൂടി നൽകുന്നു. "A cast of slaves, Ranking a below Vettuvar" എന്ന പരാമർശം സത്യാവസ്ഥയിലേക്ക് വിരൽചൂണ്ടുന്നു. വേട്ടുവരെക്കാൾ ഉയർന്നജാതിയിൽപ്പെടുന്ന അടിമക്കൂട്ടമായിരുന്നു വള്ളുവർ. ഒരു ജനസമൂഹത്തെ ഒന്നാകെ വിശ്വാസശക്തിയുടെ മറവിൽ അടിമപ്പണിക്ക് വിനിയോഗിച്ച കഥയുടെ സൂചന വള്ളുവരുടെ ചൊല്ലുവിളിയിലുമുണ്ടല്ലോ[10]

സ്വതന്ത്രജനസമൂഹമായി കാലത്തെ അതിജീവിച്ച് നിലനിന്നുവന്ന വള്ളുവരെ ആധുനിക കാലത്ത് ശ്രദ്ധിച്ചത് നാടോടിവിജ്ഞാനീയകാരനായ ഡോ. എം. വി. വിഷ്ണുനമ്പൂതിരിയാണ്.[11] കുട്ടിച്ചാത്തൻ തോറ്റത്തിൽ ശിവപാർവ്വതിമാർ വള്ളുവനും വള്ളുവത്തിയുമായി വേഷംമാറി പനയോലകൊണ്ട് മറച്ച്ചാളയുണ്ടാക്കി താമസിച്ചതിനെക്കുറിച്ച് വിഷ്ണുനമ്പൂതിരിമാസ്റ്റർ എഴുതിയിട്ടുണ്ട്. കുട്ടിച്ചാത്തൻ വള്ളുവരുടെ ആരാധനാമൂർത്തികളിൽപെടുന്നില്ല. പക്ഷെചാത്തൻ സേവയിൽ ഏറെ തല്പരർ കൊടകരാണ്. കൊടകരെ 'വടക്കർ' എന്ന് വിളിക്കാറുണ്ട്[12] കുട്ടിച്ചാത്തൻ ശിവാംശമായി ജനിക്കാനിടയായ കഥയിലെ വള്ളുവൻ കൂടകനായിരിക്കണം. വള്ളുവരും ആ ഭാഗത്തുനിന്ന് വന്നവരാണല്ലോ.

വള്ളുവരെക്കുറിച്ചുണ്ടായിട്ടുള്ള പൂർവ്വപഠനങ്ങൾ ഇത്രമാത്രമാണ്.

### 1.3. പഠനലക്ഷ്യം

മലബാറിലെ വള്ളുവസമൂഹത്തെക്കുറിച്ച് നാടോടിവിജ്ഞാനീയ രീതിയിലുള്ള പഠനം നടത്തി അവരുടെ ആചാരമര്യാദകൾ, ആരാധനാരീതികൾ, വിശ്വാസങ്ങൾ, തൊഴിൽ, വാങ്മയസംസ്കാരങ്ങൾ, കലാവിനോദങ്ങൾ തുടങ്ങിയവയെപ്പറ്റി സൂക്ഷ്മമായി മനസ്സിലാക്കുകയാണ് പഠനലക്ഷ്യം. നാളേക്ക്

മുതൽ കൂട്ടായേക്കാവുന്ന പലതും ഓരോസമൂഹത്തിനുമുണ്ട്. അവകണ്ടെത്തി ലോകശ്രദ്ധയിൽ കൊണ്ടുവരികയുംകൂടിയാണ് പഠനത്തിന്റെ ഉദ്ദേശം

'ഓരോ സമൂഹത്തേയും തിരിച്ചറിയുക'12യെന്നത് ഫോക്‌ലോർ പഠനത്തിന്റെ പ്രത്യേകതയാണ്. ഭാരതീയ സമൂഹ വൈവിധ്യങ്ങളുടെ കാതലായി വർത്തിക്കേണ്ട ഏകതയെ കണ്ടെത്താൻ ഈ തിരിച്ചറിവ് സഹായിക്കും. വള്ളുവർ ഒരു സ്വതന്ത്രസമൂഹമായി നിലനിൽക്കാനിടയാക്കിയ പ്രത്യേകതകൾ ഏതൊക്കെയെന്ന് കണ്ടെത്തുകയും പഠനലക്ഷ്യമാണ്. ജാതിപ്പേര് ആചാരങ്ങൾ, സംസ്കാരക്രിയകൾ എന്നിങ്ങനെ സാമൂഹ്യവും, ഭൗതീകവും, വാങ്മയവുമായ സംസ്കൃതി[13]കളെല്ലാം പൂർണ്ണമായി മനസ്സിലാക്കുക. അതിലൂടെ വള്ളുവരുടെ വംശചരിത്രവും, സാംസ്കാരികപൈതൃകവും തിരിച്ചറിയാൻ കഴിയും.

മത്സ്യബന്ധനം മുഖ്യജീവനമാർഗ്ഗമാക്കിയ ഇതരസമൂഹങ്ങളുണ്ട്. അവരിൽ നിന്ന് വള്ളുവർ എന്തുകൊണ്ട് വേറിട്ടുനിൽക്കുന്നു എന്ന ചോദ്യത്തിന് ഉത്തരം കണ്ടെത്തണം. തൊഴിലാണ് ജാതിവിഭജനത്തിന്നാധാരമെങ്കിൽ ഒരേതൊഴിൽ ചെയ്യുന്നവർ ഭിന്നജാതിക്കാരായതെങ്ങനെ? ഇവയുടെ ഉത്തരം നമ്മുടെ സാമൂഹ്യ സംവിധാനത്തിലേക്ക് വെളിച്ചം വീശുമെന്ന് കരുതുന്നു.

**1.4. ഗവേഷണരീതി**

നൂതന വിജ്ഞാനശാഖകളിലൊന്നായ ഫോക്‌ലോറിന്ന് അതിന്റേതായ ഗവേഷണമാർഗ്ഗമുണ്ട്. ഓരോ ജനസമൂഹത്തിന്റെയും എല്ലാഘടകളെയുംപറ്റിയുള്ള സമ്പൂർണ്ണ പഠനത്തിന്ന് നാടോടിവിജ്ഞാനീയരീതി അവസരം തരുന്നു. വള്ളുവ സമൂഹത്തിന്റെ ഭൗതിക, വാങ്മയ സാമൂഹ്യ സംസ്കാരങ്ങളെക്കുറിച്ച് നാടോടി വിജ്ഞാനീയരീതിയിൽ പഠിക്കുകയാണ് ഗവേഷണരീതി.

വർത്തമാനകാല സാമൂഹ്യജീവിതമാണ് അതിന്റെ അസംസ്കൃതവസ്തു. അതുകൊണ്ടാണ് നാടോടിവിജ്ഞാനീയത്തിൽ ഫീൽഡ് വർക്കിന് ഏറെ

പ്രാധാന്യമുണ്ട്. വള്ളുവക്കോളനികൾ സന്ദർശിച്ച് അവരുടെ ജീവിതരീതികൾ, ആചാരങ്ങൾ എന്നിവയെക്കുറിച്ച് കിട്ടാവുന്നത്രയും വിവരങ്ങൾ ശേഖരിക്കുക പഠനഭാഗമാണ്. വള്ളുവരുടെ സംസ്കാരക്രിയകളിൽ ഭാഗവാക്കാവുന്നതിലൂടെ ഏറെ കാര്യങ്ങൾ ഗ്രഹിക്കാൻ കഴിയും.

ആരാധനാലയങ്ങളും, കാവുകളും സന്ദർശിച്ച് ഉത്സവങ്ങളിലും മറ്റാഘോഷങ്ങളിലും പങ്കെടുത്തിട്ടുണ്ട്. ആരാധനാരീതി, തെയ്യം, താൽക്കാലികപതി തുടങ്ങിയവയുടെ വീഡിയോ ചിത്രീകരണം[14] നടത്തി. തോറ്റംപാട്ടും, പൂജാവിധികളും സൂക്ഷ്മമായി അറിയാൻ അതേറെഉപകാരപ്പെട്ടു.

ആവേദകരായിരുന്നു മുഖ്യമായ വിവരസ്രോതസ്സ്. നിയതമായ ലക്ഷ്യത്തോടെ പ്രസക്തമായ ചോദ്യാവലിതയ്യാറാക്കുക, അഭിമുഖം ശബ്ദലേഖനം ചെയ്യുക എന്നിവയും പഠനരീതിയുടെ ഭാഗമാണ്.

ഇതര പഠനങ്ങൾ കിട്ടാവുന്നേടത്തോളം സംഘടിപ്പിക്കുകയും വായിച്ചറിയുകയും ചെയ്യണം.ജാതി സങ്കൽപങ്ങൾ, ജന്മിസമ്പ്രദായം, ദായക്രമങ്ങൾ, ചരിത്രപരാമർശങ്ങൾ, എന്നിവയെക്കുറിച്ചെല്ലാം റഫറൻസ് ഗ്രന്ഥങ്ങളെ ആശ്രയിച്ച് വിവരം നേടാൻ കഴിഞ്ഞിട്ടുണ്ട്.

വിവരസമ്പാദനത്തോടൊപ്പം അവയെ യുക്തിഭദ്രമായ രീതിയിൽ വിശകലനം ചെയ്ത് നിഗമനത്തിലെത്തിച്ചേരുന്നതിന്ന് താരതമ്യാത്മകവും, വിമർശനാത്മകവുമായ രീതികൾ ഉപയോഗപ്പെടുത്തിയിട്ടുണ്ട്. നിരവധി പരദേശി സമൂഹങ്ങളെപ്പറ്റിയും സാമാന്യമായി വിവരങ്ങൾ ശേഖരിച്ചിട്ടുണ്ട്. വള്ളുവർ ബഢഗദേശക്കാരാണോ എന്ന സംശയം തെലുങ്കുചെട്ടിമാരെക്കുറിച്ചന്വേഷിച്ചപ്പോൾ മാറിക്കിട്ടി. പയ്യന്നൂർ ഭാഗത്ത് എണ്ണച്ചേട്ടിമാരായി ചിലകുടുംബങ്ങൾ ഇന്നുമുണ്ട്. അതുപോലെ ഗൗഢസാരസ്വത ബ്രാഹ്മണർ (കൊങ്ങിണിമാർ)

തമിഴ്‌വംശസമൂഹങ്ങൾ എന്നിവരെക്കുറിച്ചെല്ലാം പഠിക്കാനും അറിയാനും ഈ ഗവേഷണം വഴിവെച്ചു.

വാങ്മയ സംസ്കൃതിക്ക് അർഹമായ പ്രാധാന്യം നൽകിക്കൊണ്ടുള്ള പഠനം ഏറെ ഉപകാരപ്രദമാണ്. ഭാഷ വേർതിരിവിന്റെ സുപ്രധാന ഘടകങ്ങളിലൊന്നാണല്ലോ. തമിഴനും, മലയാളിയും കന്നടക്കാരനും വേർതിരിയുന്നത് അങ്ങനെയാണ്! വള്ളുവരുടെ പാട്ടുകളെ വസ്തുനിഷ്ഠമായി കലാമൂല്യം പരിഗണിച്ച് വിശകലനം ചെയ്തു. സംസാരഭാഷയിൽ ഇന്നും കാണുന്ന പ്രത്യേകതകളും നാമപദങ്ങളും പഠനവിധേയമാക്കി. വ്യക്തിനാമങ്ങളുടെ നിഷ്പത്തിയറിയാൻ ഇന്ന് ആവേദകരെ ആശ്രയിക്കുകയും, ഭാഷാശാസ്ത്രതത്വങ്ങളെ ഉപയോഗപ്പെടുത്തുകയും മാത്രമേ വഴിയുള്ളൂ[15]. പരിമിതമായ പദസംഘാതങ്ങൾ പലസന്ദർഭങ്ങളിൽ ഭാവഭേദവും രൂപഭേദവും വന്ന് വിപുലമായ ശൃംഖലകളുണ്ടാവുന്നത് ശ്രദ്ധേയമായിരുന്നു. നാം ലോകത്തെകാണുന്നത്, മനസ്സിലാക്കുന്നത് നമ്മുടെ സംസ്കാരം നൽകുന്ന കാഴ്ചപ്പാടിലൂടെയാണല്ലോ സംസ്കാരചരിത്രത്തിലേക്ക് വെളിച്ചം വീശുന്നവയായരുന്ന വാങ്മയപഠനം.

വള്ളുവരുടെ സാമൂഹ്യ, ഭൗതിക, വാങ്മയസംസ്കാരങ്ങളെക്കുറിച്ച് വിവിധ അദ്ധ്യായങ്ങളിലായി വിവരിച്ചിട്ടുണ്ട്. അദ്ധ്യായങ്ങളുടെ എണ്ണം പതിനേഴിൽ നിന്ന് പതിനാലാക്കി ചുരുക്കിയിട്ടുണ്ട്. ആയോധനകലയും ശത്രുസംഹാരരീതികളും, വിനോദോപാധികളുടെ സവിശേഷതകൾ എന്നിവ മറ്റദ്ധ്യായങ്ങളോട് ചേർത്തു. 'തൊഴിലുപകരണങ്ങൾ. പാർപ്പിടം, ക്ഷേത്രം എന്നിവയുടെ നിർമ്മാണവും ഉപയോഗവും' എന്നിവ ഒരദ്ധ്യായത്തിൽ ഒതുക്കിയിട്ടുണ്ട്. വാങ്മയ സംസ്കാരപഠനത്തിൽ നാമപഠനഭാഗം പ്രത്യേകം ചേർത്തെഴുതുകയും ചെയ്തിട്ടുണ്ട്.

ഗ്രന്ഥസൂചിയും, അനുബന്ധമായി വള്ളുവരുടെ പാട്ടുകൾ, ആവേദകസൂചി, സങ്കേതപദസൂചി, ഫോക്‌ലോർ ഭൂപടം, ചിത്രങ്ങൾ എന്നിവയും ചേർത്തിട്ടുണ്ട്.

---

1. കുമാരനാശാൻ-ലീലാകാവ്യം നോക്കുക
2. പരശുരാമൻ കേരളക്കരയാകെ കടലിൽ നിന്ന് വീണ്ടെടുത്ത് ബ്രാഹ്മണർക്ക് ദാനംചെയ്തു. അവരോടൊപ്പം പരിചാരക വൃന്ദങ്ങളും കേരളത്തിലെത്തിയിരിക്കണം.
3. "അപ്പം തിന്നാൽ പോരെ എന്തിന് കുഴിയെണ്ണണം" എന്ന ചൊല്ല് നോക്കുക. കവികളുടെയും കലാകാരന്മാരുടെയും പേരുപോലും രേഖപ്പെടുത്തുന്നരീതി അപൂർവ്വമായത് ഈ സമീപനം കൊണ്ടാണ്.
4. സിമന്റും പെയിന്റുകളും വന്നതോടെ വള്ളുവരുടെ കക്കനീറ്റൽ ക്ഷയിച്ചുപോയി. ലോഹപ്പാത്രങ്ങളുടെ വരവോടെ പരമ്പരാഗത പാത്രനിർമ്മാണ രീതികൾ (കുശവരുടേത്) ഇല്ലാവുന്നത് ഉദാഹരണം.
5. 'ഉത്തരകേരളത്തിലെ മുക്കുവരുടെ ജീവിതവും സംസ്കാരവും'-ഡോ. കെ. കെ. പത്മനാഭൻ
   മൊകയർ- ജീവിതവും സംസ്കാരവും- ഡോ. ഇ. എം. ശ്രീധരൻ
6. കേരളചരിത്രം-രാജൻ ഗുരുക്കൾ-രാഘവവാരിയർ-വള്ളത്തോൾ വിദ്യാപീഠം 135-137
7. Malabar Manual - William Logan's Vol-I Page 255
   "There is also a severible caste of
   Valluvar who are labourers, fishers; ferryman and sourcers".
8. Edgar Thursten - Cast and Tribes of Southern India- K. Rangachari (311)
9. ഗുണ്ടർട്ട് - മലയാളം - ഇംഗ്ലീഷ് നിഘണ്ടു (128)
10. പെരുമാൾ ചുങ്കം കൊടുക്കാത്തമൂലം
    തദാസപതിബദപൂരമഥന കഠിനഥത
    കോപവും സംഭവിച്ചമ്പരന്നാരവരൊക്കവേ" അനുബന്ധം 1 ചൊല്ലുവിളിനോക്കുക
11. തോറ്റം പാട്ടുകൾ ഒരു പഠനം. ഡോ. എം. വി. വിഷ്ണുനമ്പൂതിരി
    "പാണരുടെ തോറ്റം' നോക്കുക. NBS കോട്ടയം 1990
    'ശ്രീ മഹാദേവനുമേ പാർവ്വതിയും കൂടി
    വള്ളുവാമവതാരം പരിതനകാലം..."
12. ഫോക്‌ലോർ നിഘണ്ടു ഡോ. എം. വി. വിഷ്ണു നമ്പൂതിരി
13. Social, Material and Oral Culture
14. അടുവാപ്പുറം - (കണിയാർവയൽ) മഞ്ചക്കണ്ടിത്തറവാട്ടുവീട്ടിൽ നടന്ന പെരുമ്പുഴയച്ചൻ ദൈവം പൂർണ്ണമായും ചടങ്ങുകളോടെ രേഖപ്പെടുത്തി തന്ന ശ്രീ ബാലൻ അവർകളെ സ്മരിക്കുന്നു.
15. നാമപഠനം എന്ന ഭാഗം നോക്കുക.

അധ്യായം: രണ്ട്

# ഇതര മത്സ്യബന്ധനസമൂഹങ്ങൾ-സാമാന്യാവലോകനം

സുദീർഘമായ തീരദേശവും ധാരാളം നദികളും ജലസമ്പത്തുമുള്ള നാടാണ് കേരളം. പ്രകൃതിദത്തമായ ജലപാതകളും, ജലവിഭവങ്ങളും നമ്മുടെ സാമൂഹ്യഘടനയെ ഏറെ സ്വാധീനിച്ചിട്ടുണ്ട്. അവയെ ആശ്രയിച്ച് കഴിഞ്ഞുകൂടുന്ന സ്വതന്ത്രജനസമൂഹങ്ങൾ കേരളത്തിലുണ്ട്. മത്സ്യബന്ധനവും, ഉപതൊഴിലുകളും ചെയ്ത് ജീവിക്കുന്നവരാണ് കേരളത്തിലെ മുക്കുവർ, മൊകയർ, വാലന്മാർ, വടക്കൻ കേരളത്തിൽ കണ്ണൂർ ജില്ലയിൽ കണ്ടുവരുന്ന വള്ളുവർ തുടങ്ങിയവർ. മത്സ്യബന്ധനം തൊഴിലാക്കിയവരെ പൊതുവേ മുക്കുവർ എന്നു വിളിക്കുമെങ്കിലും ഇവരെല്ലാവരും ഒരേജാതിക്കാരല്ല. മുക്കുവരിൽ തന്നെ നല്ലൊരുവിഭാഗം മുസ്ലിംങ്ങളും, കൃസ്ത്യാനികളുമുണ്ട്. സാമൂഹ്യഘടനയിലും, ആചാരങ്ങളിലും, വിശ്വാസങ്ങങ്ങളിലും വ്യത്യസ്ഥത പുലർത്തുന്നുണ്ടെങ്കിലും അപൂർവ്വമായി സമാനതകളും കാണാം. ഇവരിൽ പുഴയെമാത്രം ആശ്രയിച്ചു കഴിയുന്നവരാണ് മൊകയർ, വാലന്മാർ, വള്ളുവർ എന്നീ സമുദായക്കാർ. അഴിമുഖം വരെ ചെന്ന് മത്സ്യബന്ധനം നടത്തുന്ന ഈ ജാതിക്കാരിൽ വള്ളുവർ എല്ലാംകൊണ്ടും വേറിട്ടു നിൽക്കുന്ന ജനസമൂഹമാണ്.

## 2.1. മുക്കുവർ

മുക്കുവർ മത്സ്യബന്ധനം തൊഴിലാക്കിയവർക്കുള്ള സാമാന്യനാമമാണെങ്കിലും ആ ജാതിപ്പേരിൽ കേരളത്തിൽ ഒരു ജനവിഭാഗമുണ്ട്. പരമ്പരാഗത രീതികളിൽ കടലിൽ മീൻപിടിക്കുന്ന പ്രാചീന ഹൈന്ദവ സമൂഹമാണത്. കേരളീയ രീതിയിലുള്ള ഗോത്ര, കുടുംഘടനയും ഹൈന്ദവാരാധനരീതികളും വിശ്വാസങ്ങളുമാണ് മുക്കുവർക്കുള്ളത്.

മുക്കുവഗോത്രങ്ങളെ ഇല്ലങ്ങൾ എന്നുപറയും. മൂന്നില്ലക്കാരും, നാലില്ലക്കാരുമാണ് കേരളത്തിലെ മുക്കുവർ. സച്ചില്ലം, പൊന്നില്ലം, ചെമ്പില്ലം, കാലില്ലം എന്നിവയാണ് നാല് ഗോത്രനാമങ്ങൾ, കച്ചില്ലം, ചെമ്പില്ലം, ചാത്തില്ലം എന്നിങ്ങനെ മൂന്നില്ലക്കാരുടെ ഗോത്രനാമം. നീലേശ്വരം കാസർഗോഡ് ഭാഗങ്ങളിൽ മൂന്നില്ലക്കാരായ മുക്കുവസമൂഹങ്ങളുണ്ട്.

ഒരേഇല്ലക്കാർ തമ്മിൽ വിവാഹബന്ധം നിഷിദ്ധമാണ്. അമ്മാവന്റെ മകളെ വിവാഹം കഴിക്കാം. എങ്കിലും സഹോദരിമാരുടെ മക്കൾ തമ്മിലോ, സഹോദരന്മാരുടെ മക്കൾ തമ്മിലോ വിവാഹം പാടില്ല. ഗോത്രശുദ്ധി സംരക്ഷിക്കുകതന്നെയാണ് ഇതിന്റെ ലക്ഷ്യം. ദായക്രമത്തിൽ മിശ്രരീതി പിന്തുടരുന്നു. മരുമക്കത്തായ രീതിയനുസരിച്ച് അമ്മയുടെ വീട്ടുപേർ സ്വീകരിക്കും. വിവാഹംകഴിച്ച് സ്വന്തം വീട്ടിലേക്ക് കൂട്ടിക്കൊണ്ടുവന്ന്, അച്ഛനുമമ്മയും കുട്ടികളുമടങ്ങുന്ന കുടുംബമായി ജീവിക്കും. മക്കത്തായരീതിയാണ് ഈ ചിട്ടയിൽ കാണുന്നത്. സ്വത്തവകാശം വലിയ പ്രശ്നമായിരുന്നില്ല. അതുകൊണ്ടുതന്നെ അമ്മവഴിയും, അച്ഛൻവഴിയും കിട്ടാവുന്നതൊക്കേ കിട്ടും. ആണിനും പെണ്ണിനും തുല്ല്യാവകാശം സ്വത്തുക്കളിലുണ്ട്. ശേഷക്രിയാദികളും, പുലവാലായ്മകളും ഇരുകുടുംബവുമായി ബന്ധപ്പെട്ടും വേണം.

മുക്കുവരുടെ ഇടയിൽ താലികെട്ടുകല്ല്യാണം ഉണ്ടായിരുന്നു. താലികെട്ടിക്കുന്നത് സ്ഥാനികരെക്കൊണ്ടോ, മുതിർന്ന സ്ത്രീകളെക്കൊണ്ടോ ആണ്. കുട്ടികളെ സംരക്ഷിക്കാനും, വിവാഹാദികൾ കഴിച്ചുകൊടുക്കാനും രണ്ടുകുടുംബങ്ങൽക്കും കൂട്ടുത്തരവാദിത്വമുണ്ട്. എങ്കിലും അച്ഛനില്ലെങ്കിലേ അമ്മാവന് സ്ഥാനമുള്ളൂ.

'കടക്കോടി' എന്ന ഗ്രാമപഞ്ചായത്താണ് സാമൂഹ്യപ്രശ്നങ്ങൾ ചർച്ചചെയ്യുക. തൊഴിൽ, സാമൂഹ്യ സദാചാരപ്രശ്നങ്ങൾ എന്നിവ കടക്കോടി ചർച്ചചെയ്തു പരിഹരിക്കും. തലമുതിർന്നകാരണവന്മാരാണ് ഈ നാട്ടുകൂട്ടത്തിന്റെ അദ്ധ്യക്ഷസ്ഥാനം വഹിക്കുക. എല്ലാ മാസവും സംക്രമദിവസം കടപ്പുറത്തോ, ദേവസ്ഥാനങ്ങളിലോ കടക്കോടികൂടും. അതിശക്തമായ ഒരു കൂട്ടായ്മ വളർത്തിയെടുക്കാൻ ഈ കടക്കോടിക്കുകഴിഞ്ഞിട്ടുണ്ട്. കർശനമായ സദാചാരനിഷ്ടകൾ മുക്കുവർക്കിടയിലുണ്ട്. ആചാരങ്ങൾ ലംഘിക്കുന്നവർക്ക് സമൂഹം ഭ്രഷ്ട് കൽപിച്ചിരുന്നു.

കാരണവന്മാരും പരദേവതയുമാണ് ആരാധനാമൂർത്തികൾ. കാരണവർ ഗോത്രത്തിന്റെ ഉൽപത്തികാരണമായ അജ്ഞാതഗുരുവാണ്. ഗുരുവിന് നിവേദ്യങ്ങൾ അർപ്പിക്കുകയോ ചെയ്യാറുള്ളൂ. പരദേവത ശ്രീ. കുറുമ്പ ഭഗവതി തന്നെ. ഭഗവതിയെ കെട്ടിയാടിക്കും. കേരളത്തിലെ ഒന്നുകുറ നാൽപതു ദേവീദേവന്മാരെല്ലാം മുക്കുവർക്കും ആരാധനാമൂർത്തികളാണ്. കൊടുങ്ങല്ലൂരിൽ ഭരണി ഉത്സവത്തിന്ന് പോകുന്നത് സാധാരണമാണ്. ശവദാഹവും, കുഴിച്ചുമൂടലും സൗകര്യം പോലെ ചെയ്യും. പുലവാലായ്മകൾ ഉണ്ട്. അഞ്ചുപുലയോ, മൂന്നുപുലയോ മാത്രമേ ആചരിക്കാറുള്ളൂ.

## 2.2. മൊകയർ

പുഴകളിലും ഉൾനാടൻ ജലാശയങ്ങളിലും മത്സ്യബന്ധനം നടത്തുന്നവരാണ് മൊകയർ. നാൽപത്തിനാല് ഇല്ലങ്ങൾ (ഗോത്രങ്ങൾ) ഇവർക്കുണ്ടെന്ന് പറയപ്പെടുന്നു. എങ്കിലും പന്ത്രണ്ടോളം ഇല്ലപ്പേരുകളേ നിലവിലുള്ളൂ. അഴിമുഖങ്ങളിൽ കോളനികളായി താമസിക്കുന്നു.

മിശ്രദായക്രമക്കാരാണ് മൊകയർ.വധുവിനെ വിവാഹം കഴിച്ച് സ്വന്തം വീട്ടിലേക്ക് കൂട്ടിക്കൊണ്ടുവരും. താലികെട്ടുകല്ല്യാണം, തിരണ്ടുകല്ല്യാണം എന്നിവ മൊകയർക്കും ഉണ്ട്. കണ്ണെഴുത്ത്, കാതുകുത്ത്, പേരുവിളി തുടങ്ങിയ സംസ്കാര കർമ്മങ്ങളും, പൊലവാലായ്മ തുടങ്ങിയ അശൗചങ്ങളും ഉണ്ട്. ആചാരാനുഷ്ടാനങ്ങൾ ലംഘിക്കുന്നവർക്ക് നാട്ടുകൂട്ടം ഭ്രഷ്ട് തുടങ്ങിയ ശിക്ഷ കൽപിക്കും. ഇതര സമൂഹങ്ങളെ ആശ്രയിക്കാതെ നിലനിൽക്കാനുതകുന്ന ഘടകങ്ങളെല്ലാം മൊകയസമൂഹത്തിനുണ്ട്.

ഭഗവതിമാരാണ് മുഖ്യആരാധനാമൂർത്തികൾ, ചൂളിക്കടവത്ത് ഭഗവതി, ആയിറ്റ്ഭഗവതി, പുന്നക്കാൽ ഭഗവതി, മർദ്ദ, കുടീവീരൻ, പൊട്ടൻ, ഗുളികൻ തുടങ്ങിയ ദേവന്മാരെ ആരാധിക്കും. പൂരം, ശിവരാത്രി, വിഷു തുടങ്ങിയ കേരളീയ ആഘോഷങ്ങൾക്ക് വിശേഷഅനുഷ്ഠാനങ്ങളുണ്ടായിരുന്നു. ഉത്സവങ്ങളിൽ പാട്ടുത്സവമാണ് പ്രധാനം. വേഷം, വിശ്വാസങ്ങൾ, വിദ്യാഭ്യാസരീതികൾ, ആചാരമര്യാദകൾ എന്നിവയിലെല്ലാം ഇതരമത്സ്യബന്ധന സമൂഹങ്ങളോട് സാദൃശ്യംകാണാം.

## 2.3. വാലന്മാർ

എറണാകുളം, വൈപ്പിൻ ഭാഗങ്ങളിൽ നിന്ന് ഏകദേശം ഒരു നൂറ്റാണ്ടു മുമ്പ് മലബാറിലേക്ക് കുടിയേറിയവരാണ് വാലസമുദായക്കാർ. അഴീക്കൽ, നാറാത്ത്, മടക്കര, പഴയങ്ങാടി ഭാഗങ്ങളിൽ ഇവരുടെ കോളനികളുണ്ട്. 'കൊച്ചിക്കാരെ'

ന്നറിയപ്പെടുന്നു. അഴിമുഖങ്ങളിൽ മാത്രമേ മീൻ പിടിക്കൂ. കുറ്റിവലയാണ് മീൻപിടിക്കാനുപയോഗിക്കുക.

വാലന്മാർ മൂന്നില്ലക്കാരാണ്. നാലില്ലം ഉണ്ടായിരുന്നുവത്രെ. നാലാമത്തെ ഇല്ലം മൂന്നില്ലങ്ങളിൽ നിന്നും 'നുള്ളിവെച്ചു' ഉണ്ടാക്കിയതാണെന്നാണ് വിശ്വാസം. ഇല്ലപ്പേരുകളിൽ 'വൈശക്കരി' എന്നൊരില്ലപ്പേരേ അറിയാനുള്ളു. പഴയങ്ങാടിയിലെ ഇച്ചൂളിക്കടവിൽ 120 വാലകുടുംബങ്ങളുണ്ട്.

സാമൂഹ്യമായും, സാമ്പത്തികമായും ഏറെപിന്നോക്കാവസ്ഥയിലായിരുന്നു വാലസമൂഹം. വിദ്യാഭ്യാസവും, ജോലിയും നേടി അവർ പച്ചപിടിച്ചുവരുന്നതിന്റെ സൂചന ഇവിടത്തെ (പഴയങ്ങാടി) ദേവാലയവും, മനുഷ്യാലയങ്ങളും വിളിച്ചറിയിക്കും. താരാപുരം ദുർഗ്ഗാംബിക ക്ഷേത്രസമുച്ചയം ബാലന്മാരുടേതാണ്. പടിഞ്ഞാറെ കൊട്ടിൽ ഗോപാലസ്വാമി (74) ആണ് ക്ഷേത്രം പ്രസിഡന്റ്. ഭാഷയിലും പെരുമാറ്റത്തിലും തിരുവിതാംകൂർ ചുവകാണാനില്ല. പണ്ഡിറ്റ് കെ. പി. കുറുപ്പൻ വാലസമുദായാംഗമാണെന്ന് ഗോപാലസ്വാമി പറഞ്ഞു.

നാഗാരാധനയാണ് വാലസമുദായത്തിന്റെ പ്രത്യേകത. വന്ദദുർഗ്ഗ, അയ്യപ്പൻ, ഭുവനേശ്വരി തുടങ്ങിയ ദേവതകളുമുണ്ട്. നാഗക്കളം, യക്ഷിക്കളം എന്നിവ വരച്ച് ഉറഞ്ഞുതുള്ളുന്ന നൃത്തം തിരുവിതാംകൂറിൽ നിന്ന് പൂജാരികളെ കൊണ്ടുവന്നാണ് ചെയ്യിക്കുന്നത്. തെയ്യം കെട്ടിയാടുന്ന രീതിയും വാലസമുദായക്ഷേത്രങ്ങളിലില്ല. ബ്രാഹ്മണരാണ് പ്രതിഷ്ഠാദികളും, വാസ്തുബലിയും മറ്റും നടത്തുന്നത്.

പൂജാരികൾ വാലന്മാർ തന്നെ മദ്യവും, മത്സ്യമാംസാദികളും നിവേദിക്കാറുണ്ടായിരുന്നു. വടക്കുംഭാഗച്ചടങ്ങുകളും ഉണ്ട്. മിശ്രദായക്രമം തന്നെയാണ് വാലന്മാരുടെ ഇടയിലുള്ളത്. പുല 16 ദിവസമാണ്. വാലായ്മ 12 ദിവസമുണ്ടാവും. മാറ്റ് ഇല്ല. പേരുവിളി, ചോറൂണ്, കാതുകുത്ത് തുടങ്ങിയ ചടങ്ങുകളെല്ലാം സാധാരണ പോലെ തന്നെ.

മീൻപിടിക്കുന്നതിന് പ്രത്യേക ഭാഗങ്ങൾ പാട്ടത്തിന് വാങ്ങും. കൊച്ചിയിൽ ഇതിന് പട്ടയം കിട്ടിയിരുന്നത്രേ. ഇച്ചൂളിക്കടവിൽ ലൈസൻസ് സമ്പ്രദമായമാണ്. വലക്കുറ്റികളിൽ നദിക്കുകുറുകേ ഉറപ്പിച്ചാണ് മത്സ്യംപിടിക്കുക. ഇത് സ്ഥിരം സംവിധാനമായതിനാലാണ് ലൈസൻസ് ആവശ്യമായിവരുന്നത്.

ഇതരമത്സ്യബന്ധനസമൂഹങ്ങളേപ്പോലെ തന്നെ പരമദയനീയാവസ്ഥയിലുള്ളവരാണ് വാലന്മാരും. എങ്കിലും അവരിന്ന് മറ്റുപിന്നോക്കസമുദായ (OBC) പട്ടികയിലാണുള്ളത്. പഴയങ്ങാടിതാരാപുരത്തുള്ള അൽപം കുടുംബങ്ങളുടെ നില മെച്ചപ്പെട്ടത് ഗൾഫ്പണത്തിന്റെ വരവോടെയാണ്. മറ്റിടങ്ങളിൽ പട്ടികജാതിയിൽ പെടാൻ മാത്രം പിന്നോക്കാവസ്ഥയാണ് അവർക്കുള്ളത്.

വാലന്മാർ ഏതുസമുദായക്കാരുമായും വിവാഹസമ്പത്തിലേർപ്പെടാൻ വിമുഖതയില്ലാത്തവരാണെന്ന് ആവേദകർ പറയുന്നു. മുക്കുവരും, വള്ളുവരും വാലന്മാരുമായി വിവാഹബന്ധത്തിലേർപ്പെടാറുണ്ട്.

ഇതരമത്സ്യബന്ധന സമൂഹങ്ങളെക്കുറിച്ചുള്ള സാമാന്യവലോകനത്തിൽ തന്നെ വള്ളുവർ അവരിൽ നിന്നെല്ലാം വേറിട്ടു നിൽക്കുന്ന സമൂഹമാണെന്ന് വ്യക്തമാവും. സമാനതകളുണ്ടെങ്കിലും മലബാറിൽ രൂപംകൊണ്ട പുതുസമൂഹമാണ് വള്ളുവരുടേത്. വടക്കുനിന്ന് വന്നവരാണ് വള്ളുവർ.[1] മത്സ്യബന്ധനം തൊഴിലാക്കിയെങ്കിലും വൈശ്യവിഭാഗക്കാരാണവർ. കക്കനീറ്റുക, കച്ചവടം ചെയ്യുക, തോണികടത്തുക തുടങ്ങിയ തൊഴിലുകളും കൃഷിപ്പണിയും വള്ളുവരെടുക്കും. വള്ളുവർക്ക് ഇതരമൂർത്തികളോടൊപ്പം ആരാധിക്കാൻ അവരുടെ ഇടയിൽ നിന്നുതന്നെയുണ്ടായ പെരുമ്പുഴയച്ഛൻ ദൈവവുമുണ്ട്. പരദേവത പുരുഷനാണ് 'പരംപുരുഷനാണ്' (പെരുമ്പീശൻ)[2] എന്നതാണ് ശ്രദ്ധേയമായ പ്രത്യേകത. അടിമളാണെന്ന പാശ്ചാത്യഗവേഷകരുടെ പരാമർശങ്ങൾ ഇവരുടെ വംശചരിത്രത്തിലേക്ക് കേരളസാമൂഹ്യചരിത്രത്തിലേക്കും വെളിച്ചംവീശുന്നതാണ്.

---

1. പദനിഷ്പത്തി നോക്കുക

2. പരംപൂരുഷൻ - പെരുമ്പീശൻ - പെരുമ്പുഴയച്ചൻ. പ്രകൃതിയുടെ ഭാഗമായി - കടലമ്മയെപ്പോലെ - പുഴയച്ഛനാണെന്ന്വ്യഖ്യാനിക്കാവുന്ന ഉൽപത്തികഥ നോക്കുക

അധ്യായം: മൂന്ന്

# വള്ളുവർ:
# പദനിഷ്പത്തിയും സമൂഹഘടനയും

## 3.1. പദനിഷ്പത്തി

വള്ളുവർ - ജാതിനാമമാണ്. ഈ പേര് എങ്ങിനെ വന്നുചേർന്നു എന്നന്വേഷിക്കുന്നത് വംശചരിത്രത്തിലേക്ക് വെളിച്ചം വീശിയേക്കാം. അധിവാസ സ്ഥാനങ്ങൾ, തൊഴിൽ, സാമൂഹ്യസ്ഥിതി എന്നിവയുമായെല്ലാം ജാതിപ്പേരിനും, വീട്ടുപേരിനും ബന്ധമുണ്ടാകാം. ഭാഷാശാസ്ത്ര, സാമൂഹ്യശാസ്ത്ര, ചരിത്രപരമായ അന്വേഷണങ്ങളും വിശകലനങ്ങളും രസകരമായ വസ്തുതകൾ വെളിപ്പെടുത്തി തരുന്നവയായിരുന്നു. ഇവയുടെയെല്ലാം സങ്കീർണ്ണമായ സമന്വയം വള്ളുവശബ്ദത്തിനുകാണാം.

### 3.1.1. വല്ലഭനും-വള്ളുവനും

കേരളചരിത്രത്തിൽ ഏറെ ചർച്ചാവിഷയമായതാണ് വള്ളുവശബ്ദം. സംസ്കൃതത്തിലെ 'വല്ലഭ' ശബ്ദത്തിന്റെ തൽഭവമായി കേരളത്തിൽ വള്ളുവനുണ്ടായിട്ടുണ്ട്. വള്ളുവനാടും, വള്ളുവക്കോനാതിരിയും ആ സംസ്കൃതിയുടെ സംഭാവനയാകാം. വല്ലഭൻ-ശ്രീവല്ലഭനായ വിഷ്ണുവാണ്. ദേവനാമത്തിൽ നഗരങ്ങളും, വംശങ്ങളും നമുക്ക് സുപരിചിതമാണല്ലോ.

വള്ളുവർ തമിഴ്വംശജരാണെന്ന വാദവും വിശ്വാസവും പ്രബലമാണ്[1]. തമിഴിലെ പല്ലവനും സംസ്കൃതത്തിലെ വല്ലഭനും വള്ളുവനായിഭവിക്കാൻ ഭാഷാശാസ്ത്രപരമായ യുക്തികളുണ്ടാവാം. തിരുവള്ളുവർ വെള്ളാളയുവതിയെ വേട്ടുണ്ടായ സന്തതിപരമ്പരയാണ് തമിഴ്നാട്ടിലെ ശൈവന്മാരായ വള്ളുവർ എന്ന് തേഴ്സ്റ്റൺ[2] വ്യക്തമാക്കുന്നു. എന്നാൽ മലബാറിലെ വള്ളുവർ തമിഴ് വള്ളുവരിൽ നിന്ന് തികച്ചും ഭിന്നരായ മത്സ്യബന്ധനസമൂഹമാണെന്ന് ചെറുകുറിപ്പിലൂടെ തേഴ്സ്റ്റൺ വ്യക്തമാക്കുന്നുണ്ട്.

ശ്രേഷ്ഠൻ, സമർത്ഥൻ, ഭർത്താവ്, ശിവൻ, വിഷ്ണു എന്നീ അർത്ഥങ്ങളെല്ലാം വല്ലഭശബ്ദത്തിനുണ്ട്. സംസ്കൃതത്തിലെ ഈ ശബ്ദത്തിൽ നിന്ന് വള്ളുവനുണ്ടാവാം.

വല്ലഭ > പല്ലവ > വള്ളുവ

എന്നിങ്ങനെ വല്ലഭൻ തമിഴിൽ പല്ലവനും, മലയാളത്തിൽ വള്ളുവനും ആയിട്ടുണ്ടാവണം. പക്ഷെ സംസ്കൃതപദഭവമായ വള്ളുവനല്ല മലബാറിലെ വള്ളുവൻ എന്ന് വ്യക്തമാണ്. പിന്നോക്കസമുദായക്കാരും, ആദ്യകാലത്ത് അടിമകളുമായിരുന്ന വള്ളവരുടെ ജാതിനാമം സംസ്കൃത ഭവമാക്കാൻ ന്യായം കാണുന്നില്ല. തേഴ്സ്റ്റണും, ഗുണ്ടർട്ടും ലോഗനുമെല്ലാം ഇവരെ പ്രത്യേക സമൂഹമായിക്കാണുന്നുമുണ്ട്.

### 3.1.2. വടുകൻ–കടവൻ–വടക്കൻ

വള്ളുവരുടെ പരദേവതയാണ് പെരുമ്പുഴയച്ഛൻ ദൈവം. 'പെരുമ്പുഴ' യാറ്റിൽ മീൻ പിടിക്കുമ്പോൾ വലയിൽ കുരുങ്ങിക്കിട്ടിയതാണ് എന്നാണ് ഐതിഹ്യം. ദൈവം ഓരോദേശത്തേക്കു വന്നതുമായി ബന്ധപ്പെടുത്തി ഇത്തരം കഥകൾ തോറ്റം പാട്ടുകാർ ഉണ്ടാക്കിപാടും. മീൻപിടിക്കുമ്പോൾ കിട്ടിയകഥയ്ക്കത്രയേ

പ്രസക്തിയുള്ളൂ. തെയ്യത്തിന്റെ തോറ്റം പാട്ടിൽ ഈ പരാമർശമില്ല. അതിലുള്ള കഥ വള്ളുവരുടെ ആഗമനകഥയുമായി ബന്ധമുള്ളതാണ്. 'വള്ളുവശബ്ദ' നിഷ്പത്തിയെക്കുറിച്ച് വ്യക്തമായ സൂചന നൽകുന്നതാണ് വള്ളുവരുടെ പാട്ടായ വരവിളി. ചൊല്ലുവിളി എന്നും ഇതിനുപേരുണ്ട്.

'വരവിളി' പെരുമ്പുഴയച്ഛന്റെ പൂർവ്വാശ്രമവും, കേരളത്തിലെത്താനിടയാക്കിയ സാഹചര്യവും വ്യക്തമാക്കുന്നു. വള്ളുവനെന്ന പേരതിലില്ല. പകരം 'വടുക' നാണുള്ളത് ചൊല്ലുവിളിയിലെ ഈവരികൾ നോക്കുക.

"..........പരമീശൻ ചരണാംബുജസേവകരായീ

പണ്ടുളവായിതു വടുകന്മാരായീധരണിയിൽ

പരദേശേമരുവീടുന്നവർ പോൽ"

എന്ന് ആദ്യഭാഗത്തും

"വടുവരിലൊരുവൻ സൂനുകല്ല്യാണശ്ചൻ

സാരൻ സങ്കീർത്തനംമേ പറവനിനരുതെ

ന്നാലും മൊട്ടൊട്ടുരൈപ്പാനാരംഭിച്ചാദ്യ

നാകും തവപദമിടർപോവാ

നജസ്രംഭജേഹം"

എന്ന് അവസാനഭാഗത്തും കാണുന്നവരികളിൽ വടുകശബ്ദംകാണാം. ചൊല്ലുവിളി വള്ളുവർ മാത്രമേ ചൊല്ലാറുള്ളൂ. വള്ളുവന്റെ ആദ്യാകലനാമം വടുകനെന്നാണെന്ന് ഇത് വ്യക്തമാക്കുന്നു. പരദേശത്തു നിന്ന് (കൊങ്കണദേശം) വന്നവരും ശൈവന്മാരുമാണവർ. വടുകനും വള്ളുവനും ഒന്നുതന്നെയെന്ന് വ്യക്തം.

പെരുമ്പുഴയച്ഛൻ ദൈവം വള്ളുവരെ കടവർ എന്നാണ് വിളിക്കുന്നത്. കൊങ്കണദേശത്തു നിന്ന് കച്ചവടാർത്ഥം പെരുമ്പാടി ചുരം വഴി കേരളത്തിലെത്തി മീത്തലെ പെരുമാൾക്ക് ചുങ്കപ്പിഴവരുത്തി. ദൈവകോപത്തിനിരയായി. വർത്തകസംഘത്തലവനായ വടുകച്ചെട്ടി പെരുമ്പുഴയച്ഛൻ സന്നിപാതജ്വരം പിടിച്ച് പെരുമ്പുഴയാറ്റിൽ വന്നുവീണ് ദൈവക്കുന്ദമായി മാറി. കാളകളും സ്വത്തുമെല്ലാം നഷ്ടപ്പെട്ടു. വടുകസംഘം പിന്നെ തിരിച്ചു പോയില്ല. ചുങ്കക്കടം ഇന്നും തീരാത്തതിനാൽ ഇവിടെ പെരുമാളുടെ (പരമേശ്വരന്റെ) അടിമകളായി കഴിയുന്നു. ചൊല്ലിവിളിയിൽ കാണുന്ന വംശചരിത്രമാണിത്

കഥയിലെ കാര്യം ചരിത്രദൃഷ്ട്യാ പരിശോധിക്കുമ്പോൾ വള്ളുവ ശബ്ദനിഷ്പത്തിയുടെ പൊരുളറിയാം. പെരുമാളുടെ കോപത്തിനിരയായത് ചുങ്കപ്പിഴവരുത്തിയതുകൊണ്ടാണ്.

ചുരംവഴിയെത്തുന്ന വർത്തകസംഘങ്ങളോട് ചുങ്കം പിരിക്കുന്നതിനുള്ള മധുരമായ രീതിയാണ് ക്ഷേത്രം കൊണ്ട് സാധിക്കുക. വിശ്വാസശക്തിയാൽ ഒരാളും കൊടുക്കാതെ പോവില്ല. അങ്ങനെയാരെങ്കിലും ഒഴിഞ്ഞുപോയാൽ അവരുടെ സ്വത്തുക്കൾ കണ്ടുകെട്ടും. ചുങ്കപ്പിഴയൊടുക്കിത്തീരുംവരെ അടിമപ്പണി എടുക്കേണ്ടി വരികയും ചെയ്യും. കാളകളും, വിഭവങ്ങളും കല്ലായി മാറിപ്പോയി എന്ന സങ്കൽപത്തിന് അത്രയേ അർത്ഥമുള്ളൂ.

### 3.1.2.1. പേരുമറിച്ചിടൽ

ഭ്രഷ്ട് കൽപിക്കുന്നതിന് സാധാരണയായി പേര് മറിച്ചുവിളിക്കുകയാണ് പതിവ്. പുഴക്കരയിൽ കൊണ്ടുചെന്ന് പേര് മറിച്ചുചൊല്ലി, മീശയും, കുടുമയും വടിച്ച് കളഞ്ഞ് വിടും. വടുകച്ചെട്ടിമാരിൽ പ്രമുഖനായ പെരുമ്പുഴയച്ഛനെ ഇങ്ങനെ ഊരുവിലക്കിയതായികരുതാം. വടുകർ കടവരായത് അങ്ങിനെയാണ്.

വടുകർ > മറിച്ചിടുമ്പോൾ കടവനായിമാറാം. വടക്ക് സിരസി തുടങ്ങിയ കൊങ്കണ ദേശത്ത് പോവുന്നതിന് വടക്കു പോവുക എന്ന് പറയാറുണ്ട്. തമിഴ്‌വംശജരെ തെക്കർ എന്നും വിളിക്കും. തുളു ബ്രാഹ്മണർ വടക്കൻ ബ്രാഹ്മണരെന്നാണ് അറിയപ്പെടുന്നത്. വടക്കുനിന്ന് വന്ന വടക്കൻ ചെട്ടികളാണ് പെരുമ്പീശനും കൂട്ടരും. വടക്കനെമറിച്ചിട്ടാലും കടവനാവും വടക്കൻ > വടുകൻ. ചൊല്ലുവിളിയിൽ പെരുമ്പീശന് പൂർവ്വാശ്രമത്തിൽ പേരില്ല. ജന്മസ്ഥലവും വ്യക്തമായി അറിവില്ലാത്തതിനാൽ "അങ്ങ് വടക്ക് പരദേശത്ത് മരുവീടുന്നവർ" എന്നാണ് കവിവാക്യം - "വടുകന്മാരായി ധരണിയിൽ" എന്നത് വടക്കന്മാരായിരിക്കണം. ചൊല്ലിവരുമ്പോൾ വടുകനായതാവാൻ ന്യായമുണ്ട്. വടകനെ ചൊല്ലുവിളി വടുകനാക്കി നീതിനിയമങ്ങൾ അത് മറിച്ചിട്ട് കടവനുമാക്കി മാറ്റി.

വടക്കൻ > വടുകൻ > വടുവൻ > വടവൻ > വള്ളുവൻ

1872-ൽ ബാസൽ മിഷൻ, മംഗലാപുരം പ്രസിദ്ധീകരിച്ച ഗുണ്ടർട്ട് നിഘണ്ടുവിന്റെ ആദ്യപതിപ്പിൽ വടുകശബ്ദത്തിന് ബഡഗ (Northern) എന്നും 'a Telungu man' എന്നും അർത്ഥം കൊടുത്തുകാണുന്നു. (Page 922) വടക്കൻ ശബ്ദത്തിൽ നിന്നായിരിക്കണം വടുക-വള്ളുവ ശബ്ദനിഷ്പത്തിയെന്ന ഊഹത്തിന് ഇത് ബലം നൽകുന്നു. വള്ളുവരുടെ പൂർവ്വദേശം തെലുങ്കാനയാണോ എന്നും സംശയിക്കാം. പക്ഷെ കടവന്-കൊടുക്കൽ-കൊള്ളൽ നടത്തുന്നവൻ എന്നും ഗുണ്ടർട്ട് അർത്ഥം പറയുന്നുണ്ട്. (Page 192) വടക്കെ മലബാറിലെ വള്ളുവ സമൂഹത്തിന്റെ ആഗമനം 'ചൊല്ലുവിളി'യനുസരിച്ച് വടക്കൻ ദിക്കിലെ കങ്കാളരാജ്യമാണ്. (കൊങ്കിണി?) വടക്കൻ നാടുകളിലൊന്നായ 'കങ്കാളപുരം' എന്നേ പദ്യഭാഗത്തിനർത്ഥം നൽകേണ്ടതുള്ളൂ. കച്ചവടത്തിനും മറ്റാവശ്യങ്ങൾക്കും (ക്ഷേത്രദർശനത്തിനും മറ്റും) കാളപ്പുറത്ത് ചരക്കുമായി കേരളത്തിലേക്കു വരാറുള്ളത് കുടകുഭാഗത്തുള്ളവരാണ് വടുകച്ചെട്ടിമാരും അങ്ങിനെ വന്നവരാണ്.

### 3.1.2.2. കടവനും-കടത്തും-കടവും

കടവശബ്ദം കടവുകടത്തൽ മുഖ്യതൊഴിലായി സ്വീകരിച്ചതുകൊണ്ടാണെന്ന് പറയാറുണ്ട്. തൊഴിൽ ബന്ധം നോക്കുമ്പോൾ സാധ്യതയുണ്ടുതാനും. കടവ് കടത്താറുണ്ടെന്നല്ലാതെ അത് വള്ളുവരുടെ ജീവനമാർഗ്ഗമല്ല. മത്സ്യബന്ധനമാണ് തൊഴിലായി അവർ സ്വീകരിച്ചത്. മലബാറിൽ മുസ്ലീംങ്ങളും കടവു കടത്താറുണ്ട്. അവർക്ക് ആപേരില്ല. കടവുകടത്ത് സൗജന്യമാണ്. തൊട്ടടുത്ത ജന്മിഗൃഹത്തിൽ നിന്ന് വർഷം തോറും അവകാശങ്ങൾ ലഭിക്കും. അത്തരം അവകാശങ്ങളൊന്നും വള്ളുവർക്ക് ലഭിക്കുന്നുമില്ല. കടവശബ്ദം കടവുമായി ബന്ധമുള്ളതല്ലെന്ന് അങ്ങനെ വ്യക്തമാവും "A Cast of slaves ranking above the vettuvar" എന്ന ഗുണ്ടർട്ടിന്റെ പരാമർശവും സാമൂഹ്യ ഭ്രഷ്ടിന്റെ കഥ ശരിവെക്കുന്നു. വടക്കരെ മറിച്ചിട്ടതു തന്നെയായിരിക്കണം കടവൻ

കടവൻ > കടബാധ്യതയുള്ളവനാണ് എന്നൊരു വിശ്വാസവും നിലവിലുണ്ട്. ചുങ്കപ്പിഴ ഇന്നുവരെ അടച്ചു തീർക്കാൻ കഴിയാതെ കടക്കാരാനായി (പാപ്പർ) പ്രഖ്യാപിക്കപ്പെട്ടവൻ എന്നർത്ഥം. 'കട' ശബ്ദമാവാം ഇങ്ങനെയൊരു നിഗമനത്തിന് കാരണം. വള്ളുവരുടെ സാമൂഹ്യ സാമ്പത്തിക പിന്നോക്കാവസ്ഥയും, മറ്റു വിലക്കുകളും ഇതിന് പിൻബലം നൽകാനുണ്ടുതാനും. ഓരോ വള്ളുവനും ഷോഡശകല തികയും വരെ രണ്ടുപണം 'അടിമപ്പണ'മായി നൽകുന്നത് ചുങ്കക്കടം വീട്ടാനാണെന്നാണ് വിശ്വാസം.

അടിമ എന്നതിന് പാശ്ചാത്യ സമൂഹം നൽകുന്ന 'Slaves' എന്ന അർത്ഥമല്ല മലയാളത്തിലുള്ളത്. വിധേയർ എന്നുമാത്രമേ നമുക്കർത്ഥമുള്ളൂ. അവരെ നിശ്ചയിച്ച് ജോലി ചെയ്യിക്കുകയോ, പീഢിപ്പിക്കുകയോ ചെയ്യുകയില്ല. വിശ്വാസശക്തിയാൽ വിലക്കുകൾ ആരും ലംഘിക്കാറില്ല. വിലക്കുകൾ ഈശ്വര കൽപിതമാകയാൽ അനുസരിക്കും.

### 3.1.4. വെള്ളവും, വള്ളവും, വള്ളനും

വെള്ളവും, വള്ളവുമായി ബന്ധമുള്ളവരാണ് വള്ളുവർ വെള്ളത്തിൽ കളിക്കുന്നവരാണ് വള്ളുവർ എന്ന് ആവേദകർ പറയും. 'കരവള്ളുവൻ' എന്നു വിളിക്കുന്നത് അവർക്ക് ആക്ഷേപമാണ് 'വള്ളുവനെ ചീങ്കണി തൊടില്ല' എന്നൊരു ചൊല്ലുള്ളതായി ഗുണ്ടർട്ട് വ്യക്തമാക്കുന്നു.[7] പെരുമ്പുഴയച്ഛൻ ദൈവത്തെപ്പോലും വലയിൽ കുടുങ്ങിക്കിട്ടിയതാണ്. ഇതെല്ലാം വള്ളുവരും വെള്ളവുമായുള്ള ഗാഢബന്ധം കാണിക്കുന്നു.

വെള്ളവുമായി ബന്ധമുള്ളവൻ വള്ളുവനായി എന്ന നിഗമനത്തിന് മലബാർ മാന്വൽ പിൻബലം നൽകുന്നു. കേരളത്തിലെ വെള്ളാളനാടാർ സമുദായത്തെപ്പറ്റി ലോഗൻ എഴുതിയ കുറിപ്പുകൾ രസകരമാണ്. നടുന്നആൾ-നാടാർ. അതു നനയ്ക്കുന്നആൾ വെള്ളാളർ. (Vellalar=Irigator) എന്നാണ് അദ്ദേഹത്തിന്റെ പക്ഷം. വെള്ളത്തിൽ കളിക്കുന്നവൻ വെള്ളോനും, വെള്ളനും അതുപരിഷ്കരിച്ച് വള്ളുവനുമായി മാറി എന്ന് പറയാവുന്നതാണ്.

വെള്ളോൻ > വെള്ളൻ > വള്ളുവൻ. കടവുകടത്തലും, വള്ളം സമർത്ഥമായി തുഴയുകയും ചെയ്യുന്നതിനാലാണ് വള്ളുവനായത് എന്നവാദത്തിന് മലബാറിൽ മാത്രം കണ്ടുവരുന്ന ഈ സമൂഹത്തെ സംബന്ധിച്ചിടത്തോളം പ്രസക്തിയില്ല. മലബാറിൽ വള്ളം പണ്ടേഇല്ല. ഉള്ളത് തോണിയും ചീനയും മറ്റുമാണ്.

### 3.1.5. പന്തിരുകുലബന്ധം

പറയിപെറ്റ പന്തിരുകുലത്തിലെ വെള്ളോന്റെ വംശപരമ്പരയിൽ പെട്ടവരാണ് മലബാറിലെ വള്ളുവർ എന്ന് ഒരു വാദവും പ്രചാരത്തിലുണ്ട്. മുറമുണ്ടാക്കി വിൽക്കലാണ് വള്ളോന്റെ തൊഴിൽ. മലബാറിൽ ആ തൊഴിൽ വേലന്മാരുടെയാണ്. പേരിലുള്ള സാദൃശ്യമല്ലാതെ വള്ളുവർക്ക് വെള്ളോനുമായുള്ള ബന്ധത്തിന് മറ്റ്

തെളിവുകളില്ല. തൊഴിൽബന്ധം നോക്കുമ്പോൾ ഈ വാദത്തിനടിസ്ഥാനമില്ലെന്നു കാണാം.

### 3.1.6. നിഗമനം

കേരളത്തിന്റെ പ്രാചീന സാമൂഹ്യസംവിധാനങ്ങളും, ലഭ്യമായതെളിവുകളും യുക്തിയും കൊണ്ടു വിലയിരുത്തുമ്പോൾ വള്ളുവർ വടക്കുനിന്ന് വന്ന വട്ടുവച്ചെട്ടി മാരാണെന്ന് (വടക്കൻചെട്ടി) വ്യക്തമാവും. വടക്കൻ വടുകനും (വടക്കൻ-വടുവൻ-വള്വൻ > വള്ളുവൻ) വടുകനെ മറിച്ചിട്ട് ഭ്രഷ്ട് കൽപിച്ചപ്പോൾ കടവനുമായി. അവചൊല്ലുവിളിയിലും, ആചാരങ്ങളിലും നിലനിന്നു. വായ്മൊഴിയിൽ വടക്കൻ വടുവനും വള്ളുവനുമായി മാറി. വെള്ളത്തിലും വള്ളത്തിലും ജോലിനോക്കുന്ന വള്ളുവൻ ജാതിനാമമായി മാറിവന്നതാകണം. ഇങ്ങനെ നോക്കുമ്പോൾ വള്ളുവശബ്ദത്തിന്ന് ഈ സമൂഹത്തിന്റെ വംശചരിത്രവുമായും, ആഗമനചരിത്രമായും ഗാഢബന്ധമുള്ളതായിക്കാണാം.

## 3.2. സമൂഹഘടന

പലജാതി സമൂഹങ്ങളുടെ ബൃഹത്തായ കൂട്ടായ്മയാണ് കേരളീയ സമൂഹം. വീട്ടിലും നാട്ടിലുമായി ഒരുപാട് ധർമ്മങ്ങൾ വ്യക്തിക്ക് അനുഷ്ടിക്കുവാനുണ്ട്. വ്യക്തിയുടേയും, കുടുംബത്തിന്റേയും അതുവഴി സമൂഹത്തിന്റേയും നന്മയാണ് ഇത്തരം സാമൂഹ്യ സംവിധാനങ്ങൾ മുഖ്യമായും ലക്ഷ്യമാക്കുന്നത്. അനാചാരങ്ങളായി ഒറ്റനോട്ടത്തിൽ പലതും തെറ്റിദ്ധരിക്കാനിടയുണ്ടെങ്കിലും മഹത്തായ ലക്ഷ്യബോധത്തോടെ ക്രമീകരിച്ചവയാണവയെന്ന് സൂക്ഷ്മദൃക്കുകൾക്ക് കാണാൻ പ്രയാസമില്ല. തൊഴിൽ, അധിവാസസ്ഥാനങ്ങൾ എന്നിവയുടെ പ്രത്യേകതകൾ സമൂഹഘടനയെ ശക്തമായി സ്വാധീനിക്കും. ഈ സാഹചര്യങ്ങളുടെ വൈവിദ്ധ്യമാണ് ജാതിഭേദങ്ങൾ ഉണ്ടാവാൻ തന്നെ കാരണം. ഓരോ ജാതിയിൽപ്പെട്ട സമൂഹത്തിനും അവരുടേതായ സാമൂഹ്യഘടനയുണ്ട്. ഒരു

സ്വതന്ത്ര ഫോക്കായി നിലനിൽക്കാൻ അവയ്ക്കുകഴിയും. എങ്കിലും സാമൂഹ്യധർമ്മങ്ങളെക്കൊണ്ട് ഈ ഫോക്കുകളെല്ലാം അന്യോന്യം ബന്ധപ്പെട്ടുകിടക്കുന്നു. മലബാറിലെ വള്ളുവ സമൂഹത്തിനും അതിന്റേതായ സാമൂഹ്യസംവിധാനങ്ങളുണ്ട്. ആചാരനുഷ്ഠാനങ്ങളിൽ മറ്റുള്ളവയിൽ കാണുന്ന കർക്കശസ്വഭാവം ഇല്ലെന്നു മാത്രമല്ല ഇതര സമൂഹങ്ങളുമായുള്ള ധർമ്മബന്ധത്തിന്റെ കണ്ണി തീരെ ദുർബ്ബലമാണുതാനും. കാലഗതിയിൽ രൂപം കൊണ്ട പുതുസമൂഹമാണ് വള്ളുവരുടേത്. അതുകൊണ്ട്തന്നെ സമൂഹഘടനയ്ക്ക് സമ്മിശ്രസ്വഭാവം പൂർണ്ണമായും മാറിയിട്ടില്ല. ദായക്രമം, വിവാഹബന്ധങ്ങൾ, ആചാരാനുഷ്ഠാനങ്ങൾ കുലത്തൊഴിൽ എന്നിവയുടെ കാര്യത്തിലെല്ലാം നിയതസ്വഭാവം വള്ളുവസമൂഹത്തിന്ന് ഇനിയും വന്നുചേർന്നിട്ടില്ല.

### 3.2.2. അധിവാസസ്ഥാനങ്ങൾ

ആരാധനാലയങ്ങളെയോ, കൊട്ടാരങ്ങളെയോ കേന്ദ്രീകരിച്ചുള്ള ഗ്രാമസംവിധാനമാണ് കേരളത്തിൽ കൂടുതലായി കാണുന്നത്. സാമൂഹ്യധർമ്മങ്ങളെയും, തൊഴിലിനെയും അടിസ്ഥാനമാക്കി ഓരോ ജനസമൂഹത്തിനും പ്രത്യേകം അധിവാസസ്ഥാനങ്ങൾ ഈ ക്ഷേത്രനഗര സംവിധാനത്തിലുണ്ട്. താമസസ്ഥലങ്ങളുടെ പ്രത്യേകതനോക്കി ജാതികൾ തിരിച്ചറിയാൻ കൂടി പണ്ട് കഴിയുമായിരുന്നു.

വള്ളുവർ പിന്നോക്ക സമുദായക്കാരായ പട്ടികജാതിയിൽപെടുന്നു. പാശ്ചാത്യനിരീക്ഷകർ കണ്ടെത്തിയതുപോലെ ഭ്രഷ്ടസമൂഹമാണവരുടേത്. ആര്യക്ഷേത്രങ്ങളുമായി അവർക്ക് ആചാരബന്ധമൊന്നുമില്ല. അതുകൊണ്ടുതന്നെ ആണ് ഗ്രാമസംവിധാനത്തിന് പുറത്തുള്ളപുറമ്പോക്കുകളായ, നദീതീരങ്ങളോ, അഴിമുഖങ്ങളോ ഇവരുടെ അധിവാസ സ്ഥാനങ്ങളായത്.

കണ്ണൂർ ജില്ലയിലെ പ്രധാന നദീമുഖങ്ങളിലും ഉൾനാടുകളിലുമായി കോളനികളായാണ് വള്ളുവർ ജീവിക്കുന്നത്. വീടിന് ചാളകൾ എന്നാണ് വിളിക്കുക. നാൽച്ചാളകളിൽ ഒന്നാണ് വള്ളുവച്ചാള. പുള്ളുവച്ചാള മലയച്ചാള, പുലയച്ചാള എന്നിവയാണ് മറ്റ് മൂന്നുചാളകൾ. ചരിത്രപ്രസിദ്ധമായ വളപട്ടണം പുഴയോരത്താണ് ഏറ്റവും കൂടുതൽ വള്ളുവക്കോളനികൾ ഉള്ളത്. വെള്ളിക്കീൽ, കണ്ണാടിപ്പറമ്പ, മുല്ലക്കോടി, കൊയ്യം, ചെങ്ങളായി, ശ്രീകണ്ഠപുരം, ഇരിക്കൂർ, ഇരിട്ടി, നുച്ചിയാട് എന്നിവിടങ്ങളിലെല്ലാം വള്ളുവക്കോളനികൾ ഉണ്ട്. പ്രാചീനമായ കോളനികൾ വളപട്ടണം പുഴയോരത്തുള്ളവയാണെന്ന് കരുതപ്പെടുന്നു. കർണ്ണാടക അതിർത്തി പ്രദേശമായ കൂട്ടുപുഴഭാഗത്ത് കാക്കത്തോട്ടിൽ ചെറിയൊരു കോളനിയും ദേവസ്ഥാനവുമുണ്ട്. വളപട്ടണം പുഴയോരത്തുള്ള കോളനികളിൽ കോട്ടയാട്, പാവന്നൂർ-പാറക്കൽ എന്നിവിടങ്ങളിൽ വള്ളുവരുടെ സ്ഥിരം കാവുകളും ഉണ്ട്. കുപ്പം, പെരുമ്പപ്പുഴകളുടെ അഴിമുഖഭാഗത്തും കോളനികളും ഓരോ സ്ഥിരം ആരാധനാലയങ്ങളും കാണാം[9].

### 3.2.2. അധിവാസമേഖലയുടെ പ്രത്യേകതകൾ

മലബാറിലെ നദികളിൽ തോണിയാത്ര സാദ്ധ്യമാവുന്ന സ്ഥലങ്ങളിലാണ് പ്രധാനകോളനികൾ കാണുന്നത്. മിക്കസ്ഥലങ്ങളും കൃഷിയോഗ്യമല്ലാത്ത കുന്നുകളോ, പുറമ്പോക്കുകളോ ആണ്. അധിവാസകേന്ദ്രങ്ങളോടടുത്തുതന്നെ പൗരാണിക വ്യാപാരകേന്ദ്രങ്ങളുള്ളത് ശ്രദ്ധയർഹിക്കുന്നു. വ്യാപാര കേന്ദ്രങ്ങളായ ശ്രീകണ്ഠപുരം, ചെങ്ങളായി, കൊയ്യം, പാപ്പിനിശ്ശേരി തുടങ്ങിയ സ്ഥലങ്ങളെല്ലാം നദിക്കരയിലാണ്. പെരുമ്പപ്പുഴയിൽ വണ്ണാത്തിക്കടവുകാരെ തോണിവരും. അവിടെ ആഴ്ചച്ചന്തയുമുണ്ട്. അതിനടുത്ത് മീങ്കുഴി എന്നസ്ഥലത്ത് നദിക്കരയിൽ വള്ളുവച്ചാളകാണാം. മത്സ്യബന്ധനവും ഉപതൊഴിലുകളും സ്വീകരിച്ചതുകൊണ്ടാവാം.

അധിവാസസ്ഥാനങ്ങൾ ഇവിടങ്ങളിലായത്. വള്ളുവരുടെ വ്യാപാരബന്ധം വ്യക്തമാക്കുന്നതുകൂടിയാണിത്.

പണ്ടുകാലത്തെ സുപ്രധാന ഗതാഗതമാർഗ്ഗം നദികളാണ്. ചീനകളിൽ അതുവഴി ചന്തപ്പുരകളിലേക്ക് ചരക്കുകൾ എത്തിക്കുന്നത് വള്ളുവരാണ്. ഒന്നാന്തരം തുഴച്ചിൽകാരാണ് അവർ. ഏറെമനുഷ്യാദ്ധ്വാനം വേണ്ടിവരുന്ന ഈ മേഖലയിലേക്ക് ശിക്ഷിക്കപ്പെട്ടവരെ നിയോഗിക്കുന്നത് സാധാരണമായിരുന്നു.[1] ചീനവലിക്കാനും, കടവുകടത്താനും അടിമകളെ ഉപയോഗിക്കുന്നരീതി പണ്ടുമുതലേ ഉണ്ടായിരുന്നു. കടത്തനാടൻ കഥകളിൽ മാക്കത്തിന്റെ സഹോദരന്മാരെയും മറ്റും ശിക്ഷിക്കുന്നത് അവരെ സ്ഥിരമായി കടവുകടത്താൻ നിയോഗിച്ചാണ്. കുടുമവടിച്ചുകളയുകയും ചെയ്യും.

ആവാസസ്ഥിരത കൈവരിക്കാത്തതിനാലാവണം പലേടത്തും ആരാധനാലയങ്ങൾ സ്വന്തമായില്ല. ഉള്ളവയ്ക്കുതന്നെ ഏറെപഴക്കം അവകാശപ്പെടാനാവില്ല. കൃഷിസ്ഥലങ്ങളോ, ഭൂസ്വത്തുക്കളോ സമ്പാദിക്കുന്നതിൽ ആദ്യകാലവള്ളുവർ ശ്രദ്ധിച്ചതായികാണുന്നില്ല. അവർക്കതിന് അവകാശമുണ്ടായിരുന്നോ എന്ന കാര്യത്തിൽപോലും സംശയമുണ്ട്. പെട്ടെന്ന് ഒഴിഞ്ഞുകൊടുക്കേണ്ടി വന്നാൽപോലും ചേതംവരാത്ത സ്ഥലങ്ങളാണ് താമസത്തിന് തെരഞ്ഞെടുത്തത് അതുകൊണ്ടാവണം. ഭൂപരിഷ്കരണ നിയമം വന്നശേഷമാണ് അവർക്ക് സ്വന്തമായി ഭൂമി കൈവശം വന്നത്. അതോടെ ആവാസസ്ഥിരത ഉണ്ടായി.

### 3.2.3. മുസ്ലിംബന്ധം

വള്ളുവക്കോളനികളെല്ലാം മുസ്ലിം ഭൂരിപക്ഷ പ്രദേശങ്ങളോട് ചേർന്നാണ് കാണുന്നത്. കച്ചവട മേഖലയിൽ പണ്ട്മുതലേ ശക്തമായ സ്വാധീനം മുസ്ലിംകൾക്കുണ്ടായിരുന്നു. ഇവരുടെ സാമീപ്യം വള്ളുവരുടെ വേഷത്തിലും

ഭാഷയിലും ഏറെ സ്വാധീനം ചെലുത്തിയിട്ടുണ്ട്. എങ്കിലും ആഹാരക്രമങ്ങളിൽ ശുദ്ധമായ ഹൈന്ദവരീതികളാണ് വള്ളുവർ പിന്തുടരുന്നത്. ഗോമാംസം ഒരിക്കലും ഭക്ഷിച്ചിരുന്നില്ല.

മുസ്ലിം അധിനിവേശം വ്യാപകമായ ശേഷം ശിക്ഷിക്കപ്പെട്ടവരെയും ഭ്രഷ്ടരേയും മറ്റും മുസ്ലിംങ്ങൾക്ക് പിടിച്ചുകൊടുക്കുന്ന രീതി ഉണ്ടായിരുന്നു. മതം മാറ്റം ഭ്രഷ്ടിൽ നിന്ന് രക്ഷപ്പെടാനുള്ള മാർഗ്ഗമായിരുന്നു. ഈ വഴിക്ക് വള്ളുവർ പോയില്ല. അവരുടെ വരവ് ഒരുപക്ഷെ അത്തരം സമ്പ്രദായങ്ങൾ വ്യാപകമാകുന്നതിനും മുമ്പായിരിക്കണമെന്ന് ഊഹിക്കാം.

ഉൽപാദന പ്രക്രിയയിൽ വലിയപങ്കില്ലാത്ത ഭൃത്യ വേലചെയ്യുന്ന ജനവിഭാഗങ്ങൾ കേരളത്തിലുണ്ടായിരുന്നു. ഗുണ്ടർട്ടും, ലോഗനും മറ്റും വള്ളുവർ അടിമകളാണെന്ന് സൂചിപ്പിക്കുന്നത്[5] അതുകൊണ്ടാണ്. കടലോരത്തും, ഗ്രാമകേന്ദ്രത്തിന്നു പുറത്തുമാണ് സാധാരണ അടിമപ്പാളയങ്ങളും ചാളകളുമുണ്ടാവുക. വള്ളുവരുടെ സാമൂഹ്യാവസ്ഥയും സ്ഥാനവും, അധിവാസമേഖലകളും പാശ്ചാത്യഗവേഷകരുടെ നിഗമനം ശരിവെക്കുന്നതാണ്. എങ്കിലും ആരാധനാലയങ്ങളും, സ്ഥിരവാസകേന്ദ്രങ്ങളും, ആചാരമര്യാദകളും രൂപപ്പെട്ടുവന്ന് ഒരു പ്രത്യേക ജനവിഭാഗമായി നിലനിൽക്കാനുള്ള കാലപ്പഴക്കം ഈ സമൂഹത്തിനുണ്ടെന്ന് വ്യക്തമാണ്.

### 3.3. കുടുംസംവിധാനം

മനുഷ്യപുരോഗതിയുടെ ഒരു പ്രത്യേകഘട്ടത്തിൽ എല്ലാജനസമൂഹങ്ങളിലും പല പേരുകളിലായി ഗോത്രസംവിധാനങ്ങളും, സമുദായിക നിയമങ്ങളും ഉണ്ടായിരുന്നു. സ്വത്തവകാശവും, തൊഴിലിലുള്ള പ്രാവീണ്യവും പൂർണ്ണതയും തലമുറ കൈമാറി നിലനിർത്തിക്കൊണ്ടു പോവാനും, നശിക്കാതെ കാത്തുസൂക്ഷിക്കാനും ഇതാവശ്യമായിരുന്നു. പ്രത്യേകജാതി സമൂഹങ്ങളും,

ദായക്രമങ്ങളും രൂപം കൊള്ളാൻ ഇതുകാരണമായി. നിശിതമായ സാമൂഹ്യ വ്യവസ്ഥകളും ആചാരങ്ങളും ലംഘിക്കപ്പെടാതിരിക്കാൻ സമുദായഭ്രഷ്ഠപോലുള്ള കർശനനിയമങ്ങളും ഉണ്ടായിരുന്നു. വള്ളുവ ജാതിക്കും അവരുടെതായ ഗോത്ര, കുടുംബ സംവിധാനക്രമങ്ങൾ ഉണ്ടായിരുന്നു. എങ്കിലും താരതമ്യേന ദുർബ്ബലമാണ്, അവ്യക്തരൂപമാണ് അവരുടെ രീതികൾ. നഷ്ടപ്പെടാൻ മഹത്വപൂർണ്ണമെന്ന് സമൂഹം കരുതുന്നതൊന്നും ഇല്ലാത്തതുകൊണ്ട് നിയമങ്ങൾക്ക് അവരെ ഒന്നും ചെയ്യാനാവില്ല.

### 3.3.1. നാലില്ലങ്ങൾ

വള്ളുവ ഗോത്രങ്ങൾക്ക് ഇല്ലം[10] എന്നാണ് പേര്. നാലില്ലക്കാരാണ് അവർ. വംശചരിത്രം ഗോത്രസങ്കൽപത്തിൽ നിന്നാണ് ആരംഭിക്കുന്നത്. കേരളത്തിലെ പലഗോത്രങ്ങളും കുടിയേറ്റവുമായി ബന്ധപ്പെട്ട കുടുംബചരിത്രം വ്യക്തമാക്കുന്നവയാണ്. ആദ്യം നാല്കുടുംബങ്ങളായിരിക്കണം കേരളത്തിലെത്തിയിരിക്കുക. ഒരേ ഇല്ലക്കാർ രക്തബന്ധമുള്ളവരായതിനാൽ വിവാഹബന്ധം പാടില്ല. ബന്ധങ്ങൾക്ക് അകലം കൂടിയപ്പോൾ അത്തരം രീതികൾക്ക് മാറ്റംവന്നിട്ടുണ്ട്. ഒരേ ഇല്ലക്കാർ സ്വജനങ്ങളാകയാൽ പുലവാലായമകൾ അനുഷ്ഠിക്കാറുണ്ട്. വള്ളുവരുടെ നാലില്ലങ്ങൾ ഇവയാണ്.

1) കല്ലൂരിഇല്ലം 2) പുലുവപ്പയില്ലം 3) ആയിപ്പയില്ലം 4) എടച്ചേരിയില്ലം

നാലില്ലക്കാർ കൂടിക്കലർന്നുതന്നെയാണ് താമസം. ദായക്രമത്തിലെ അവ്യവസ്ഥിതി ഇന്നവയെ തിരിച്ചറിയാൻ പ്രയാസമാക്കി മാറ്റിയിരിക്കുന്നു. ആധൃത്വം നാലില്ലങ്ങൾക്കും തുല്ല്യമാണ്. ഇന്ന് അംഗസംഖ്യ കൂടുതലുള്ളത് കല്ലൂരി വിഭാഗത്തിനാണ് എന്ന് പറയപ്പെടുന്നു.

ഒരു കോളനിയിൽ ചാളകളുടെ എണ്ണത്തിനോ സ്ഥാനത്തിനോ പ്രത്യേക നിഷ്കർഷയില്ല. ഗോത്രത്തലവനോ ഗ്രാമത്തലവനോ ഇല്ല. ആദ്ധ്യാത്മിക

T23

നേതൃത്വത്തിനാണ് അൽപമെങ്കിലും സ്വാധീനം കാണുന്നത്. സ്ഥിരമായ ആരാധനാലയങ്ങളുടെ അഭാവം അങ്ങനെയൊരു നേതൃത്വവും കൂട്ടായ്മയും നഷ്ടമാക്കി. നാട്ടുകൂട്ടങ്ങളോ, അതുപോലുള്ള സ്ഥാപനങ്ങളോ വള്ളുവ സമൂഹപ്രശ്നങ്ങൾ ചർച്ച ചെയ്യാനായി ഇല്ല. ആചാരമര്യാദാദികൾ തലമുറകളായി അനുഷ്ടിച്ചുവരുന്നത് അനിഷേധ്യമായി പിന്തുടരുന്നു എന്നുമാത്രം. ഒരു സമ്പൂർണ്ണസ്വതന്ത്രസമൂഹം എന്ന് വള്ളുവ സമൂഹത്തെ വിളിക്കാമെന്നു തോന്നുന്നു. തലമുറകളായി അനുഷ്ടിച്ചുവരുന്ന രീതികൾ ലംഘിച്ചാൽ ചോദ്യം ചെയ്യലുകളോ, ഭ്രഷ്ടോ ഉണ്ടാവാറില്ല' അതുകൊണ്ടുതന്നെ പലതരം ആചാരമര്യാദകളുടെ ആകത്തുകയാണ് ആ സമൂഹം. ശവം ദഹിപ്പിക്കുന്നവരും, കുഴിച്ചിടുന്നവരും, കുടുമവെക്കുന്നവരും, വെക്കാത്തവരും, പതിനാല് പുലയും, പതിനാറ് പുലയും ആചരിക്കുന്നവരും ഒക്കെയായി പലതരക്കാരുണ്ട് വള്ളവരുടെ ഇടയിൽ പല സമൂഹങ്ങളിൽ നിന്ന് ഇവരുടെ ഇടയിലേക്ക് ആൾക്കാർ ചേർന്നതായി സംശയിക്കാവുന്ന അവസ്ഥയാണ് കുടുംബ-ഗോത്ര സംവിധാനങ്ങളിൽ കാണുക.

### 3.3.2. വള്ളുവകുടുംബം

സമൂഹത്തിന്റെ ഏറ്റവും ചെറിയ യൂണിറ്റാണ് കുടുംബം. ഇവിടെ തന്നെ അവ്യവസ്ഥിതരൂപമാണ് കാണുന്നത്. അച്ഛനും, അമ്മയും, മക്കളുമടങ്ങുന്ന കുടുംബങ്ങളുണ്ട്- ഗൃഹനാഥൻ അച്ഛൻ തന്നെ. അതേസമയം മരുമക്കത്തായ രീതിയിലുള്ള കുടുംബങ്ങളും ഉണ്ട് . അവിടെ അമ്മാവനാണ് ഗൃഹനാഥൻ. എങ്കിലും ഈ രീതി പിന്തുടരുന്നവർ വളരെ അപൂർവ്വമാണ്. മാത്രമല്ല ആചാരങ്ങളിൽ മാത്രമാണ് ഈ അമ്മ വഴിബന്ധം നില നില്ക്കുന്നത്. ഭർത്താവ് തന്നെയാണ് ഭാര്യയേയും കുട്ടികളേയും സംരക്ഷിക്കുന്നത്. വീട്ടുപേരിന്റെ കാര്യത്തിൽ മാത്രം അമ്മവഴി സ്വീകരിക്കുന്നു.

വള്ളുവ കുടുംബത്തിൽ സ്ത്രീ പുരുഷനെപ്പോലെ തന്നെ സർവ്വസ്വതന്ത്രയാണ്. കച്ചവടമാണ് മുഖ്യതൊഴിൽ. തമിഴ് ചെട്ടിച്ചികളെപ്പോലെ മലബാറുകാർക്ക് സുപരിചിതരാണ് വള്ളുവച്ചെട്ടിച്ചികളും. സൗന്ദര്യവർദ്ധക വസ്തുക്കളും ചുണ്ണാമ്പ്, കുമ്മായം, ഈർക്കിൽ മാച്ചി തുടങ്ങിയവും വിൽക്കാൻ ഇവർ ഗ്രാമങ്ങളിലെത്തും. പുഴമത്സ്യം വിൽക്കുന്നതും വള്ളുവത്തികളാണ്. ചീനക്കാരായ വള്ളുവർ മദ്യപ്രിയരാണ് അതുകൊണ്ടുതന്നെ കുടുംബത്തിന്റെ പ്രധാന വരുമാനമാർഗ്ഗം സ്ത്രീകൾക്ക് കച്ചവടത്തിൽ നിന്ന് ലഭിക്കുന്നതായിരുന്നു. പുറം ലോകവുമായി സ്വതന്ത്രമായി ബന്ധപ്പെടുന്നതിനാലാവാം അസാധാരണ തന്റേടികളും, ശുചിത്വബോധമുള്ളവരുമാണ് അവർ. മലബാറിൽ ആദ്യമായി ബ്ലൗസിട്ട് നടക്കാൻ തുടങ്ങിയഹിന്ദുക്കൾ അവരാണത്രെ! പർദ്ദാ സമ്പ്രദായമോ, മറ്റ് കർശനനിയമങ്ങളോ അവരിൽ ആരും അടിച്ചേൽപിച്ചിട്ടില്ല. പെരുമ്പീശൻ ദൈവത്തെപ്പോലും ചൂരൽക്കഷായം നൽകി നിലക്കു നിർത്തുന്ന 'പെരുമ്പുഴയമ്മ'യാണ് സ്ത്രീ മാതൃകയെന്നുപറയാം.

പ്രായപൂർത്തിയായ പുരുഷൻ വിവാഹിതനാവുന്നതോടെ പുതിയൊരു കുടുംബം ഉണ്ടാവും. പരിസരത്ത് എവിടെയെങ്കിലും പുതിയൊരു ചാളയുണ്ടാക്കി താമസം തുടങ്ങും. കൂട്ടുകുടുംബരീതി കാണുക പ്രയാസം തന്നെയാണ്.

### 3.3.3. ആത്മീയ നേതൃത്വം

സമുദായത്തിന്റെ ആത്മീയ കാര്യങ്ങൾക്ക് നേതൃത്വം വഹിച്ചിരുന്നത് വള്ളുവക്കാവുകളിലെ കോമരങ്ങളും, എംബ്രോൻ എന്നു വിളിക്കുന്ന പൂജാരിയുമാണ്. ആത്മീയ കാര്യങ്ങളിലല്ലാതെ സമുദായ നേതൃത്വം അവർക്കില്ല.

പൂജാദികളും, കോമരങ്ങളും, വെളിച്ചപ്പാടന്മാരും വള്ളുവർതന്നെയാണ്. പാരമ്പര്യമായി ലഭിക്കുന്നതല്ല ഈ സ്ഥാനങ്ങൾ. ശിഷ്യനായിക്കൂടി നേടുന്നതാണ്.

പലപ്പോഴും മരുമക്കളാണ് ശിഷ്യന്മാരായുണ്ടാവുക സമുദായത്തിന്റെ ഇതര ആവശ്യങ്ങൾ നിറവേറ്റുന്നതിന്ന് സ്വസമുദായാംഗങ്ങളെ തന്നെയാണ് പരീശിലിപ്പിച്ചിരുന്നത്. ക്ഷൗരം തുടങ്ങിയ സംസ്കാര ക്രിയകൾക്ക് നേതൃത്വം നൽകുക വള്ളുവക്കാതിയന്മാരാണ്. വള്ളുവക്കാതിയന്മാർക്ക് സമുദായത്തിൽ മാന്യസ്ഥാനം തന്നെയുണ്ടായിരുന്നു. അവരുമായി വിവാഹബന്ധവും മറ്റും ആദ്യകാലത്ത് നിഷിദ്ധമായിരുന്നില്ല.

### 3.4. ദായക്രമം

സമുദായഘടനയിൽ സ്വത്തവകാശം സംബന്ധിച്ച പ്രശ്നങ്ങൾക്ക് ഏറെ പ്രാധാന്യമുണ്ട്. സ്വത്തവകാശം മാത്രമല്ല ദായക്രമമെന്നത്. കുടുംബത്തിന്റെ സാമ്പത്തിക സുസ്ഥിരതയ്ക്കും വളർച്ചയ്ക്കും വഴിയൊരുക്കിയ ആചാരബദ്ധമായ ഒരു ജീവിതക്രമമായിരുന്നു അത്. മക്കത്തായം, മരുമക്കത്തായം, രണ്ടും ചേർന്ന മിശ്രദായക്രമം എന്നിങ്ങനെ മൂന്ന് രീതികളാണ് നിലവിലുള്ളത്. ഇതിൽ മരുമക്കത്തായം ഏറെ പ്രാകൃതമായ ഒന്നാണെന്ന് പാശ്ചാത്യഗവേഷകർകരുതുന്നു. അപരിഷ്കൃത സമൂഹത്തിൽ സുവ്യക്തമായബന്ധം അമ്മയ്ക്കുമാത്രമേ അവകാശപ്പെടാനാവൂ. അതുകൊണ്ടാണ് അമ്മത്താവഴികൾ പ്രസക്തമായത് എന്നവാദം കഴമ്പുള്ളതാണെന്ന് തോന്നുന്നില്ല. മരുമക്കത്തായം സ്ത്രീപക്ഷത്ത് നിൽക്കുന്നു. പരിഷ്കൃത ദായക്രമമായ മക്കത്തായം ദയനീയമായ അവഗണനയാണ് സ്ത്രീക്ക് നൽകുന്നത്. അങ്ങനെ നോക്കുമ്പോൾ വള്ളുവരുടെ മിശ്രരീതിതന്നെയാണ് ഏറെപരിഷ്കൃതവും സംസ്കാരസമ്പന്നവുമെന്ന് പറയാവുന്നതാണ്. വിവാഹം ശേഷക്രിയകൾ എന്നിവയുമായെല്ലാം ദായക്രമങ്ങൾക്ക് ബന്ധമുണ്ട്.

### 3.4.2. ആൺസന്താനവും പെൺസന്താനവും

ദായക്രമങ്ങളെ വികൃതമാക്കുന്ന ഒരു ഘടകം സന്താനസങ്കൽപമാണ്. കുടുംബപ്പേരിനും, സ്വത്തിനുമുള്ള അവകാശം സന്താനം വഴിക്കു ലഭിക്കും.

മരുമക്കത്തായ ക്രമത്തിൽ പെണ്ണാണ് സന്താനം. അവരുടെ മക്കൾക്ക് അമ്മയുടെ തറവാട്ടു സ്വത്തിൽ അങ്ങനെ അവകാശം ലഭിക്കും. അച്ഛന്റെ വീട്ടു പേര് ലഭിക്കാത്തതുകൊണ്ട് അവിടത്തെ സ്വത്തിനും, ശേഷക്രിയകൾ ചെയ്യാനും അവകാശം ലഭിക്കില്ല. മരുമക്കളാണ് ശേഷക്രിയകൾ ചെയ്യുക. തറവാട് ഭാഗം വെക്കുകയാണെങ്കിൽ പുരുഷപ്രജയ്ക്ക് ഒരു ഷെയർമാത്രം ലഭിക്കുമ്പോൾ സ്ത്രീകൾക്ക് അവരുടെ മക്കൾക്കൂടി തുല്ല്യ പങ്ക് ലഭിക്കും.

മക്കത്തായ ക്രമത്തിൽ ഇതിന്റെ നേരെ മറുവശംകാണാം. പുരുഷനാണ് സന്താനം. പെണ്ണിനെ വിവാഹംകഴിച്ചയക്കുന്നതോടെ ജന്മവീടുമായി ബന്ധമില്ലാതാവും. വീട്ടുപേരുപോലും ഭർത്താവിന്റേതാകുന്നതിനാൽ അവർക്ക് സ്വത്തവകാശം തീരെയില്ല. അച്ഛന്റെ വീട്ടുപേരാണ് മക്കൾക്ക് ലഭിക്കുക. സ്വത്തവകാശവും അവർക്കുണ്ടാവും. മനുഷ്യബന്ധങ്ങളെ വ്യാപാരവത്കരിക്കുന്ന രീതിതന്നെ കേരളത്തിൽ ഈ സമ്പ്രദായം കൊണ്ട് ഉണ്ടായി. പെൺകുട്ടികളെ ചുരുങ്ങിയ ചിലവിൽ വിവാഹം കഴിച്ചയച്ച് ശല്ല്യമൊഴിവാക്കും. ഒന്നിലധികം ആൺസന്തതിയുണ്ടായാൽ മൂത്തആൾ മാത്രം സ്വസമുദായത്തിൽ വിവാഹം കഴിക്കും. ബാക്കിയുള്ളവർ സംബന്ധരീത്യാമരുമക്കത്തായവീടുകളെ ആശ്രയിക്കും. ഈ പ്രാകൃതരീതിയുടെ ബലിമൃഗങ്ങൾ കേരളത്തിൽ ഇന്നും ജീവിക്കുന്നുണ്ട്". ഒരാളൊഴിച്ചു മറ്റുള്ളവർ ബ്രഹ്മചര്യദീക്ഷ യെടുക്കേണ്ടിവരുന്ന സമ്പ്രദായവും ചിലമതവിഭാഗങ്ങളിൽ കാണാം. കീഴാളസമൂഹമായ വള്ളുവർക്ക് സമ്പത്ത് പ്രശ്നമായിരുന്നില്ല. അടിമവേലകൾ ചെയ്തുകഴിഞ്ഞുകൂടിയ അവർക്കിടയിൽ അതുകൊണ്ടുതന്നെ സംസ്കാരം ബാക്കിയുണ്ടായിരുന്നു. മിശ്രസമ്പ്രദായം അവർ സ്വീകരിച്ചതിന്റെ കാരണമതൊന്നു മാത്രമാണ്. വിവാഹം കഴിച്ചാൽ വരൻ വധുവിനെ സ്വന്തം വീട്ടിലേക്ക് കൂട്ടിക്കൊണ്ടുവരും. സ്വതന്ത്രമായിജീവിക്കും. സ്വന്തംകുട്ടികളെ ഇരുവരും ചേർന്ന് സംരക്ഷിക്കും. സ്വത്ത്, പാരമ്പര്യചിഹ്നങ്ങൾ എന്നിവ

പ്രശ്നമായിരുന്നില്ല. അച്ഛന്റെ വീട്ടുപേരും അമ്മയുടെ വീട്ടുപേരും സൗകര്യംപോലെ ഉപയോഗിക്കും. സ്വത്തുണ്ടെങ്കിൽ ആൺ പെൺ ഭേദമന്യേ അവകാശമുണ്ടാവും. ശേഷക്രിയകളിൽ മക്കൾക്കും മരുമക്കൾക്കും ഒരു പോലെ സ്ഥാനമുണ്ട്.കുറേക്കൂടി പരിഷ്കൃതവും, സംസ്കാരപൂതവുമായ ഈ രീതി വള്ളുവർ സ്വികരിച്ചു കാണുന്നത് അവർക്ക് മറ്റൊന്നും പരിഗണിക്കാനില്ലാതിരുന്നതു കൊണ്ടു മാത്രമാണ് എന്ന്കരുതുക.

മക്കത്തായ-പുരുഷ സന്താനരീതിയിൽ സ്ത്രീക്ക് ലഭിക്കാവുന്ന ഓഹരിയുടെ വില സ്ത്രീധനമായി നൽകി പറഞ്ഞയക്കുന്ന രീതിയാണ് സ്ത്രീധന സമ്പ്രദായമായി മാറിയത്. വള്ളുവർക്കിടയിൽ സ്ത്രീധന സമ്പ്രദായമില്ല. കല്ല്യാണം കഴിച്ചുകൊണ്ടുവരുന്നതോടെ വധുവിന്റെ വീട്ടുകാർക്ക് ഒരു മനുഷ്യന്റെ സേവനം നഷ്ടമാവുന്നു. അതിന് പരിഹാരമായി ഒരു തുക പെൺവീട്ടുകാർക്ക് ദക്ഷിണയായി നൽകണം. 'മച്ചുനൻ പണം' എന്നാണിതിന് പേര്. പെണ്ണ് അമ്മാമന്റെ മകന് (മച്ചുനന്) അവകാശപ്പെട്ടതാണെന്നാണ് വെപ്പ് അവളെ വേറൊരാൾ കൊണ്ടുപോകുന്നത് കൊണ്ട് കൊടുക്കുന്ന നഷ്ടപരിഹാരമാണീതുക എന്ന് പറയാറുണ്ട്. ഇത് ശരിയല്ല. കാരണം മച്ചുനൻ തന്നെ വിവാഹം ചെയ്താലും ഈ ദക്ഷിണ വേണം എന്നതുതന്നെയാണ്.

അമ്മാവന്റെ മകളേയോ, മകനേയോ വിവാഹം ചെയ്യുന്നരീതി മരുമക്കത്തായത്തിന്റെ ശേഷിപ്പാണെന്ന് പറയാറുണ്ട്. സഹോദരന്മാരുടെ മക്കൾതമ്മിലോ, സഹോദരിമാരുടെ മക്കൾ തമ്മിലോ വിവാഹബന്ധം വള്ളുവർക്കിടയിലില്ല. അമ്മാവന് സ്വത്തുലഭിക്കാത്തതിന് പകരമാണ് ഈ ബന്ധമെന്നും, അദ്ദേഹംവഴി വല്ലകുടുംബസ്വത്തും അന്യവീട്ടിലേക്കു പോയിട്ടുണ്ടെങ്കിൽ അതുനേടാനാണെന്നും മറ്റും പലരീതിയിൽ വ്യാഖ്യാനങ്ങൾ ഉണ്ടായിട്ടുണ്ട്. എന്നാൽ ഒരേഗോത്രക്കാർ തമ്മിൽ വിവാഹബന്ധം പാടില്ലെന്ന

വിലക്കുമാത്രമാണിതിനാധാരം എന്ന് പരിശോധിച്ചാൽ മനസ്സിലാക്കാം. സഹോദരന്മാരുടെ മക്കൾ ഒരേഗോത്രക്കാരാകാം. സഹോദരിമാരുടെ കാര്യത്തിലും അങ്ങനെ തന്നെ. എന്നാൽ സഹോദരന്റേയും, സഹോദരിയുടേയും മക്കൾ (മച്ചുനന്മാർ) ഒരിക്കലും ഒരേഗോത്രക്കാരാകാൻ ഇടയില്ല. അതുകൊണ്ടാണ് അമ്മാവന്റെ മകളെ വിവാഹം കഴിക്കാമെന്ന് പൊതുസമ്മതമാവുന്നത്. സംബന്ധസമ്പ്രദായത്തിൽ അഫന്റെ (ഇളയച്ഛന്റെ) മകളെ വിവാഹം കഴിക്കുന്നതും ഇതേ ഗോത്രസങ്കൽപം അടിസ്ഥാനമാക്കിയാണ്.

വള്ളുവഗോത്ര, കുടുംബസംവിധാനങ്ങളിൽ ഭൗതിക സമ്പത്തിന്ന് തീരെ പ്രാധാന്യം കാണുന്നില്ല എന്നത് ശ്രദ്ധേയമാണ്. സാമൂഹ്യവും, സാമ്പത്തികവുമായ പിന്നോക്കാവസ്ഥ ഒരു പക്ഷേ ആരോഗ്യകരമായ കുടുംബസംവിധാനങ്ങളുരുത്തിരിഞ്ഞുവരുന്നതിന് സഹായിച്ചിരിക്കണം. ആഢ്യത്വവും, സമ്പത്തും നേടുന്നതോടെയാണ് പലപ്പോഴും വിലക്കുകൾ കർക്കശമാവുക. വള്ളുവസ്ത്രീകൾക്ക് ഏറെ സ്വതന്ത്രകളായി ജീവിക്കാൻ സാധിച്ചത് അതുകൊണ്ടാവാം.

---

1. കേരളചരിത്രം. രാഘവവാര്യർ പേജ് : 150
2. Cast and Tribes of Southern India Page - 303-311
3. പാട്ടും മറ്റ് വാങ്മയങ്ങളും നോക്കുക
4. ഗുണ്ടർട്ട് നിഘണ്ടു. ബാസൽ മിഷൻ-മംഗലാപുരം-1872 ൽ പേജ് - 922
5. പയ്യാവൂരിലെ പ്രസിദ്ധമായ ഊട്ടുത്സവത്തിന്ന് കാളപ്പുറത്ത് അരിയുമായി കുടകർ ഇന്നുംവരാറുണ്ട്.
6. അവകാശം : അലക്ക്, മാറ്റ് തുടങ്ങിയ ഒരുപാട് സേവനങ്ങൾക്ക് വിശേഷവേളകളിൽ നൽകുന്ന സമ്മാനമാണിത്. കൃഷിപ്പണിയിൽ പങ്കുചേരാൻ സാധിക്കാത്ത ഇതര സേവന മേഖലയിലുള്ളവർക്കെല്ലാം ഇത്തരം അവകാശങ്ങൾ. നെല്ല്, തേങ്ങ, അരി, വസ്ത്രം തുടങ്ങിയവ ലഭിക്കും.

7. ഗുണ്ടർട്ട് നിഘണ്ടു - വള്ളുവ പദം നോക്കുക,

"A caste of Slaves ranking above the vettuvar farmous for their beauty of their women"

8. Malabar Manual - W. Logan's Vol-I Page 110

9. ഫോക്‌ലോർ മാപ്പ് - അനുബന്ധം നോക്കുക.

10. ഇല്ലം:- നമ്പൂതിരിമാരുടെ വീടുകളാണ് ഇല്ലം എന്നറിയപ്പെടുന്നത്. ഇവിടെ ഗോത്രമെന്നർത്ഥത്തിലാണ് ഇല്ലം ഉപയോഗിച്ചിരിക്കുന്നത്. ഇല്ലം ചിലസമുദായങ്ങൾക്ക് സ്വരൂപമാവും. ഉദാ:- നെടിയിരിപ്പ്, ചുഴലി സ്വരൂപങ്ങൾ.

11. 'കണ്ണീരും കിനാവും' :- വി. ടി. ഭട്ടതിരിപ്പാട്

. അധ്യായം: നാല്

# സംസ്കാരക്രിയകൾ

ജാത്യാചാരങ്ങളനുസരിച്ച് ഒരു മനുഷ്യന്റെ ജനനം മുതൽ മരണം വരെ വിവിധഘട്ടങ്ങളിലായി ചെയ്യേണ്ടുന്ന കർമ്മങ്ങൾ എല്ലാ സമൂഹങ്ങളിലുമുണ്ട്. ഒരു മനുഷ്യനെ പ്രത്യേക മതക്കാരനോ ജാതിക്കാരനോ ആക്കി മാറ്റുന്നത് ഈ സംസ്കാരകർമ്മങ്ങളാണ്. ഗർകാലം തൊട്ടാരംഭിക്കുന്ന ഇത്തരം ക്രിയകൾ മരണാനന്തരകർമ്മങ്ങളോടെ അവസാനിക്കുന്നു.

## 4.1. ഗർഭകാലക്രിയകൾ

കുളി തെറ്റിയാൽ ഗർഭം ഉറപ്പായതായി തലമുതിർന്നവർ പറയും, ഗർഭിണി ആവുക എന്നതിന് കുളി തെറ്റുക എന്നാണ് സാധാരണയായി വള്ളുവർ പറയുന്നത്. ഗർഭകാലത്തു വേണ്ടുന്ന സംസ്കാരക്രിയകളിൽ പലതും ആദ്യപ്രസവത്തിൽ മാത്രമേ നിഷ്ഠയോടെ പാലിക്കപ്പെടാറുള്ളൂ. തുടർന്നുള്ള പ്രസവങ്ങൾക്കൊന്നിനും ചടങ്ങുകൾ തീരെയില്ല എന്നുതന്നെ പറയാം. ആദ്യഗർഭകാലത്ത് ആഹാരത്തിന് രുചിക്കുറവും ഛർദ്ദിയും ഉണ്ടാവുക സാധാരണമാണ് 'വയക്ക' എന്നാണ് ഈ ലക്ഷണങ്ങൾക്ക് പറയുക. ക്ഷീണവും വിളർച്ചയും ഉണ്ടാവാം. ഈ വയ്യായ്കയാവാം വയക്കയായി മാറിയത്. തീണ്ടാരിക്കുളിയും മറ്റും അതീവ ശ്രദ്ധയോടെ മാറിനിന്ന് ആചരിക്കുന്നവർക്ക് മാത്രമേ കുളി തെറ്റുന്നത് പെട്ടെന്ന്

ശ്രദ്ധയിൽപെടൂ. വയക്ക തുടങ്ങുമ്പോഴാണ് സാധാരണ സന്ദർഭങ്ങളിൽ ഗർഭം വീട്ടുകാരുടെ ശ്രദ്ധയിൽപെടുക.

'വയക്ക' കാലത്ത് കഠിനജോലികൾ ചെയ്യരുത്. ഗർഭിണിക്ക് രുചിതോന്നുന്ന ഇഷ്ടവിഭവങ്ങൾ നൽകണം. പുളിരസമുള്ള ഉപ്പുമാങ്ങയും മറ്റു ഉപയോഗിക്കും. ഗർഭിണിയായാൽ ആ വിവരം പെൺവീട്ടുകാരെ അറിയിക്കണം. സാധാരണയായി സ്ത്രീകളാണ് അറിച്ചുചെല്ലുക. ഭർത്താവിന്റെ സഹോദരിമാരോ അമ്മായിയോ അറിയിച്ചുചെന്നാൽ അവർക്ക് സദ്യയും പണവും നൽകണം.

ആദ്യപ്രസവം അമ്മവീട്ടിൽ നിന്നാണ് സാധാരണ പതിവ്. അറിയിച്ചു ചെന്നു കഴിഞ്ഞാൽ അടുത്ത ചടങ്ങുകൾക്ക് വേണ്ട ഒരുക്കങ്ങൾ ആരംഭിക്കും. കൊതി ചോദിക്കുക എന്നൊരു രീതി വള്ളുവരുടെ ഇടയിൽ നടപ്പുണ്ടായിരുന്നു. ഗർഭിണി ഏതെങ്കിലും ആഹാരസാധനങ്ങൾ കഴിക്കണമെന്ന് ആഗ്രഹിച്ചാൽ അതുണ്ടാക്കി കൊടുക്കണമെന്നാണ് നിയമം. കൊതിച്ച ആഹാരസാധനങ്ങൾ കഴിക്കാൻ പറ്റിയില്ലെങ്കിൽ കുഞ്ഞിന് ചെകിടൊലിപ്പ് ഉണ്ടാകും എന്നാണ് വിശ്വാസം. ആഗ്രഹ സഫലീകരണത്തിന് ഇരു വീട്ടുകാരും ബന്ധുക്കളും ശ്രമിക്കും. അവർക്കൊന്നും സാധ്യമല്ലാത്ത ആഗ്രഹങ്ങൾ വിവേകമുള്ള ഗർഭിണികൾ സാധാരണ പറയാറില്ല. കൊതി ആഹാരകാര്യത്തിൽ മാത്രമേ പരിഗണിക്കുകയുള്ളൂ എന്നത് പ്രത്യേകതയാണ്.

അഞ്ചാംമാസം വരെ പ്രത്യേക ചടങ്ങുകളൊന്നുമില്ല. അഞ്ചാം മാസത്തിൽ 'തൊഴീക്കൽ' എന്നൊരു ചടങ്ങുണ്ട്. അമ്മവീട്ടുകാരാണ് തൊഴീക്കാൻ കൊണ്ടുപോവുക. സഹോദരഭാര്യമാരും അമ്മായിയും മറ്റും ചേർന്നാണ് ഇഷ്ടദേവതാസ്ഥാനങ്ങളിൽ കൂട്ടിക്കൊണ്ടുപോവുക. അവിടെ വഴിപാടുകൾ കഴിച്ച്

പ്രസാദം വാങ്ങണം. വള്ളുവക്കാവുള്ള സ്ഥലങ്ങളിൽ കാവിലാണ് പോവുക. കാവില്ലെങ്കിൽ വള്ളുവർക്ക് പ്രവേശനാനുമതിയുള്ള മറ്റാരാധനാലയങ്ങളിൽ ചെല്ലും.

### 4.1.1. പുങ്ങൻ അഥവാ പുംസവനം

ഏഴാം മാസത്തിലാണ് പുങ്ങൻ അഥവാ പുംസവനം എന്ന ചടങ്ങ്. ഭർതൃവീട്ടിലാണ് ആദ്യചടങ്ങ്. ഗർഭിണിയെ നിലവിളക്കിന് മുന്നിലിരുത്തി തലമുതിർന്നവരെല്ലാം അനുഗ്രഹിക്കും. ഒരണപ്പുടവയും പണവും ഭർത്താവ് നൽകും. മധുരപലഹാരം (കാരയപ്പം ആണ് സാധാരണ പതിവ്.) വാരി മടിയിലിട്ടു കൊടുക്കും. അപ്പം അവസാനം എണ്ണി നോക്കി പ്രവചനം നടത്തുകയും പതിവുണ്ട്, ഒറ്റണയാണെങ്കിൽ ആണും ഇരട്ടയാണെങ്കിൽ പെണ്ണും ജനിക്കുമെന്ന് പറയും. തുടർന്ന് സദ്യയുണ്ടാവും ചക്കരചേർത്ത് വറ്റിച്ച തേങ്ങ ചിരകിയിട്ടുണ്ടാക്കുന്ന ചക്കരചോറാണ് പ്രധാനം. അന്ന ലഭിക്കുന്ന പുതുവസ്ത്രം പ്രസവകാലത്ത് ഉടുക്കാനുള്ളതാണ്.

തുടർന്ന് വരുന്ന ദിവസങ്ങളിൽ ബന്ധുക്കളെല്ലാം ക്ഷണിച്ചുകൂട്ടിക്കൊണ്ടു പോയി സദ്യ നൽകും. പുങ്ങൻ കൊടുക്കുക എന്നാണ് സാധാരണ ഇതിന് പറയാറ്. അവിടങ്ങ[illegible] പുതുവസ്ത്രം നൽകാറില്ല. പുങ്ങന് മറ്റ് ചടങ്ങുകളൊന്നും വള്ളുവർ[illegible]തിവില്ല. ഇതുതന്നെ ആദ്യപ്രസവത്തിന് മാത്രമേ പതിവുള്ളൂ. പുത്തൻ വസ്ത്രം [illegible]കലാണ് പുങ്ങന്റെ പ്രധാന ചടങ്ങ്. പുത്തൻ എന്നതിന് പുതുവസ്ത്രമെന്നോ ആദ്യത്തേത് എന്നോ അർത്ഥമാക്കാം. അതിൽ നിന്നായിരിക്കണം ആദ്യപ്രസവത്തിൽ മാത്രമുള്ള ഈ ചടങ്ങിന് പുങ്ങൻ എന്ന് പേരു വന്നത്. അടുത്ത പ്രസവങ്ങളിൽ കോടിപ്പുടവ നൽകുന്നത് കൂട്ടിക്കൊണ്ടുപോവുമ്പോഴാണ്.

### 4.1.2. കൂട്ടിക്കൊണ്ടുപോവൽ

ഒന്നാമത്തെ പ്രസവം സാധാരണ അമ്മവീട്ടിലാണ് പതിവ്. സഹോദരഭാര്യമാരോ അമ്മായിമാരോ ആണ് സാധാരണ കൂട്ടിക്കൊണ്ടുപോവാൻ വരിക. അവർക്ക് സദ്യ നൽകണം. നിലവിളക്ക് കത്തിച്ചുവച്ച് തലയിലരിയിട്ട് അനുഗ്രഹിച്ച ശേഷമാണ് യാത്ര. അപ്പം, പഴം തുടങ്ങിയവ ചുമടായി കൊണ്ടുപോകണം. അവിടെ വീട്ടിൽ ചെന്ന് പലഹാരങ്ങൾ ഉണ്ടാക്കിക്കൊടുക്കുന്നതിന് വിഭവങ്ങളും ചിലപ്പോൾ കൊണ്ടുപോവാറുണ്ട്.

ഭർത്താവിന്റെ ബന്ധുക്കളാണ് പലഹാരച്ചുമടുമായി കൂടെപോവുക. ഒപ്പം 'കൂട്ടിക്കൊണ്ടാക്കാൻ' പോയവർ അടുത്ത ദിവസമേ മടങ്ങൂ. പലഹാരങ്ങൾ ബന്ധുക്കൾക്ക് വിതരണം ചെയ്യും. കൂട്ടിപ്പോവുന്നവരുടെ മുഴുവൻ ചെലവും ഭർതൃവീട്ടുകാർ വഹിക്കും. ഒപ്പം പോയവർക്ക് തിരിച്ചുവരാനുള്ള പണം പെൺവീട്ടുകാർ നൽകും.

### 4.1.3. മഷിവെയ്പ്പ്

മാസം തികഞ്ഞ് പ്രസവമടുത്തുകഴിഞ്ഞാൽ കണ്ണെഴുതാനുള്ള മഷി തയ്യാറാക്കുക എന്ന ചടങ്ങുണ്ട്. സാമാന്യം വലിപ്പമുള്ള മൺചിരാതാണ് ഇതിന് ഉപയോഗിക്കുക. നല്ല വണ്ണത്തിൽ ഒറ്റത്തിരി തിരിച്ചിട്ട് ഇത് കത്തിക്കും. എള്ളെണ്ണയാണ് ഉപയോഗിക്കേണ്ടത്. ദീപനാളം മറച്ചുകൊണ്ട്, കെട്ടുപോവാത്ത വിധത്തിൽ മറ്റൊരു മൺതാലം കമിഴ്ത്തിവെയ്ക്കും. അധികം കാറ്റ് തട്ടാത്ത ചായ്പിലോ പടിഞ്ഞാറ്റയിലോ ആണ് മഷിവെയ്ക്കുക. വലിയ കളക്കുട കൊണ്ട് കാറ്റ് തട്ടാതിരിക്കാൻ മറച്ചുവെയ്ക്കുന്ന പതിവുണ്ട്. ഒരു രാത്രി മുഴുവൻ കത്തണമെന്നാണ് നിയമം. പടുതിരിയാവുന്നതിന് മുമ്പ് താലം മാറ്റിനോക്കിയാൽ

കരി കട്ടിയിൽ പിടിച്ചുകാണും. കരിയുടെ ആകൃതി നോക്കി ജനിക്കാൻ പോകുന്ന കുട്ടി ആണോ പെണ്ണോ എന്ന് പ്രവചിക്കുന്ന പതിവും ഉണ്ടായിരുന്നു. നാളം ഇളകാതെ കത്തിയാൽ ഗോളാകൃതിയിൽ മഷി കാണും. താലം മുഴുക്കെ പരന്നുകിടന്നാൽ പെൺകുട്ടിയും ഗോളാകൃതിയിൽ കണ്ടാൽ. ആൺകുട്ടിയും ജനിക്കുമെന്നാണ് വെപ്പ്. മഷി ചുരണ്ടിയെടുത്ത് പശുവിൻ നെയ്യിൽ താളിച്ച് ചെറിയ അ'ളു (അളുക്ക്) വിൽ സൂക്ഷിച്ചുവെക്കും. പ്രസവശേഷമേ കണ്ണെഴുതൂ. ഗർഭകാലത്ത് പൂ ചൂടുകയോ കണ്ണെഴുതുകയോ സാധാരണ പതിവില്ല.

## 4.2. പ്രസവവും അതിനോടനുബന്ധിച്ചുള്ള ചടങ്ങുകളും

പേറ്റുനോവാരംഭിച്ചാൽ സമുദായത്തിലെ പരിചയസമ്പന്നരായ സ്ത്രീകളെകൂട്ടിക്കൊണ്ടു വരും. മലയത്തി സ്ത്രീകൾക്കാണ് പ്രസവമെടുക്കാനുള്ള അവകാശം മലി' (മലയി) എന്നാണ് ഇവർ അറിയപ്പെടുന്നത്. ചെറിയ തോതിൽ നാട്ടുവൈദ്യവും, മന്ത്രവാദവുമൊക്കെ ഇവർക്ക് അറിയും. ഒന്നാന്തരം പേറ്റിച്ചികളാണ് മലികൾ. കുട്ടിയുടെ പൊക്കിൾകൊടി മുറിച്ച് ചകിരിനാരുകൊണ്ട് കെട്ടുന്നതും കുളിപ്പിച്ച് കുട്ടിയെ രക്ഷിതാക്കളെ കാണിക്കുന്നതും മലിയാണ്. മറുപിള്ള അതീവരഹസ്യമായി പാൽവൃക്ഷച്ചുവട്ടിൽ മറവുചെയ്യുന്നതും അവരാണ്. പാലുള്ള വൃക്ഷച്ചുവട്ടിൽ കുറുക്കനും മറ്റും മാന്തിക്കുഴിക്കുകയില്ലത്രേ.

എണ്ണ, ഇഞ്ച (അത്ത്) തുടങ്ങിയവ തേച്ച് കുളിപ്പിച്ച് പുരുഷന്മാർക്ക് കുട്ടിയെ കാട്ടിക്കൊടുക്കുന്നു. അപ്പോൾ അവർക്ക് പണം നൽകണം. കുട്ടിയെ മുതിർന്ന സ്ത്രീകളാണ് ഏറ്റുവാങ്ങുക. കുളിപ്പിക്കാനുള്ള എണ്ണയിൽ ബാക്കിയും തോർത്തും മലിക്കുള്ളതാണ്. അരിയും പണവും വസ്ത്രങ്ങളും അവർക്ക് വേറെ അവകാശമായി നൽകണം.

### 4.2.1. സുഖപ്രസവമല്ലെങ്കിലുള്ള ക്രിയകൾ

മലി പ്രസവം അസാദ്ധ്യമെന്ന് കയ്യൊഴിഞ്ഞാൽ ഗർഭിണിയെ ഒറ്റപ്പെട്ട മുറിയിലേക്ക് മാറ്റും. ഈ ചായ്പിൽ നിലവിളക്കോ, മൺവിളക്കോ കത്തിച്ചുവെക്കും. കുടിക്കാനുള്ള വെള്ളവും മൺപാത്രത്തിൽ ഉണ്ടാവും. കോരിയെടുക്കാൻ ചിരട്ടയാണ് വെക്കുക. പ്രാർത്ഥനയോടെ വാതിലടച്ചുകഴിഞ്ഞാൽ കുട്ടിയുടെ കരിച്ചിൽ കേട്ടാലോ മരണം ഉറപ്പായാലോ മാത്രമേ വാതിൽ തുറക്കൂ.

വെള്ളം സ്വയം എടുത്തുകുടിക്കാൻ ആ അവസ്ഥയിൽ കഴിയില്ല. വെള്ളം കൊടുത്താൽ മരണം ദീർഘിപ്പിച്ച് വേദന തിന്നാമെന്നല്ലാതെ മറ്റുഫലമൊന്നുമില്ല. അതുകൊണ്ടാണ് വേദനയോടെ വിധിക്കു വിട്ടുകൊടുക്കാൻ വീട്ടുകാർ തയ്യാറാവുന്നത്. ഇത്തരം സന്ദർഭങ്ങളിൽ ശവം കുഴിച്ചുമൂടുകയാണ് പതിവ്. സ്വാഭാവികമായ സംസ്കാരക്രിയകളൊന്നും ഉണ്ടാവാറില്ല. പുല ഉണ്ടാവും. ചായ്പിലെ വിളക്കും, വെള്ളപ്പാത്രങ്ങളും മറ്റും പീന്നീട് ഉപയോഗിക്കാറില്ല. മൺപാത്രങ്ങൾ ഉപയോഗിക്കുന്നത് അതുകൊണ്ടായിരിക്കണം. ആധുനിക ചികിത്സാ സൗകര്യങ്ങളുടെ മുമ്പിൽ ശിരസുനമിച്ചു പോകുന്നത് ഇത്തരം സമ്പ്രദായങ്ങളെക്കുറിച്ചറിയുമ്പോഴാണ്.

### 4.2.1. പെറ്ററിയിക്കൽ

പ്രസവം നടന്ന ഉടനെ 'പെറ്ററിയിക്കൽ' എന്ന ചടങ്ങുണ്ട്. കുട്ടിയുടെ കരച്ചിൽ കേട്ട സമയമാണ് പ്രസവസമയമായി കണക്കാക്കുക. ഇത് രേഖപ്പെടുത്തിവെക്കാറുണ്ട്. ജാതകവും മറ്റുമുണ്ടാക്കുമ്പോൾ ഈ സമയം വേണം. നക്ഷത്രവും, തിഥിയും, വാരവും, ജനനസമയവും കുറിച്ചുവെക്കുന്ന രീതി പഴയകാലം മുതലേ

ഉണ്ടായിരുന്നു. പക്ഷെ ജാതകം സാധാരണ ഉണ്ടാകാറില്ല. പ്രസവിച്ചു, കുട്ടി ആണ് - പെണ്ണ് എന്നാദ്യം അറിയിക്കുക ബന്ധുക്കളാണ്. അവർക്ക് പണം കൊടുക്കും.

അയൽക്കാരെ അറിയിക്കലാണ് അടുത്ത ചടങ്ങ്. തെങ്ങോലയുടെ അടിഭാഗം (മട്ടൽ) നിലത്തടിച്ച് ശബ്ദമുണ്ടാക്കിയാൽ പുരുഷപ്രജയാണ് എന്ന് വ്യക്തമാവും. വലിയപിത്തളക്കിണ്ണത്തിനടിച്ച് ശബ്ദമുണ്ടാക്കിയാൽ പെൺകുട്ടിയാണെന്നറിയാം. (കിണ്ണംകൊട്ട്)

കുളിപ്പിച്ച് കഴിഞ്ഞേ കുഞ്ഞിന് എന്തെങ്കിലും നൽകാറുള്ളു. പെറ്റമ്മയുടെ മുലപ്പാൽ ആദ്യദിവസം പിഴിഞ്ഞുകളയുകയല്ലാതെ കുട്ടിക്കു കൊടുക്കില്ല. ജീരകം ചതച്ച് കിഴികെട്ടി (ചെറിയ കിഴി) കൽക്കണ്ടപ്പൊടി ചേർത്ത് കരിക്കിൻ വെള്ളത്തിലോ നേർപ്പിച്ച പാലിലോ മുക്കി ചുണ്ട് നനച്ച് കൊടുക്കും. വീട്ടിലോ അയലത്തോ പ്രസവിച്ച് മാസംതികഞ്ഞ അമ്മമാരുണ്ടെങ്കിൽ അവരെക്കൊണ്ട് മുലകൊടുപ്പിക്കാം. അമ്മിഞ്ഞമ്മ എന്നാണ് ആദ്യമായി മുലയൂട്ടിയ ഈ അമ്മയെ വിളിക്കുക. പെറ്റമ്മയ്ക്കുള്ള എല്ലാ അവകാശങ്ങളും മാന്യതയും ഈ അമ്മിഞ്ഞമ്മയ്ക്കും ലഭിക്കും. കുട്ടിയുമായി ബന്ധപ്പെട്ട എല്ലാ ചടങ്ങുകൾക്കും അവരെ വെറ്റിലടക്ക വെച്ച് നമസ്ക്കരിച്ച് ക്ഷണിക്കണം.

ഭർത്തൃവീട്ടുകാരെയും ബന്ധുക്കളെയും ഉടനെ അറിയിക്കണം. ബന്ധുക്കൾക്ക് വാലായ്മയുള്ളതിനാൽ അവരെ ആദ്യം അറിയിക്കും. 12 ദിവസമാണ് വാലായ്മ. ഭാര്യവീട്ടിൽ തന്നെയാണ് പ്രസവമെങ്കിൽ ഭർത്താവിനും ബന്ധുക്കൾക്കും വാലായ്മയുണ്ട്. അതോടൊപ്പം അമ്മവീട്ടിലുള്ളവർക്കും വാലായ്മയുള്ളതായി കാണുന്നു. പെറ്ററിയിച്ചുചെല്ലുന്ന ആൾക്ക് പണവും ആഹാരവും നൽകണം.

### 4.2.3. ഈറ്റിന് കൊടുക്കൽ

പ്രസവത്തിനും, പിന്നീടുള്ള ശുശ്രൂഷകൾക്കും ചിലവാകുന്ന പണം ഭർത്താവാണ് നൽകേണ്ടത്. ഈറ്റിന് കൊടുക്കുകയെന്നാണ് ഇതിന് പറയുക. തേക്കാനുള്ള എണ്ണയും, പുതുവസ്ത്രങ്ങളും പണവും ഭർത്തൃവീട്ടുകാർ കുട്ടിയെ കാണാൻ ചെല്ലുമ്പോൾ നൽകും. ഈറ്റെടുക്കുന്ന സ്ത്രീക്കും പണവും വസ്ത്രവും നൽകണമെന്നാണ് നിയമം. മൂന്ന് മാസമാണ് പ്രസവശുശ്രൂഷാകാലം. പഥ്യാഹാരവും നിത്യേനയുള്ള കുളിയും നിർബന്ധമാണ്. നാല്പാമരമോ നെല്ലിക്കയോ ഇട്ട് തിളപ്പിച്ചാറ്റിയ വെള്ളത്തിൽ സ്ത്രീയെ കുളിപ്പിക്കും. കഠിനജോലികൾ ഒരിക്കലും ചെയ്യരുത്. 12-ാം ദിവസം വാലായ്മ തീരുന്നതുകൊണ്ട് പുഴയിൽ ചെന്ന് മുങ്ങിക്കുളിക്കും. പിന്നീട് പെറ്റെണീറ്റാലേ (ശുശ്രൂഷാകാലം കഴിഞ്ഞാൽ) വീട്ടിനു പുറത്തിറങ്ങൂ. 90 ദിവസമാണ് ശുശ്രൂഷാകാലം. ഭർത്താവിനോടൊപ്പം അതിനുശേഷമേ കഴിയാനനുവാദമുള്ളൂ.

ആയുർവേദാരിഷ്ടങ്ങളും ആസവങ്ങളുമാണ് ആദ്യമാസം മരുന്ന്. വെള്ളം കുടിക്കാൻ പാടില്ല. നെയ്യിലോ, എണ്ണയിലോ വറുത്തെടുത്ത ചോറ്, ഉപ്പുമാങ്ങ, കയ്പക്കകൊണ്ടാട്ടം എന്നിവയുപയോഗിക്കാം. കുരുമുളക്, കാട്ടുകായ എന്നിവകൊണ്ടുണ്ടാക്കുന്ന ചുടുമൊളീഷ്യം അൽപം ഉപയോഗിക്കാം. കളിയടക്ക പാലിൽ പുഴുങ്ങി ഉണക്കി നല്ലെണ്ണയിലിട്ടു വെച്ചത് തളിർവെറ്റിലയും ചേർത്ത് മുറുക്കണം. പല്ലുകൾക്ക് ബലം കിട്ടാനും ഇളകാതിരിക്കാനുമാണ് മുറുക്കുന്നത്. പുകയില ഒരിക്കലും പാടില്ല. പല്ലുതേക്കുന്നതും നല്ലതല്ലെന്ന് പറയപ്പെടുന്നു. സോപ്പിനുപകരം ചെറുപയർ അരച്ചതും അത്തുംആണ് ഉപയോഗിക്കുക. പുരുഷബന്ധം തൊണ്ണൂറു ദിവസം തികഞ്ഞു മാത്രം.

### 4.3. കണ്ണെഴുത്ത്

പ്രസവിച്ച് ഏഴാം നാൾ അമ്മയ്ക്കും, 28 ദിവസം തികയുന്ന പിറന്നാൾ ദിവസം കുഞ്ഞിനും കണ്ണെഴുതും. പശുവിൻനെയ്യിൽ ചാലിച്ച മഷിയാണ് എഴുതുക. എള്ളെണ്ണയും നല്ലതാണ്. കുട്ടിയുടെ കണ്ണിൽ എണ്ണചേർത്ത മഷി എഴുതാറില്ല. ചെറിയൊരു 'കലിപ്പ്' (പുകച്ചിൽ) ഉണ്ടാവുമെന്ന് മാത്രം. കണ്ണെഴുത്തിന് മറ്റ് പ്രത്യേക ചടങ്ങുകളൊന്നും ഇല്ല.

### 4.4. പാലുകൊടുക്കൽ

28-ാം പിറന്നാൾ ദിവസമോ, നാൽപതാം ദിവസമോ പാലുകൊടുക്കൽ ഔപചാരികമായി നടക്കും. തൊട്ടിലുള്ളവർക്ക് അന്ന് തൊട്ടിലിൽ കിടത്തുകയും ചെയ്യാം. നേർപ്പിച്ച് കാച്ചിക്കുറുക്കിയ പാലിൽ കൽക്കണ്ടപ്പൊടി ചേർത്ത് പ്ലാവില കോട്ടിയതുകൊണ്ട് മുക്കിക്കൊടുക്കും. അച്ഛനോ മുത്തച്ഛനോ ആദ്യം പാല് നൽകും. രണ്ടാമത് പെറ്റമ്മ. പിന്നീട് ബന്ധുക്കളും പാലുകൊടുക്കും. പാൽപാത്രത്തിൽ അച്ഛൻ സ്വർണ്ണമോ പണമോ (നാണയം) ഇടണം.

### 4.5. പേരുവിളി

ഇരുപത്തെട്ടാം പിറന്നാൾദിവസം തന്നെ പേരുവിളിക്കുന്നവർ ഉണ്ട്. അച്ഛനോ അമ്മാവനോ പേരുവിളിക്കും. ആദ്യത്തെ കുട്ടിക്ക് മുത്തച്ഛന്റേയോ അമ്മൂമ്മയുടേയോ പേരുവിളിക്കുന്ന രീതി പാരമ്പര്യമായി സാമ്പ്രദായികമായി നിലവിലുണ്ടാകാറുണ്ട്. ചെവിയിൽ മൂന്നുതവണ പേരുചൊല്ലിവിളിക്കലാണ് പ്രധാനം. അന്നാദ്യമായി കുട്ടിയുടെ അരയിലും കഴുത്തിലും ആഭരണങ്ങൾ അണിയാം. അരയിൽ കറുപ്പ് നൂല്, വെള്ളിനൂല്, (അരഞ്ഞാണം) സ്വർണ്ണനൂല് എന്നിവ കഴിവുപോലെ കെട്ടാം. കരിവള ആൺപെൺ ഭേദമന്യേ അണിയിക്കും. കണ്ണെഴുതുകയും, കവിളിൽ കറുത്ത

പൊട്ടുകുത്തുകയും ചെയ്യും. കുട്ടി തല നേരെ വെക്കാനുള്ള തലയിണ അന്നുമുതൽ വേണമെങ്കിൽ ഉപയോഗിക്കാം. നെല്ലിയിലയോ കുരുമുളക് മെതിക്കുമ്പോൾ കിട്ടുന്ന വരകോ ഇരുമുടികെട്ടിന്റെ ആകൃതിയിലുള്ള പിഞ്ചുതലയണയിൽ നിറക്കും.

പിറന്നാൾ ദിവസവും ചോറൂണിനും സദ്യവേണം. പിറന്നാൾ പായസം എന്നൊരിനം തന്നെയുണ്ട് സദ്യക്ക്. അപ്പിച്ചി, മാക്കറി എന്നിക്കെയുള്ള ഓമനപ്പേരിലാണ് ഈ പായസം അറിയപ്പെടുന്നത്. അരിയരച്ചു കലക്കി തിളപ്പിച്ചു കുറുക്കിയ ശേഷം തേങ്ങയും വെല്ലവും ചേർത്തുണ്ടാക്കുന്നതാണ് അപ്പിച്ചി അഥവാ പിറന്നാൾ പായസം.

## 4.6. ചോറൂണ്

അന്നപ്രാശനം സുപ്രധാനമായ ചടങ്ങാണ്. ചിലർ പേരുവിളിയും ഇതോടൊപ്പം നടത്തും. നല്ലദിവസം നോക്കി നിശ്ചയിക്കും. ബന്ധുക്കളെയെല്ലാം ക്ഷണിക്കണം. നിലവിളക്കിനു മുമ്പിൽ നാക്കിലയിൽ എല്ലാ വിഭവങ്ങളും വിളമ്പും. പപ്പടം, പഴം എല്ലാരസങ്ങളിലുമുള്ള കറികൾ ഇവയെല്ലാം വേണം. അച്ഛനോ അമ്മാവനോ ആദ്യം ചോറുകൊടുക്കും. പിന്നീട് മുറയനുസരിച്ച് മറ്റു ബന്ധുക്കളും ചോറും വിഭവങ്ങളും തൊട്ടുകൊടുക്കും. കുട്ടി സ്വയം ചെന്ന് ആഹാരസാധനങ്ങൾ വാരിത്തിന്നുന്നതിന് മുമ്പ് ചോറൂണ് നടത്തണമെന്നാണ് നിയമം. പട്ടുകോണകമുടുപ്പിക്കുന്നതും അന്നാണ്.

## 4.7. കാതുകുത്ത്

ആൺ-പെൺ ഭേദമന്യേ എല്ലാ വള്ളുവരും കാതുകുത്തണം. നല്ലദിവസം നോക്കി ഇറക്കത്തിനാണ് കാതുകുത്തുക. കാരമുള്ള് ചുരണ്ടി തൊലികളഞ്ഞ്

ഉണക്കിയെടുത്താണ് കുത്തുക. സ്വർണ്ണകമ്പി അതിനായി ഉണ്ടാക്കിയെടുത്ത് ഇടുന്നവരും ഉണ്ട്. കുത്തിക്കഴിഞ്ഞാൽ തുളസിക്കമ്പ് വൃത്തിയാക്കി തിരുകിവെക്കും. ദ്വാരം അടഞ്ഞുപോവാതിരിക്കാനാണ് ഇത്. സ്വർണ്ണക്കമ്പി ഉപയോഗിച്ചാണ് കാത് കുത്തുന്നതെങ്കിൽ അതുതന്നെ കാതിലിടും. മുറിവിൽ ഭസ്മം വെക്കും. അപൂർവ്വമായി പഴുക്കാറുണ്ട്. എങ്കിലും പ്രത്യേക ചികിത്സയൊന്നും വേണ്ട. കാതുകുത്തുന്നതിന് തട്ടാന്മാരെ കൂട്ടിക്കൊണ്ടുവരുന്നവരും ഉണ്ട്. നിലവിളക്ക് കത്തിച്ചുവെച്ച് അപ്പം, പഴം, അവിൽ, ശർക്കര എന്നിവ നാക്കിലയിൽ നിരത്തി ചെറിയൊരു ഗണപതിക്കുവെക്കൽ ഈ ചടങ്ങിന് വേണം.

പുരുഷന്മാരും കാതിൽ കുടുക്കൻ ഇടാറുണ്ട്. പെൺകുട്ടികൾ വയസ്സറിയിച്ച ശേഷമേ കാതുകുത്തു. മൂക്കുകുത്തി ആഭരണമണിയുന്നതും ഋതുമതിയായ ശേഷം മാത്രം മതി. വള്ളുവസ്ത്രീ ഇടതുമൂക്കു കുത്തി മൂക്കുകുത്തിയണിയും. രണ്ട് മേക്കാതുകളും കുത്തും. സാധാരണ കാതുകുത്തിയതിൽ നിന്ന് അൽപം മുകളിലായി ചെവിക്കുടയിൽ ഒന്നുകൂടി കുത്തും. അവിടെ വളരെ ചെറിയ ഉരുളൻ മോതിരം പോലുള്ള രണ്ട് വളയങ്ങൾ അണിയാം.

കീഴ്ക്കാത് വലിച്ചുനീട്ടി തക്ക ഇടുന്നതും നിഷിദ്ധമല്ല. പനയോല പുഴങ്ങിയുണക്കി സ്പ്രിംഗ് പോലെയാക്കി ചുറ്റ് കാതിലിടും. അതിന്റെ വലുപ്പം ക്രമേണ കൂട്ടിക്കൊണ്ടുവന്ന് വലിയ ആഭരണങ്ങൾ അണിയും.

### 4.8. വയമ്പും വെണ്ണയും കൊടുക്കൽ

കുട്ടിക്ക് ശബ്ദശുദ്ധിയും ആരോഗ്യവും ഉണ്ടാവാൻ ആറുമാസം തികഞ്ഞാൽ വയമ്പും വെണ്ണയും നൽകും. നല്ലദിവസം നോക്കിയാണ് ഇതും. പ്രത്യേക ചടങ്ങുകളൊന്നുമില്ല. ഉണങ്ങിയ വയമ്പിനുള്ളിലേക്ക് സ്വർണ്ണക്കമ്പി

കുത്തിയിറക്കും. അത് വെണ്ണയും കൽക്കണ്ട പൊടിയും ചാണയിൽ വെച്ച് ഉരച്ചുകൊടുക്കും. തേനിലും വയമ്പ് കൊടുക്കാറുണ്ട്. ഈ ചടങ്ങുകളെല്ലാം പണ്ട് നടപ്പുണ്ടായിരുന്നു എന്നല്ലാതെ നിഷ്ഠയോടെ പാലിക്കപ്പെടാറില്ലെന്ന് ആവേദകർ പറയുന്നു.

### 4.9. വിദ്യാരംഭം

നാലാം വയസ്സിലോ അഞ്ചാം വയസ്സിലോ, അരിയിലെഴുതിച്ച് വിദ്യാരംഭം കുറിക്കും. ഗണപതിയെയും സരസ്വതിയെയും പൂജിച്ചശേഷം താലത്തിലെ അരിയിൽ ഹരിശ്രീ എഴുതിപ്പിക്കും. സ്വർണ്ണമോതിരം (പവിത്രം) കൊണ്ട് നാക്കിൽ എഴുതിക്കൊടുക്കുന്ന രീതിയും ഉണ്ട്. വള്ളുവരിൽ തന്നെ മുതിർന്ന അക്ഷരജ്ഞാനമുള്ളവരാണ് എഴുതിക്കുക. ഏതെങ്കിലും ഒരു വീട്ടിൽ ചടങ്ങ് നടത്തും. ആപ്രദേശത്തെ കുട്ടികളെയെല്ലാം ഒന്നിച്ചാണ് എഴുത്തിനിരുത്തുക. നവരാത്രി കാലത്തോ കാവിൽ ഉത്സവത്തിനോ അരിയിലെഴുതിക്കലാണ് സാധാരണം. പെരുമ്പുഴയച്ഛൻ ദൈവം കെട്ടിയാടിക്കുന്നുണ്ടെങ്കിൽ ദൈവത്തെ കൊണ്ട് എഴുതിപ്പിക്കുന്നത് ഉത്തമമാണ്. താലത്തിൽ അരിയും ദക്ഷിണയുമായി കുട്ടികളെയും കൂട്ടി ദൈവത്തിന്റെ മുമ്പിലെത്തും. 'ഹരിശ്രീ ഗണപതിയെ നമഃ അവിഘ്നമസ്തു ശ്രീ ഗുരുഭ്യോ നമഃ, സരസ്വതി നമസ്തുഭ്യം വരദേ കാമരൂപിണീ വിദ്യാരംഭം. കരിഷ്യാമി സിദ്ധിർഭവതുമേ സദാ.' എന്ന വന്ദനശ്ലോകം എഴുതിപ്പിക്കും. പിന്നീട് ഒന്നോ രണ്ടോ സ്വരാക്ഷരങ്ങൾ കൂടി എഴുതിപ്പിച്ച് അനുഗ്രഹിക്കും. ദൈവത്തെക്കൊണ്ട് എഴുതിപ്പിക്കാമെന്ന് പ്രാർത്ഥനയുണ്ടെങ്കിലാണ് ഇങ്ങനെ ചെയ്യുന്നത്.

വിദ്യാരംഭം ചടങ്ങിന് നടത്തുമെങ്കിലും പിന്നീട് എഴുത്തും വായനയും ശീലിപ്പിക്കുന്ന പതിവ് അത്യപൂർവ്വമാണ്. വള്ളുവർക്കിടയിൽ സാക്ഷരർ പണ്ട്

വളരെ അപൂർവ്വമായിരുന്നു. ഗുരുകുലരീതിയിലുള്ള വിദ്യാഭ്യാസമാണ് വിധി. ജീവിതായോധത്തിന് അവശ്യം വേണ്ടത് പഠിക്കുകയാണ് ആവശ്യം. മുതിർന്നവർ കണക്ക് - പണമിടപാടിനു വേണ്ടത് പറഞ്ഞുകൊടുക്കും. രക്ഷിതാക്കളോടൊപ്പം നിന്ന് തോണിതുഴയാനും മീൻപിടിക്കാനും വേഗം പഠിക്കും. പൂജാവിധികളും മന്ത്രവാദവും ചികിത്സയുമെല്ലാം അതറിയുന്നവരോടൊപ്പം ശിഷ്യനായി നിന്ന് പഠിക്കണം. അതുകൊണ്ടുതന്നെ പലപ്പോഴും അടുത്ത ബന്ധുക്കളായിരിക്കും പ്രധാന ശിഷ്യന്മാർ. നാണയവിനിമയവും അളവുകളും മറ്റും ആൺകുട്ടികളും പെൺകുട്ടികളും ഒരു പോലെ പഠിക്കണം. പതിനഞ്ച് വയസ്സാകുമ്പോഴേക്കും ആൺകുട്ടികൾ തോണിപ്പണിക്ക് ഇറങ്ങിയിരിക്കും.

ഔപചാരികമായ പഠനത്തിന് വള്ളുവർ പണ്ട് കാലത്ത് വലിയ പ്രാധാന്യം നൽകിയിരുന്നില്ല. സാമ്പത്തികവും സാമൂഹ്യവുമായ പിന്നോക്കാവസ്ഥയായിരിക്കണം ഇതിന് കാരണം. എഴുത്തും വായനയും അപൂർവ്വം ചിലർക്ക് മാത്രമേ അറിയുമായിരുന്നുള്ളു. എന്നാൽ ഇന്ന് വിദ്യാഭ്യാസത്തിൽ ഏറെ മുന്നിലാണ് അവർ. തൊഴിൽരംഗത്തും ഉന്നതസ്ഥനങ്ങളിൽ എത്തിയ വള്ളുവരുണ്ട്.

## 4.10. വിവാഹം

മനുഷ്യസമൂഹത്തിന്റെ സാസ്കാരിക പശ്ചാത്തലത്തെക്കുറിച്ചറിയാൻ അവരുടെ വിവാഹസമ്പ്രദായങ്ങളെക്കുറിച്ച് പഠിക്കുന്നത് നല്ലതാണ്. ഒരുപാട് വിചിത്രമായ ആചാരനുഷ്ഠാനങ്ങളുടെ പരിവേഷം ഈ ചടങ്ങിനുണ്ട്. മനുഷ്യന്റെ നൈസർഗ്ഗിക വാസനകളെ അതിജീവിച്ച് സുസ്ഥിരമായൊരു സാമൂഹ്യ സംവിധാനമുണ്ടാക്കാനുദ്ദേശിച്ചുള്ളതാണ് എല്ലാ ചടങ്ങുകളും.

വള്ളുവർക്ക് പ്രധാനമായും രണ്ട് കല്യാണമുണ്ട്. ഒന്നാമത്തേത് തിരണ്ടുകല്യാണം. തിരണ്ടു മംഗലം - തിരണ്ടാങ്ങലം എന്നും പറയും. പൊടമുറിയാണ് യഥാർത്ഥ വിവാഹം. സമൂഹത്തിന്റെ ഏറ്റവും ചെറിയ യൂനിറ്റായ കുടുംബം ഉണ്ടാവുന്നത് പൊടമുറിയോടെയാണ്.

### 4.11. തിരണ്ടുകല്ല്യാണം (തിരണ്ടാങ്ങലം[1])

സ്ത്രീകളുടെ പ്രഥമ ആർത്തവവുമായി ബന്ധപ്പെട്ട ചടങ്ങാണിത്. ഏഴു ദിവസം നീണ്ടുനിൽക്കുന്ന ലളിതമായ ചടങ്ങുകളുണ്ട് തിരണ്ടുമംഗലത്തിന്. പെൺകുട്ടി വയസ്സറിയിച്ചു കഴിഞ്ഞാൽ മുതിർന്നവർ അവളെ ആദ്യം കോമ്പുരയിലേക്ക് മാറ്റും. വീട്ടിൽ പടിഞ്ഞാറ്റയുടെ ഇടതുഭാഗത്തായി വരുന്ന മുറിയാണ് ഇത്. കോമ്പുരയില്ലാത്ത വീടുകളിൽ അടുക്കളയുടെ ഒഴിഞ്ഞ മൂലയിലും ഇരുത്തും. നിലവിളക്ക് കത്തിച്ചുവെക്കും. വായ്ക്കുരവയിട്ട് ചുറ്റുമുള്ള കുടുംബക്കാരെ അറിയിക്കും.

ആർത്തവം തുടങ്ങി ഏഴു ദിവസമാണ് വള്ളുവർക്ക് അശുദ്ധി. മുതിർന്നവർ പെൺകുട്ടിക്ക് വേണ്ട ശുചിത്വപാഠങ്ങൾ പറഞ്ഞുകൊടുക്കും. ഒന്നരകൊണ്ട് തറ്റും പുടവയും ഉടുക്കുന്നതും പ്രഥമ ആർത്തവത്തോടെയാണ്. തേങ്ങയും വെല്ലവും ചേർത്ത ചോറ് എല്ലാ ദിവസവും വെച്ചുകൊടുക്കും. അയൽക്കാർക്കും ഈ ചക്കരച്ചോറ് നൽകാറുണ്ട്. ആർത്തവത്തോടെ മൂന്നുദിവസം പുറത്തിറങ്ങിനടക്കില്ല. കഠിനജോലി ചെയ്യാൻ പാടില്ല.

മൂന്നാംദിവസം രാവിലെ മുങ്ങിക്കുളിക്കണം. അമ്മയും മുതിർന്ന സ്ത്രീകളും കുളിക്കാൻ കൂട്ടിക്കൊണ്ടുപോകും. വിളക്കും താലവും പിടിച്ച് ആഘോഷമായിട്ടാണ് കുളിക്കാൻ പോവുക. പച്ചമഞ്ഞളും ചെറുപയർ പൊടിയും ഇഞ്ചയും തേച്ച്

കുളിക്കണമെന്നാണ് നിയമം. കുളി കഴിഞ്ഞെത്തിയാൽ വീട്ടിൽ കയറുന്നതിനു മുമ്പ് തിരിഞ്ഞുകയും ഗുരുസി (കുരുതി) കലക്കിമറിക്കുകയും ചെയ്യും. ബാധയും കണ്ണേറും തട്ടാതിരിക്കാനാണ് ഇത്. പാക്കണ്ണാടിയും (വാൽക്കണ്ണാടി) ഇരുമ്പു താക്കോലും കുളിക്കാൻ പോകുമ്പോൾ കൊണ്ടുപോകും. അത് കിടക്കുന്നതിന് തൊട്ടടുത്ത് വെക്കുകയും വേണം.

മൂന്നാംകുളി, നാലാംകുളി എന്നിങ്ങനെ ഏഴാം കുളിയോടെ മാത്രമേ ആർത്തവാശുദ്ധി മാറൂ എന്നാണ് വിശ്വാസം. അതുവരെ പുരുഷന്മാരുടെ മുമ്പിൽ വരികയോ തൊടുകയോ ചെയ്യരുത്. വിളക്കുവെക്കാനോ മുറ്റമടിക്കാനോ പോകരുത്. നേന്ത്രവാഴ, തെങ്ങ്, വെറ്റിലക്കൊടി എന്നിവ തൊടാനും പാടില്ലത്രേ! ആർത്തവത്തോടെ പെൺകുട്ടി വിവാഹപ്രായമായതായി കണക്കാക്കും. മേൽജാതിക്കാരുടെ ഇടയിൽ വയസ്സറിയിക്കുംമുമ്പ് വിവാഹം കഴിച്ചയക്കുന്നതായിരുന്നു നടപ്പ്. ആ രീതി വള്ളുവർക്കില്ല.

ആർത്തവാശുദ്ധിക്കാലത്ത് കുടുംബത്തിലെ മറ്റു സ്ത്രീകളെ തൊടുന്നതും തീണ്ടുന്നതും പ്രശ്നമില്ല. പ്രഥമാർത്തവം കഴിഞ്ഞാൽ പിന്നീട് ഈ പ്രകൃതിപ്രതിഭാസത്തെ വള്ളുവർ ഏറെ ഗൗനിക്കാറില്ല. കാവുകളിലും ക്ഷേത്രങ്ങളിലും അറിഞ്ഞുകൊണ്ട് പ്രവേശിക്കില്ല. വ്രതമുള്ളവരേയും കൊടുങ്ങല്ലൂർ ഭരണിക്ക് പോകവാൻ നോറ്റിരിക്കുന്നവരേയും തൊടുകയില്ല. വണ്ണാത്തി മാറ്റുടുത്ത് ശുചിയാവുന്ന രീതിയും കാണുന്നില്ല.തിരണ്ടുകഴിഞ്ഞാൽ ഒന്നരയും മുണ്ടും ഉപയോഗിക്കാൻ തുടങ്ങ്ഹും. മൂക്കുത്തിയണിയും മേക്കാത് കുത്തുകയും ചെയ്യും.

## 4.12. പൊടമുറി[2] – വിവാഹം

തിരണ്ടുകല്ല്യാണം കഴിഞ്ഞാൽ മാത്രമേ പൊടമുറിമുറി ആലോചിക്കുകയും നടക്കുകയും ഉള്ളൂ. ശൈശവവിവാഹം ഒരിക്കലും ഉണ്ടായിരുന്നില്ല. ആൺകുട്ടികൾ

വയസ്സായതുകൊണ്ടുമാത്രം പ്രായപൂർത്തിയാവുകയില്ല. സ്വന്തമായി അദ്ധ്വാനിച്ച് പരാശ്രയമില്ലാതെ ജീവിക്കാനായാൽ വിവാഹമാവാം. വളരെ ലളിതമായ ചടങ്ങുകൾ മാത്രമേ വിവാഹത്തിന് ഉണ്ടായിരുന്നുള്ളൂ. ഇന്ന് ബ്രാഹ്മണേതര ജാതിസമൂഹങ്ങളുടെ ആചാരങ്ങളെല്ലാം വള്ളുവരും സ്വീകരിച്ചിട്ടുണ്ട്. മാലയിടലും താലികെട്ടലും മോതിരം മാറലുമെല്ലാം പുതിയ പരിഷ്ക്കാരത്തിന്റെ വകയായി വന്നതാണ്.

നാലില്ലാക്കാരാണ് വള്ളുവർ. ഒരേ ഇല്ലക്കാർ തമ്മിൽ വിവാഹബന്ധം നിഷിദ്ധമായിരുന്നു. പണ്ട്. ഇന്നത് പ്രശ്നമല്ല. മക്കത്തായ രീതികളും മരുമക്കത്തായ രീതികളും തരംപോലെ വള്ളുവർ ഉപയോഗിച്ചിരുന്നു. മക്കത്തായ രീതിയിലുള്ള വിവാഹം കഴിച്ചുകൊണ്ടുവരലാണ് അംഗീകാരം നേടിക്കാണുന്നത്. അമ്മാവന്റെ മകളെയാണ് വിവാഹം കഴിക്കുന്നതെങ്കിൽ മരുമക്കത്തായ വിവാഹരീതി കാണാം. രണ്ടും വള്ളുവരുടെയിടയിൽ നടപ്പുണ്ടായിരുന്നു.

ഒരേ ഇല്ലക്കാർ തമ്മിൽ വിവാഹം പാടില്ല എന്നാണ് നിയമമെങ്കിലും ഇക്കാര്യത്തിൽ ഇന്നും തർക്കമുണ്ട്. അച്ഛന്റെ ഗോത്രമാണോ, അമ്മയുടെ ഗോത്രമാണോ സ്വീകരിക്കേണ്ടത് എന്ന പ്രശ്നം വരുന്നു. ദായക്രമത്തിൽ മിശ്രരീതി സ്വീകരിച്ചുകാണുന്നതിനാൽ ഇക്കാര്യം വിവാദപരമാണ്.

ഏതായാലും പെണ്ണന്വേഷിച്ചുപോകുന്ന രീതിയാണ് വള്ളുവർക്കിടയിൽ നിലനിന്നിരുന്നത്. കുലവും ബലവും തുല്യമായാൽ വിവാഹമാവാം. ജാതക നക്ഷത്രപ്പൊരുത്തം നോക്കുന്ന രീതി അന്നുണ്ടായിരുന്നില്ല. സ്ത്രീധന സമ്പ്രദായവുമില്ല. പകരം പുരുഷധനം നൽകുന്നതിന്റെ സ്വഭാവങ്ങൾ വിവാഹത്തിൽ കാണാം.

പെണ്ണുകാണൽ ചടങ്ങ് സാധാരണമായിരുന്നു. പെണ്ണുകാണാൻ ചെല്ലുന്നത് അമ്മയോ സഹോദരിമാരോ മാത്രമായിരിക്കും. അത് വിവാഹാലോചനക്ക് മുമ്പായിരിക്കുകയും ചെയ്യും. വിവാഹം ആലോചിച്ചശേഷം പെണ്ണുകാണണമെന്നു പറയുന്നത് അപമാനമായി കരുതിയിരുന്നു. അന്യോന്യം കണ്ട് താൽപര്യം തോന്നണമെന്നുണ്ടിങ്കിൽ അത് ഉത്സവവേളകളിലോ ചന്തയിലോ ഒക്കെ വെച്ചാവാം. കുട്ടിയെ മുൻകൂട്ടി കണ്ട് വീട്ടുകാർ ഇഷ്ടപ്പെട്ടാൽ വിവാഹാലോചന നടക്കും. അച്ഛനമ്മമാരോ അളിയനോ അമ്മാവനോ ചെന്ന് പെണ്ണുചോദിക്കും. കല്യാണ നിശ്ചയത്തിന് തീയ്യതി കണ്ടുകഴിഞ്ഞാൽ വെറ്റിലക്കെട്ടും പുകയിലയും മറ്റുമായി വരന്റെ ബന്ധുക്കൾ ചെല്ലണം. പുരുഷന്മാർ മാത്രമേ നിശ്ചയത്തിന് ചെല്ലാറുണ്ടായിരുന്നുള്ളു. അവർക്ക്, പെൺകുട്ടിയെ നിശ്ചയശേഷം കാണുന്നതിൽ വിലക്കില്ല.

വിവാഹം നല്ല ദിവസം നോക്കി നടത്തും. നിശ്ചയം പോലെതന്നെ അഗ്നിസാക്ഷിയായാണ് വിവാഹം. വരനും സുഹൃത്തുക്കളും ബന്ധുക്കളും വധൂഗൃഹത്തിലെത്തിയാൽ അവരെ സ്വീകരിച്ചിരുത്തണം. അവിലും ചക്കരയും നൽകിയാണ് സൽക്കരിക്കുക. വെറ്റില മുറുക്കാൻ ഇഷ്ടം പോലെ നൽകണം.

മുഹൂർത്തസമയത്ത് വരനെ പടിഞ്ഞാറ്റയിലേക്ക് ആനയിച്ചിരുത്തും. അളിയനോ സുഹൃത്തോ ഒപ്പമുണ്ടാവും. രണ്ടുപേരെയും അണിയിച്ചൊരുക്കുന്ന രീതിയൊന്നും ഇല്ല. മുണ്ടും വേഷ്ടിയും (രണ്ടാംമുണ്ട്) വരൻ ധരിക്കും ഇണപ്പുടവയും അപൂർവ്വമായി മേൽക്കുപ്പായവും രണ്ടാംമുണ്ടും വധുവണിയും, മുക്കൂത്തി, കണ്ഠാഭരണങ്ങൾ, കർണ്ണാഭരണങ്ങൾ എന്നിവയും അണിയാറുണ്ട്. കാൽവിരലുകളിലും കൈവിരലുകളിലും പൂട്ടുമോതിരം (വെള്ളികൊണ്ടുണ്ടാക്കിയ കുറേ മോതിരങ്ങൾ തമ്മിൽ വിളക്കിച്ചേർത്ത്) വധു അന്നുമുതലണിയും.

നിലവിളക്കും അരിയും ഉണ്ടാവും. കൊടിയിലയിൽ നെല്ല്, അരി, നാളികേരം എന്നിവയും ഗണപതിക്ക് പഴവും പലഹാരങ്ങളും പൂജയ്ക്കായി നിരത്താറുണ്ട്. വരൻ വന്നിരുന്നു കഴിഞ്ഞാൽ വധുവിന്റെ അച്ഛൻ വധുവിനെ ആനയിക്കും. അദ്ദേഹത്തിന് വെറ്റിലടക്കയും ദക്ഷിണയും നൽകണം. പിന്നീട് വധുവിന് ഒരുമുറിപ്പുടവയും ഒന്നരരൂപയും കയ്യിൽ നൽകും. പുടവയും അതിന്റെ മടക്കിലെ പണവും കൈനീട്ടിവാങ്ങിയാൽ വിവാഹമായി. പൊടവകൊടുക്കൽ - പൊടമുറി കഴിഞ്ഞു. പെൺകുട്ടി സ്ത്രീകളുടെ ഭാഗത്തേക്ക് പിൻവാങ്ങും. പുത്തൻ പുടവയുടുപ്പിക്കേണ്ടത് പിന്നീടാണ്. വരന്റെ ബന്ധുസ്ത്രീകളാണ് അതുചെയ്യുക. സദ്യവട്ടങ്ങൾ പിന്നീടുണ്ടാവും.

സദ്യ കഴിഞ്ഞ് പെണ്ണിനെയും കൂട്ടി അന്നുതന്നെ വരന്റെ വീട്ടിലേക്ക് യാത്രതിരിക്കും. യാത്ര പുറപ്പെടുമ്പോഴാണ് അരിയിട്ടനുഗ്രഹിക്കുക. മുതിർന്നവരെല്ലാം ഇരുവരെയും തലയിലരിയിട്ടനുഗ്രഹിക്കും.

പെൺകുട്ടിക്ക് ഭർത്തൃഗൃഹത്തിൽ 6 മാസം ഉപയോഗിക്കാനുള്ള വസ്ത്രങ്ങളും മറ്റും സഹോദരഭാര്യമാരാണ് കൊണ്ടുപോവുക. വെറ്റിലടക്കയും പുകിലയും വേറെ കരുതണം. വരന്റെ വീട്ടിൽ മുതിർന്നവർക്കെല്ലാ വെറ്റിലടക്ക വെച്ച് വധു നമസ്കരിക്കും.

വിവാഹം കഴിഞ്ഞ ദിവസം വധൂഗൃഹത്തിൽ തന്നെ താമസിക്കുന്ന രീതിയും ഉണ്ടായിരുന്നു. അത്തരം സന്ദർഭങ്ങളിൽ വരന്റെ ബന്ധുക്കൾ അന്നുതന്നെ തിരിച്ചുപോകും. പലപ്പോഴും അമ്മാവന്റെ മകളെയാണ് വിവാഹം കഴിക്കുന്നതെങ്കിൽ വധൂഗൃഹത്തിൽ തന്നെ താമസിക്കും. സ്വന്തം വീട്ടിലേക്ക് കൂട്ടിക്കൊണ്ടുവരുന്നത് ചിലപ്പോൾ ഏറെ നാൾ കഴിഞ്ഞാകാനും മതി. വാഴക്കൃഷി

ചെയ്ത സ്ഥലത്ത് നെല്ലുവാളാനും അമ്മാവന്റെ മകളെ വിവാഹം കഴിക്കാനും ആരുടേയും അനുവാദമോ ചടങ്ങോ വേണ്ടെന്നാണ് പൊതുവെ പറയാറ്.

വധുവിനെ സ്വന്തം വീട്ടിലേക്ക് കൂട്ടിക്കൊണ്ടുവരികയാണ് സാധാരണം. വധൂവരന്മാരെ കന്യകമാർ കാൽ കഴുകിച്ച് സ്വീകരിക്കും. നിലവിളക്കിന് മുമ്പിലിരുത്തി അനുഗ്രഹിക്കുകയും ചെയ്യും. വധു വീട്ടിലെ പ്രായം ചെന്നവർക്കെല്ലാം വെറ്റിലടക്കയും കറ്റപ്പുകയിലയും നൽകി നമസ്ക്കരിക്കണം. അതോടെ വധു ആ വീട്ടിലെ അംഗമായി.

### 4.12.1. മുന്നാളു നിറക്കൽ (വെറ്റിലക്കെട്ട്)

വധുവിനോടൊപ്പം അടുത്ത ബന്ധുക്കളുടെ വീടുകളിൽ വിരുന്ന് പാർക്കാൻ ചെല്ലുക സാധാരണമാണ്. കോഴിയും മറ്റുമായി സദ്യ നൽകി ബന്ധുക്കൾ അവരെ സൽക്കരിക്കും. ഇത് മുന്നാളു നിറക്കലിനു ശേഷമേ പാടുള്ളൂ. വധൂഗൃഹത്തിൽ ആദ്യം വിരുന്നിനു പോകണം. മൂന്നാം ദിവസമോ, ബന്ധുക്കൾ നിശ്ചയിക്കുന്ന ദിവസമോ ആകും ചടങ്ങ്. വധൂവരന്മാരും ബന്ധുക്കളും വെറ്റിലടക്കയും പലഹാരങ്ങളുമായി വധുവിന്റെ വീട്ടിലേക്ക് ചെല്ലും. സദ്യയുണ്ട് അന്നുതന്നെ എല്ലാവരും മടങ്ങും. പിന്നീട് വധുവിന്റെ വീട്ടുകാരുടെ വിരുന്ന് നടക്കും. അവർ വന്നുപോയികഴിഞ്ഞാൽ വരന്റെ അമ്മയച്ഛന്മാരും ബന്ധുക്കളും തിരിച്ചും ചെല്ലണം. വിവാഹചടങ്ങുകൾ അതോടെ അവസാനിച്ചു. ഈ ചടങ്ങുകൾക്കെല്ലാം കാലോചിതമായ മാറ്റം ഇന്ന് വന്നിട്ടുണ്ട്. വിധവാവിവാഹവും പുനർവിവാഹവും വള്ളുവർക്കിടയിൽ നടപ്പുണ്ടായിരുന്നു. ആദ്യവിവാഹത്തിലെ ഭാര്യയെ വീട്ടിൽ കൂട്ടിക്കൊണ്ടുവന്നാൽ പിന്നെ മറ്റൊരു സ്ത്രീയെ ഭാര്യ ജീവിച്ചിരിക്കെ സ്വന്തം വീട്ടിൽ കൂട്ടിക്കൊണ്ടുവരില്ല. അത്തരം സന്ദർഭങ്ങളിൽ സംബന്ധസമ്പ്രദായമാണ് സ്വീകരിച്ചിരുന്നത്. അതു മറ്റു ദേശങ്ങളിൽ ആയിരിക്കുകയും ചെയ്യും.

## 4.13. മരണവും ശേഷക്രിയകളും

ബാലമരണങ്ങൾക്കും ദുർമരണങ്ങൾക്കും പ്രത്യേകം സംസ്കാര ക്രിയകൾ വള്ളുവർക്കിടയിൽ നടപ്പുണ്ടായിരുന്നു. പ്രായമായി സ്വാഭാവിക മട്ടിൽ മരിച്ചവർക്ക് വിധിയാം വണ്ണം ശേഷക്രിയകൾ നടത്തും. ശവദാഹം, ഭണ്ഡാരം താഴ്ത്തൽ, കുഴിച്ചിടൽ ഉപേക്ഷിക്കൽ എന്നീ രീതികൾ പണ്ട് നടപ്പുണ്ടായിരുന്നു.

മരണം ഉറപ്പായാൽ 'ഇറക്കിക്കിടത്തും' കിടന്ന പായിൽ നിന്ന് മാറ്റി നിലത്ത് തെക്കോട്ട് തല വെച്ച് കോടിവസ്ത്രം കൊണ്ട് പുതപ്പിച്ചുകിടത്തുകയാണ് ഇറക്കിക്കിടത്തൽ. തലക്കൽ നിലവിളക്ക് കത്തിച്ചുവെക്കും. മകന്റെ ഭാര്യമാരും സ്ത്രീകളും അപ്പോൾ നെഞ്ചത്തടിച്ച് നിലവിളിക്കണം. മരണമറിഞ്ഞ് അടുത്ത ബന്ധുക്കൾ വരുമ്പോഴെല്ലാം നിലവിളി ചടങ്ങാണ്. ബന്ധുക്കളില്ലാതെ മരിച്ചാലോ, ദുർമരണമായാലോ നിലവിളി പാടില്ല. ശവത്തെ ഭാര്യയോ, പെൺമക്കളോ കെട്ടിപ്പിടിച്ചുകിടക്കുന്നതും സാധാരണമാണ്. ദർഭവിരിച്ച് ഇറക്കിക്കിടത്തുന്നതുവരെ മാത്രമെ ശവം സ്ത്രീകൾ തൊടൂ. ഇറക്കിക്കിടത്തിയാൽ ദഭ്ര കൊണ്ടോ, വാഴക്കൈകൊണ്ടോ മാറിയിരുന്ന് തൊടണം. ശവമെടുക്കുംവരെ ഇങ്ങനെ ചെയ്യും. എല്ലാമക്കളും തൊട്ടിരിക്കണമെന്നാണ് നിയമം. ഇഹലോകവുമായി പരേതാത്മാവിന് അത്രയും നേരം ബന്ധമുണ്ടാവും എന്നാണ് വിശ്വാസം. എങ്കിലും ദഭ്രവിരിച്ചു കിടത്തിക്കഴിഞ്ഞാൽ ബന്ധുക്കൾ കെട്ടിപ്പിടിക്കാനോ, ചുംബിക്കാനോ പാടില്ല. ശവസംസ്കാരത്തിന് പുറത്തേക്കെടുക്കുമ്പോൾ അവരെ പിടിച്ചെഴുന്നേൽപിച്ച് മാറ്റണം. ഗംഗാജലം നൽകലും ഒന്നും പതിവില്ല. മരിച്ച ഉടനെ കണ്ണ് തരുമ്മിയടക്കുകയും കൈകാലുകൾ ചേർത്തുവച്ച് ദർഭകൊണ്ട് കെട്ടിയിടുകയും ചെയ്യും.

അരമണിക്കൂറിലേറെ നേരം ശവം വെച്ചുകൊണ്ടിരിക്കാറില്ല. എത്താവുന്ന ബന്ധുക്കളെല്ലാം അപ്പോഴേക്കുമെത്തണം. മരിച്ച ഉടനെ സംസ്ക്കാരത്തിന് വേണ്ട ഒരുക്കങ്ങൾ ആരംഭിക്കും. വരുന്നവർക്കെല്ലാം വെറ്റില മുറുക്കുവാനുള്ള സൗകര്യം ഉണ്ടാവും. ശവദാഹം കഴിയുന്നതുവരെ കുടിവെള്ളംപോലും ഇറക്കരുത്.

പണ്ടുകാലത്ത് ശവം പായിൽപൊതിഞ്ഞ് 'കുളിക്കുന്നിൽ' കൊണ്ടിടാറുണ്ടായിരുന്നു. ജനവാസകേന്ദ്രത്തിൽ നിന്ന് ഏറെ അകലെയുള്ള കുന്നിൻപ്രദേശമാണ് കുളിക്കുന്ന്. ജഡം ഇവിടെ കൊണ്ടുവന്നുപേക്ഷിച്ചാൽ മണിക്കൂറുകൾക്കുള്ളിൽ മൃഗങ്ങളും പക്ഷികളും അത് തിന്നുതീർക്കും. അവിടെ കുഴിച്ചിടുന്നതും സാധാരണമാണ്. പിന്നോക്കസമുദായക്കാരായ ചില പ്രത്യേക വിഭാഗങ്ങൾ ശവസംസ്ക്കാരം നടത്തുന്ന സ്ഥലമാണ് 'കുളിക്കുന്ന്' എന്ന് അറിയപ്പെടുന്നത്. ഇന്ന് കുഴിച്ചിടുകയും ദഹിപ്പിക്കുകയും കഴിവുപോലെ ചെയ്യാറുണ്ട്.

ശവം പുറത്തേക്കെടുത്ത് കുളിപ്പിക്കുന്ന രീതി പണ്ടുമുതലേ ഉണ്ടായിരുന്നു. വാഴയിലയിൽ കിടത്തി തലയിലൂടെ വെള്ളമൊഴിക്കും. ഭസ്മം തൊടുവിക്കുകയും തുളസിപ്പൂ ചൂടിക്കുകയും ചെയ്യും. മരണസമയത്തെ വസ്ത്രം മാറ്റി പുതിയ കോണകം ഉടുപ്പിക്കും. ഇത് വളരെ പ്രധാനപ്പെട്ട ചടങ്ങാണ്. വായ്കരിയിടലാണ് അടുത്തത്. അരിയും പൂവും ഭസ്മവും ചുണ്ടുപിളർത്തി വായിൽ നിക്ഷേപിക്കും. തെക്കുഭാഗത്തേക്ക് തലവെച്ച് കിടത്തിക്കഴിഞ്ഞാൽ അടുത്ത ബന്ധുക്കൾക്ക് അവസാനമായി കാണാം. മക്കളും മരുമക്കളും മറ്റും പ്രദക്ഷിണം വച്ച് നമസ്കരിക്കും. കോടികൊണ്ട് മുഖം മൂടിക്കഴിഞ്ഞാൽ പിന്നെ കാണരുതെന്നാണ് വിശ്വാസം. മകന്റേയോ മകളുടേയോ ഭാര്യഭർതൃവീട്ടുകാരുടെ വകയായി കോടി വസ്ത്രമോ

പട്ടോ പുതപ്പിക്കുന്നത് അപ്പോഴാണ്. താൽകാലികമായി കെട്ടിയുണ്ടാക്കിയ മഞ്ചത്തിൽ കിടത്തി മക്കളോ മരുമക്കളോ ശവം ചുമക്കണം. ശ്മശാനത്തിലേക്ക് സ്ത്രീകൾ ഒരിക്കലും പോകാറില്ല.

ശവദാഹമാണെങ്കിൽ ദഹിപ്പിക്കാനുള്ള തീയും മുറവും ഉമിയും മറ്റും കൂടെകൊണ്ടുപോകും. മൺകലത്തിൽ ഉമിയിട്ട് മുകളിൽ തീക്കനൽ കോരിയെടുക്കും. തെങ്ങോല ചീന്തിയെടുത്ത് പാത്രത്തിന്റെ കഴുത്തിൽ കെട്ടി തൂക്കിപിടിച്ചാണ് തീ കൊണ്ടുപോകുക. ശ്മശാനത്തിലേക്ക് കൊണ്ടുപോയ പണിയായുധങ്ങളൊഴികെയുള്ളതൊന്നും തിരികെ കൊണ്ടുവരാറില്ല.

**4.14. ബാലമരണം**

കുട്ടികളാണ് മരിച്ചതെങ്കിൽ ഇത്തരം ചടങ്ങുകളൊന്നും പതിവില്ല. മുണ്ടു പുതപ്പിച്ച് ചുമലിലെടുത്ത് കൊണ്ടുപോയി കുഴിച്ചിടും. പ്രസവത്തിൽ മരിച്ച കുട്ടിയാണെങ്കിൽ അതിനെ കുഴിയിൽ കൊണ്ടുവെക്കുക മലിയാണ്. ബാലമരണങ്ങൾക്ക് പുലയോ ബലിയോ ഇല്ല.

**4.15. ദുർമരണങ്ങൾ**

അപകടങ്ങളിൽ പെട്ടു മരിക്കുമ്പോഴും പ്രത്യേക ഉപചാരങ്ങളില്ലാതെയാണ് സംസ്കാരം നടക്കുക. ബലിയും പുലകുളിയും പിണ്ഡവും മറ്റും അത്തരം സന്ദർഭങ്ങളിൽ വേണ്ട. വിഷം തീണ്ടിയോ, വസൂരിവന്നോ മരിക്കുമ്പോൾ പ്രത്യേക രീതിയിലാണ് ശവസംസ്കാരം. ഭണ്ഡാരം താഴ്ത്തുകയെന്നാണ് ഇതിന് പറയുക. കൊടുങ്ങല്ലൂർ ഭരണിക്ക് ദീക്ഷയെടുത്ത് പോയവരും കോമരങ്ങളും വെളിച്ചപ്പാടന്മാരും മന്ത്രവാദികളും മരിച്ചാലും ഭണ്ഡാരം താഴ്ത്തുകയാണ് ചെയ്യേണ്ടത്.

വസൂരി വന്ന് മരിച്ചവരെയും വിഷം തീണ്ടി മരിച്ചവരേയും കുഴിച്ചിടുകയേ ചെയ്യാവൂ. ആറടിയിലധികം ആഴം വേണം കുഴിക്ക്. പട്ടുപുതപ്പിച്ച് ശ്മശാനത്തിലേക്ക് എടുക്കുക മാത്രമാണ് പതിവ്. ശവം കുളിപ്പിക്കുകയോ ബന്ധുക്കൾക്ക് നമസ്ക്കരിക്കാൻ ദർശനത്തിന് വെക്കുകയോ ചെയ്യരുത്. കുഴിയിൽ ഉപ്പ്, കുന്തിരിക്കം എന്നിവയിട്ട് ശവം മൂടിയ ശേഷമേ മണ്ണിടൂ. വസ്ത്രങ്ങളോ മരിച്ച വ്യക്തിയുടെ പായ തുടങ്ങിയ വസ്തുക്കളോ പിന്നീട് ഉപയോഗിക്കില്ല. കണ്ണടയോ ആഭരണങ്ങളോ ഉണ്ടെങ്കിൽ അവപോലും കുഴിയിൽതന്നെ അടക്കം ചെയ്യും. ശവം കുഴിച്ചിട്ട സ്ഥലത്ത് കൽവിളക്ക് വെച്ച് എന്നും തിരിയിട്ട് കത്തിക്കണം. ആ സ്ഥലം ഒരിക്കലും കിളക്കുകയോ കുഴിക്കുകയോ ചെയ്യരുത്.

കോമരങ്ങളുടെ ഭണ്ഡാരം താഴ്ത്തുന്നതിനും ചടങ്ങുകൾ സാധാരണ പോലെതന്നെയാണ്. കുളിപ്പിക്കുകയും മറ്റ് സംസ്കാരക്രിയകൾ നടത്തുകയും ചെയ്യും. ശവം ഇറക്കി വെക്കുമ്പോൾ ദർഭ വിരിക്കണം എന്നാണ് നിയമം. ശവസംസ്കാരം കഴിഞ്ഞ് എല്ലാവരും കുളിക്കണം. അടുത്ത ബന്ധുക്കൾ മൂന്ന് പുല കഴിഞ്ഞേ തിരിച്ചുപോകാവൂ. ചടങ്ങുകൾക്കെല്ലാം നേതൃത്വം വഹിക്കുന്നത് 'കാതിയനാണ്'[4]. വള്ളുവർ തന്നെയാണ് ഈ കാതിയൻ. ശവദാഹം കഴിഞ്ഞ് കുളിച്ചെത്തിയാൽ ബലിയും മറ്റും ഉണ്ടാകാറുണ്ട്. ഇതിനും പൗരോഹിത്യം വഹിക്കുന്നത് കാതിയനാണ്. ക്ഷൗരം ചെയ്ത് ദീക്ഷയാരംഭിക്കുന്ന പതിവും പണ്ടുണ്ടായിരുന്നു. ശവദാഹം കഴിഞ്ഞാൽ ക്ഷൗരം ചെയ്യുന്ന പതിവ് ഇന്നുമുണ്ട്.

### 4.16. അസ്ഥിസഞ്ചയനം

ശവം ദഹിപ്പിക്കുന്ന രീതിയാണ് ഇന്ന് വ്യാപകം. അഞ്ചാം ദിവസം സഞ്ചയനം ശവദാഹമാണെങ്കിൽ വേണം. മക്കളും മരുമക്കളും (പുരുഷന്മാർ മാത്രം) ചടങ്ങിൽ

പങ്കെടുക്കും. കുളിച്ച് ശുദ്ധമായി ദഹനം നടന്നിടത്ത് ചെല്ലും. ശ്മശാനത്തിൽ ചെരുപ്പിടാറില്ല. പകരം പാളകൊണ്ടുണ്ടാക്കിയ ഒറ്റച്ചെരുപ്പ് വലതുകാലിലിടും. പാളക്കീറുകൾ കൊണ്ടുണ്ടാക്കിയ കൊടിലുകൊണ്ട് അസ്ഥിഭാഗങ്ങൾ പെറുക്കിയെടുത്ത് പാളയിൽ തന്നെ ശേഖരിക്കും. അവസാനം, സഞ്ചയിച്ച അസ്ഥികൾ വേവിക്കാത്ത മൺകലത്തിൽ (പച്ചക്കലം) ഇട്ട് മണ്ണടപ്പ് കൊണ്ട് മൂടും. ശ്മശാനത്തിൽ തന്നെയുള്ള പാൽവൃക്ഷച്ചുവട്ടിൽ കുഴിച്ചിട്ട ശേഷം ഇടിച്ചമർത്തും. മൺകലം പച്ചമണ്ണുകൊണ്ടുള്ളതാകയാൽ ഉടയാതെ ചുളുങ്ങിയമർന്ന്പോകും. അവിടെ തർപ്പണവും മറ്റും കാതിയെന്റെ നിർദ്ദേശമനുസരിച്ച് നടത്തും. ചാരം തുടച്ചുകൂട്ടി മൂകളിൽ മണ്ണിടും. മുകളിൽ നവധാന്യങ്ങൾ വിതക്കുകയും തലയ്ക്കൽ തെങ്ങും മധ്യഭാഗത്ത് വാഴയും നടുകയും ചെയ്യും. ഇത് വളരാൻ പാടില്ല. എന്നാണ് നിയമം. അതുകൊണ്ട് അടിഭാഗം വെട്ടിക്കളഞ്ഞാണ് വാഴ നടുക. തൈത്തെങ്ങിന്റെ മണ്ടയ്ക്കും ഒരുവെട്ടു കൊടുക്കും. പിന്നീട് കുളിച്ച് വീട്ടിൽ മടങ്ങിയെത്തിയ ശേഷമേ ബലിയിടുകയുള്ളൂ.

ചിതാഭസ്മം അൽപം ശേഖരിച്ച് പട്ടിൽ പൊതിഞ്ഞുകൊണ്ടുവരുന്നവരുണ്ട്. കർക്കടകവാവിന് കടലിൽ സമർപ്പിക്കുകയോ തിരുനെല്ലിയിൽ കൊണ്ടുപോയി പാപനാശിനിയിൽ ഒഴുക്കുകയോ ചെയ്യാനാണിത്. ഭസ്മകലശം സംസ്ക്കരിക്കുംവരെ കെടാവിളക്കിന് മുമ്പിൽ പൂജിക്കണമെന്നാണ് നിയമം.

ഈ കലശ സംസ്കാരത്തോടെ വള്ളുവരുടെ സംസ്കാരക്രിയകൾ കഴിഞ്ഞു. പിന്നീട് വേണ്ടപ്പെട്ടവർക്കെല്ലാം വേണ്ടി പൊതുവായി ചെയ്യുന്ന പിതൃക്രിയകൾ മാത്രമേ ഉള്ളൂ. കർക്കടവാവിന് അകത്തുവെച്ചു കൊടുക്കലാണ് അത്. മരിച്ചുപോയ പിതൃപിതാമഹന്മാർക്കെല്ലാം വേണ്ടിയാണ് അകത്തുവെച്ചുകൊടുക്കൽ ചടങ്ങ്.

പതിനാല് പുലയാചരണ വേളയിൽ ബലിയും 'പഷ്ണിക്കഞ്ഞിയും' മറ്റും പതിവുണ്ട്. ആചാരാനുഷ്ഠാനങ്ങളെപ്പറ്റിയുള്ള അടുത്ത അധ്യായത്തിൽ അവയെപ്പറ്റി വിശദമായി പ്രതിപാദിക്കുന്നതാണ്. സംസ്കാരകർമ്മങ്ങളുടെ സവിശേഷതകളും മറ്റും വിശകലനം ചെയ്യുകയും താരതമ്യം ചെയ്യുകയും ചെയ്യുമ്പോൾ വള്ളുവരുടെ സാമൂഹ്യപശ്ചാത്തലങ്ങളും സ്ഥാനവും വ്യക്തമാവും. സാമൂഹ്യമായി പിന്നോക്കമാണ് ഇന്നെങ്കിലും സംസ്കാരക്രിയകളുടെ പ്രത്യേകതകൾ പിന്നോക്കാവസ്ഥയെ ചോദ്യചെയ്യുന്നവയാണ്. ഷോഢശസംസ്കാര ക്രിയകളിൽ മിക്കതും വള്ളുവർക്കുണ്ട്. സംസ്കാരക്രിയകളുടെ ചടങ്ങുകളും, അവയ്ക്കുപിന്നിലുള്ള വിശ്വാസങ്ങളും കേരളീയംതന്നെയാണ്. വിവാഹച്ചടങ്ങുകളിൽ ഇതരസമൂഹങ്ങൾക്ക് കാണാത്തത് മക്കത്തായ രീതിയും പിന്തുടരുന്നതുമാത്രമാണ്. താലികെട്ടിനും, പാണിഗ്രഹണത്തിനും ഹാരാർപ്പണത്തിനും ഒരു പ്രാധാന്യവുമില്ല എന്നതും ശ്രദ്ധേയമാണ്. വയസ്സറിയിച്ചശേഷം മാത്രമേ വിവാഹം പാടുള്ളൂ എന്ന ധാരണയും അസാധാരണവും, പരിഷ്കൃതവുമാണ്.

---

1. തിരണ്ടാങ്ങലം :- തിരണ്ടുമംഗലം-മംഗലം > മംഗളം. ഇത് വിവാഹമല്ല. വിവാഹം എന്ന അർത്ഥത്തിൽ 'മങ്ങലം' പ്രചാരം നേടിയുന്നുമാത്രം. 'മങ്ങലം കയിഞ്ഞോ' എന്ന ചോദ്യത്തിന് വയസ്സറിയിച്ചുവോ? എന്നേ അർത്ഥമുള്ളൂ.
2. പൊടമുറി :- ഒരുമുറി പുടവ ഇണപ്പുടവ എന്നും പറയും. അഞ്ചുവാര (ഒരളവ്-ഏകദേശം 1 മീറ്റർ വരും) യാണ് ഒരുമുറി. താലികെട്ടോ, മലയിടലോ അല്ല. ഇടുക്കാൻ കൊടുക്കലാണ് പ്രധാന വിവാഹ ചടങ്ങ്. പാണിഗ്രഹണവും പ്രധാനമല്ല.
3. വെറ്റിലക്കെട്ട് :- വിവാഹനിശ്ചയത്തിനും മുന്നാളുനിറക്കലിനും, വെറ്റിലടക്കയും, പുകയിലയും മുതിർന്നവർക്ക് നൽകാനായി എടുപ്പിച്ചുകൊണ്ടുപോകും. ഇത് വളരെ പ്രധാനപ്പെട്ട ചടങ്ങാണ്.
4. കാതിയൻ :- ക്ഷൗരക്കാരാണ് ഇവർ. തീയ്യർക്കും, കീഴ്ജാതികൾക്കും ക്ഷൗരം ചെയ്യുന്നവരെ പൊതുവേ കാതിയൻ എന്നുപറയും. കീഴാളർക്ക് തീയ്യരൊഴികെ സ്വജാതിക്കാർ തന്നെക്ഷൗരാദികൾ ചെയ്യും. താതിയൻ - നായർ സമുദായത്തിനും, ബ്രാഹ്മണർക്കും മാത്രമേക്ഷൗരം ചെയ്യൂ. ഇവർ നായന്മാർ തന്നെയാണ്.

അധ്യായം: അഞ്ച്

# ആചാരാനുഷ്ഠാനങ്ങളും വിശ്വാസങ്ങളും

ആചാരനുഷ്ഠാനങ്ങളും വിശ്വാസങ്ങളും എത്രയോ തലമുറകളായി കൈമാറി വന്നതാണ്. ഓരോ സമൂഹത്തിന്റെയും പാരമ്പര്യജന്യമായ കഴിവുകളും ദൗർബല്യങ്ങളും മനസ്സിലാക്കാൻ ഇവയെക്കുറിച്ചുള്ള പഠനം സഹായിക്കും. സാമുഹ്യജീവിതത്തെ പുരോഗതിക്കുതകുന്ന വിധത്തിൽ ചിട്ടപ്പെടുത്തുകയാണ് ആചാരനുഷ്ഠാനങ്ങളുടെ ആത്യന്തിക ലക്ഷ്യം. വടക്കേ മബാറിലെ വള്ളുവർക്കിടയിലും അവരുടെ വ്യക്തിത്വം നിലനിർത്തുന്ന ഒരുപാട് ആചാരങ്ങളും അനുഷ്ഠാനങ്ങളുമുണ്ട്.

## 5.1. ആചാരങ്ങൾ

സമൂഹത്തിലെ ഇതരാംഗങ്ങളോട് പെരുമാറുന്ന രീതികൾ പലതും ആചാരമര്യാദകൾ അനുസരിച്ചുള്ളതാണ്. സാമൂഹ്യവും, അദ്ധ്യാത്മികവുമായ അലിഖിതനിയമങ്ങളനുസരിച്ച് അനുവർത്തിച്ചുപോരേണ്ടുന്ന ദിനചര്യകളും പെരുമാറ്റരീതികളും വിലക്കുകളുമാണ് ഇവിടെ വിവരിക്കുന്നത്.

### 5.1.1. തീണ്ടൽ

തീണ്ടൽ രണ്ടുതരത്തിലുണ്ട്. സ്വസമുദായാംഗങ്ങൾക്ക് അശുദ്ധിയുണ്ടായാൽ അവരെ തൊടുകയോ നിഴൽ ദേഹത്ത് തട്ടാവുന്ന ദൂരം അടുത്തുചെല്ലുകയോ

ചെയ്യാറില്ല. ഇത് താൽകാലികം മാത്രമാണ്. പുല, വാലായ്മ, ആർത്തവം തുടങ്ങിയവയ്ക്ക് തീണ്ടലുണ്ട്. അശുദ്ധിയുള്ള വീട്ടുകാർ തമ്മിൽ തൊടുന്നത് കുഴപ്പമില്ല. മറ്റുള്ളവർ തൊടുകയോ തീണ്ടുകയോ ചെയ്താൽ കുളിക്കണം.

പതിനാല് പുലയാണ് വള്ളുവർ ആചരിക്കുന്നത്. പുലകുളി കഴിഞ്ഞ് കാതിയൻ പുണ്യാഹം തെളിച്ചാൽ ശുദ്ധിയായി. വാലായ്മ 12 ദിവസമാണ്. പന്ത്രണ്ടാം ദിവസം മുങ്ങിക്കുളിച്ചാൽ പുണ്യാഹം ഉണ്ടാകും.

ആർത്തവശുദ്ധിക്ക് ഏഴുകുളിയാണ് വിധി. ആർത്തവകാലത്ത് നിലവിളക്ക് കൊളുത്തുകയോ മുറ്റമടിക്കുകയോ ചാണകം മെഴുകുകയോ ചെയ്യരുത്. കുടുംബത്തിലെ മറ്റുള്ളവരെ തൊടാനും പാടില്ല. ഏഴാം കുളി കഴിഞ്ഞാൽ മാത്രമേ പുരുഷബന്ധം പാടുള്ളൂ. ഇതും ഒരു തരം തീണ്ടൽ ആയതിനാലായിരിക്കണം തീണ്ടാരി എന്ന് പേർ വന്നത്. പ്രഥമാർത്തവത്തിന് മാത്രമേ ഇത് കണിശമായി പാലിക്കാറുള്ളു. ശുദ്ധികർമ്മങ്ങൾ നിർബന്ധമാണെങ്കിലും തീണ്ടൽ ആചരിച്ച് മാറിനിൽക്കുന്ന സമ്പ്രദായം കോമരങ്ങളുടെയും എംബ്രോന്മാരുടേയും വീടുകളിൽ മാത്രമേ പതിവുള്ളൂ.

സാമൂഹ്യമായ പിന്നോക്കാവസ്ഥ കാരണം ഇതര ചാതുർവർണ്യ സമൂഹങ്ങൾ വള്ളുവർക്ക് തീണ്ടൽ കൽപിച്ചിട്ടുണ്ട്. ഇത് ഒരിക്കലും മാറുന്നതല്ല. വള്ളുവർ തീണ്ടലുള്ളവരാണ്. ഉയർന്ന ജാതിക്കാരെ തൊടാനോ അടുത്തുകൂടെ പോകാനോ പാടില്ല. നിഴൽപോലും ചവിട്ടരുതെന്നാണ് വിലക്ക്. അതിന് മേൽജാതിക്കാർ പ്രത്യേക ശബ്ദമുണ്ടാക്കിയാണ് വരുക. തീണ്ടലുള്ള ആളാണ് എതിരെ വരുന്നതെങ്കിൽ സമയം നോക്കിമാറണം. രാവിലെയും വൈകിട്ടും തന്റെ നിഴൽപോലും ഉയർന്ന ജാതിക്കാരൻ ചവിട്ടിപ്പോകാതിരിക്കാൻ ബഹുദൂരം

ഒഴിഞ്ഞുമാറണം. കൂട്ടിത്തൊടുന്നതും നിഷിദ്ധമാണ്. ഒരേ കയറിന്റേയോ വസ്തുവിന്റേയോ രണ്ടറ്റവും പിടിക്കുകയോ തൊടുകയോ ചെയ്യുന്നതാണ് കൂട്ടിതൊടൽ.

തീണ്ടുന്നതുകൊണ്ട് ഉയർന്ന ജാതിക്കാരനാണ് അശുദ്ധിയുണ്ടാവുക. അവർക്ക് കുളിക്കുകയും മറ്റു ശുദ്ധികർമ്മങ്ങൾ ചെയ്യേണ്ടിവരുകയും ചെയ്യും. വള്ളുവന് അശുദ്ധിയൊന്നും ബാധിക്കില്ല. എങ്കിലും ബ്രാഹ്മണരേയോ മറ്റുയർന്ന ജാതിക്കാരേയോ തീണ്ടി അശുദ്ധമാക്കുന്നത് തെറ്റും പാപവുമാണെന്ന് പണ്ടുള്ളവർ വിശ്വസിച്ചിരുന്നു.

വള്ളുവർ തീണ്ടൽ ജാതിക്കാരാണെങ്കിലും വള്ളത്തിൽ കയറിയാൽ അശുദ്ധിബാധകമല്ല. തോണി തുഴയുമ്പോൾ അതേ തോണിയിൽ ബ്രാഹ്മണരും മറ്റും കയറിയാൽ വലിയ തെറ്റില്ല. എങ്കിലും തൊടുന്നത് നിഷിദ്ധമാണ്.

ബ്രാഹ്മണ, നായർ സമുദായക്കാരുടെ വീടുകളിൽ മുറ്റത്തു കയറാൻ വള്ളുവർക്കവകാശമില്ല. പടിക്കുപുറത്ത് (പടിപ്പുരക്ക് പുറത്ത്) മാത്രമാണ് അവരുടെ സ്ഥാനം. വായ്ക്കയ്പൊത്തി പഞ്ചപുച്ഛമടക്കിയേ അവരുടെ മുമ്പിൽ നിൽക്കാൻ പാടുള്ളൂ. ആഹാരസാധനങ്ങൾ വള്ളുവർക്ക് പാത്രങ്ങളിൽ കൊടുക്കുകയില്ല. ഇലയിൽ വിളമ്പിയ ശേഷം വിളമ്പുകാരൻ ദൂരെ മാറിയാൽ അവർക്ക് ചെന്നെടുക്കാം. അതും പറമ്പിൽ മാത്രമേ നൽകൂ.

വാഴത്തടയിൽ ഇലവെച്ച് വിളമ്പുന്ന രീതിയാണ് പതിവുണ്ടായിരുന്നത്. ചെറിയതോർത്തുമുണ്ട് തട പോലെ വളച്ചുവെച്ച് ഇല വെക്കാറുണ്ടെങ്കിലും ബ്രാഹ്മണഗൃഹങ്ങളിൽ അങ്ങനെ ചെയ്യാൻ പാടില്ല.

### 5.1.2. മറ്റു വിലക്കുകൾ

ഉയർന്നജാതിക്കാരോട് ആചാരവാക്കുകൾ മാത്രമേ വള്ളുവർ ഉപയോഗിക്കാവൂ. എതിർത്ത് സംസാരിക്കരുത്. നേരിട്ട് കൈയിൽ വാങ്ങുകയും ചെയ്യരുത്. ചൂണ്ടിപ്പറയാനും പാടില്ല. അവരുടെ മുമ്പിൽ തലയിൽ കെട്ടിയോ രണ്ടാം മുണ്ടിട്ടോ നിൽക്കാൻ അനുവാദമില്ല. സ്ത്രീകളാണെങ്കിൽ രണ്ടാംമുണ്ട് (വേഷ്ടി) എടുത്ത് മാറ്റണം.

അലിഖിതമായ ഈ സാമൂഹ്യാചാരങ്ങൾ വളരെ നിഷ്ഠയോടെ പാലിക്കപ്പെട്ടിരുന്നു. തെറ്റിച്ചു പ്രവർത്തിക്കുന്നത് ദൈവകോപത്തിനിടയാക്കു മെന്നാണ് വള്ളുവർ വിശ്വസിച്ചിരുന്നത്. ഈശ്വരന്റേയോ, ബ്രാഹ്മണന്റേയോ കോപത്തിനോ, അപ്രീതിക്കോ ഇടയാകുന്നത് സർവ്വനാശത്തിനിടയാക്കുമെന്ന് വിശ്വസിച്ചിരുന്നു.

ബ്രഹ്മസ്വവും ദേവസ്വവും തൊടുകയോ, സ്വന്തമാക്കുകയോ ചെയ്യാറില്ല. ഇന്നും വള്ളുവർക്ക് ഇക്കാര്യത്തിൽ ഉള്ളിൽ ഭയമുണ്ടെന്ന് ആവേദകരിൽ നിന്ന് മനസ്സിലാക്കാം. വള്ളുവരുടെ കുലദേവതയായ പെരുമ്പുഴയച്ചൻ തന്നെ ഈ വിശ്വാസശക്തിയുടെ രക്തസാക്ഷിയാണെന്ന് പറയാം. മീത്തലെപെരുമാൾക്ക് (കൊട്ടിയൂർ പെരുമാൾ?) കപ്പം കൊടുക്കാൻ വിട്ടുപോയതിനാൽ ശിവകോപത്തിന് ഇരയായാണ് അദ്ദേഹത്തിന്റെ വർത്തകസംഘവും സമ്പത്തും മുഴുവൻ നശിക്കുന്നത്. കുറ്റബോധത്താൽ തകർന്ന പെരുമ്പുഴയച്ചൻ ജ്വരബാധിതനായി ദേവത്വം പ്രാപിച്ചെന്ന് പറയപ്പെടുന്നു. വിശ്വാസങ്ങളും ആചാരങ്ങളും എത്ര ശക്തമായാണ് മനുഷ്യമനസ്സിനെ സ്വാധീനിച്ചിരുന്നത് എന്നതിനുദാഹരണമാണ് ഈ കഥ. തീണ്ടലുമായി ബന്ധപ്പെട്ട ഇത്തരം ആചാരങ്ങൾ അടിച്ചേൽപ്പിക്കപ്പെട്ടതു മാത്രമല്ല, വിശ്വാസശക്തിയാൽ സ്വമേധയാ ആചരിച്ചുവരുന്നതുകൂടിയാണ്.

ക്ഷേത്രപ്രവേശനം ഒരിക്കലും പാടില്ല. ബ്രാഹ്മണക്ഷേത്രങ്ങളിൽ മാത്രമല്ല, ചിലഇതരസമുദായങ്ങളുടെ മുച്ചിലോട്ടുകളിലും കോട്ടങ്ങളിലും വള്ളുവർക്ക് പ്രവേശനമുണ്ടായിരുന്നില്ല. അവർ കൊണ്ടുകൊടുക്കുന്ന പാല്, നെയ്യ്, ഇതര നൈവേദ്യങ്ങൾ എന്നിവ പുണ്യാഹം തളിച്ച് സ്വീകരിക്കുകയും ചെയ്യും. എന്നിട്ടും വള്ളുവർക്ക് സ്വന്തമായ ആരാധനാലയങ്ങൾ അപൂർവ്വമായേ ഉണ്ടായിരുന്നുള്ളൂ എന്നത് ശ്രദ്ധേയമാണ്.

### 5.1.3. വേഷം

ആചാരമനുസരിച്ച് കോണകവും തോർത്തുമുണ്ടുമാണ് പുരുഷവേഷം. തലയിൽ തൊപ്പിക്കുടയോ പാളത്തൊപ്പിയോ വെക്കാം. കാതിൽ കടുക്കനിടുന്നത് വിലക്കില്ല. ഷർട്ടിടുന്നത് പതിവില്ല.

ക്ഷൗരം ചെയ്യുന്നത് സ്വസമുദായാംഗങ്ങൾ തന്നെയാണ്. കാതിയർ എന്ന് അവരെ വിളിക്കും. വള്ളുവക്കാതിയൻ അവരുടെ പൗരോഹിത്യ ശൗചകർമ്മങ്ങളുടെ നേതൃത്വംകൂടി വഹിക്കും. ക്ഷൗരത്തിന് പ്രത്യേക മുറകളില്ല. കുടുമ വെക്കാൻ പാടില്ല എന്നു മാത്രം. മീശ വെക്കാനും വള്ളുവർക്കവകാശമില്ലായിരുന്നു.

ആയുധങ്ങൾ ധരിക്കാനും അവകാശമുണ്ടായിരുന്നില്ല. ചെറിയ കത്തി (പിച്ചാത്തി) മടക്കി തൊപ്പിപ്പാളയ്ക്കകത്തോ ഉടുമുണ്ടിനു പിന്നിലായോ വെക്കുന്നത് തെറ്റല്ല.

സ്ത്രീകൾ ബ്ലൗസിടാൻ പാടില്ല. ആഭരണങ്ങൾ കാതിലും മൂക്കിലും വിരലുകളിലും അണിയാം. കല്ലമാലകൾ കഴുത്തിലണിയാം. താലിയോ സ്വർണ്ണമാലകളോ കഴുത്തിലണിയാൻ അവകാശമില്ലായിരുന്നു. പട്ടുവസ്ത്രങ്ങൾ ഉപയോഗിക്കാൻ പാടില്ല. വള്ളുവക്കാവിലെ പൂജാരിമാർ പോലും അണമുണ്ടല്ലാതെ

മുകളിൽ പട്ടുടുത്തു കാണുന്നില്ല. തോർത്തുകൊണ്ട് പൂണുനൂൽ കെട്ടുന്നതും സാധാരണമല്ല. ചടങ്ങുകൾ നടക്കുമ്പോൾ വാഴയില ചീന്തുകൊണ്ടാണ് പവിത്രം കെട്ടുക.

## 5.1.4. അതിഥിസൽക്കാരം

വീട്ടിലേക്കു വരുന്ന പ്രിയജനങ്ങളെയും മറ്റും സ്വീകരിക്കുന്നതിനും ആചാരങ്ങളുണ്ട്. മുതിർന്ന സ്വജനങ്ങൾക്ക് വാൽക്കിണ്ടിയിൽ കാൽ കഴുകാൻ വെള്ളം നൽകണം. ഇരിക്കാൻ തടുക്ക്, തെരിക എന്നിവ നൽകാം. വെറ്റില മുറുക്കാൻ നൽകലാണ് വളരെ പ്രധാനം. കുടിക്കാൻ മോരുവെള്ളമോ കഞ്ഞിവെള്ളമോ ഉപ്പിട്ടു നൽകണം. അടുത്ത ബന്ധുക്കളാണെങ്കിൽ മാംസാഹാരവും മദ്യവും നിർബന്ധമായും നൽകണം.

വിവാഹത്തിനും മറ്റും ബന്ധുക്കൾക്ക് അർഘ്യപാദ്യങ്ങൾക്ക് ശേഷം സദ്യക്കു മുമ്പായി അവിലും ചർക്കര നൽകണം. മത്സ്യമാംസാദികളോടെ സദ്യയും വേണം. പായസം നിർബന്ധമല്ല. അഥവാ ഉണ്ടെങ്കിൽ തന്നെ പരിപ്പ് പ്രഥമനാണ് പ്രിയം. അത് ചെമ്മീൻ പൊടിചേർത്ത് സ്വാദിഷ്ടമാക്കുന്നത് സാധാരണമാണ്. ഉയർന്ന ജാതിക്കാർ സാധാരണ വള്ളുവച്ചാളകളിൽ ചെല്ലുകയില്ല. കോമരങ്ങളോ, വ്രതമനുഷ്ഠിക്കുന്നവരോ അവിചാരിതമായി ഉയർന്ന ജാതിക്കാരോ വന്നാൽ ഇരിക്കാൻ പലക നൽകണം. വെള്ളയും കരിമ്പടവും വിരിച്ച് ഇരുത്തുന്നതും പതിവുണ്ട്, വേവിച്ച ആഹാരസാധനങ്ങൾ അത്തരക്കാർക്ക് നൽകാറില്ല. ഇളനീര്, അവിൽ, പഴം എന്നിവയാണ് ഉത്തമം.

ഓണം, വിഷു തുടങ്ങിയ വിശേഷദിവസങ്ങളിൽ ഒരിക്കലും വിരുന്ന് പോകാറില്ല. ഭാര്യാവീട്ടിലോ ഭർത്താവിന്റെ വീട്ടിലോ പോകുമ്പോൾ മുതിർന്നവർക്ക് പുകയിലയും പുതുവസ്ത്രവും നൽകണം.

### 5.1.5. ദിനചര്യകളും മറ്റും

രാവ് വെളുക്കുന്നതിന് മുമ്പ് ഉണരണം. പുലർന്ന ശേഷം ഉറങ്ങുന്നത് അശ്രീകരണമാണ്. സന്ധ്യക്കു മുമ്പേ കുടി കൂടണം. സന്ധ്യക്ക് വിളക്കുവെച്ചുകഴിഞ്ഞാൽ അത്താഴം കഴിഞ്ഞ് ഉറങ്ങണം. വൈകുന്നേരത്തെ കുളി നിർബന്ധമാണ്. ഭസ്മം തൊടുകയും പഞ്ചാക്ഷരം ജപിക്കുകയും ചെയ്യണം. സന്ധ്യക്കുശേഷം ഒറ്റക്ക് യാത്ര ചെയ്യരുത്. നല്ല ആഹാരസാധനങ്ങൾ ഒറ്റക്ക് കഴിക്കുകയോ ഫലവൃക്ഷങ്ങളുടെ ചുവട്ടിൽ വിശ്രമിക്കുകയോ ചെയ്യരുത്. പാൽവൃക്ഷങ്ങളിൽ ആലിൻചോട്ടിൽ വിശ്രമമാവാം.

### 5.1.6. ഗണപതിക്ക് വെക്കൽ

ഏത് സൽക്കർമ്മങ്ങൾ തുടങ്ങുമ്പോഴും ഗണപതിക്ക് വെക്കുക ചടങ്ങാണ്. പ്രത്യേക പൂജയൊന്നും വേണ്ട. അവിൽ, മലര്, അപ്പം, തേങ്ങ, ചെറുപയർ പുഴുക്ക്, വെറ്റിലടക്ക, അരി, നെല്ല് എന്നിവയെല്ലാം നാക്കിലയിൽ വെക്കുകയാണ് പതിവ്. പലഹാരങ്ങളും മറ്റും ഉണ്ടാക്കുമ്പോൾ ആദ്യത്തേത് ഗണപതിക്കായി ഇലച്ചീന്തിൽ വെക്കുക സാധാരണമാണ്.

തേച്ചുകുളി: അഭ്യംഗസ്നാനം ശനിയാഴ്ചയോ ബുധനാഴ്ചയോ പുരുഷന്മാർക്കും തിങ്കളും വെള്ളിയും സ്ത്രീകൾക്കും ആവാം. എണ്ണ ആദ്യം ഭൂമിദേവിക്ക് തൊട്ടുനൽകിയേ തേക്കൂ. എണ്ണ കയ്യിൽ വാങ്ങുകയോ കയ്യിൽ ഒഴിച്ചുകൊടുക്കുകയോ ചെയ്യരുത്. ക്ഷൗരം ചെയ്ത ദിവസം തേച്ചുകുളി പാടില്ല. കുളിക്കുമ്പോൾ പാദം ആദ്യം നനക്കണം. തലയിൽ വെള്ളം മുക്കിയൊഴിച്ചു കുളിക്കാൻ പാടില്ല. കിണറിൽ കുളിക്കുന്നതും തെറ്റാണ്.

### 5.1.7. കൊടുക്കൽ വാങ്ങൽ

ജീവധനം ആചാരമനുസരിച്ച് കച്ചവടം ചെയ്യാൻ പാടില്ല. പശു, ആട്, കോഴി തുടങ്ങിയവയെ പണത്തിന് വേണ്ടി വിൽക്കരുത്. തനിക്കു വേണ്ടാത്തത് ദക്ഷിണ ചെയ്യാനും പാടില്ല. പാല് തുടങ്ങിയ ഗവ്യങ്ങളും തീയും സന്ധ്യക്ക് ശേഷം കൊടുക്കുകയും വാങ്ങുകയും ചെയ്യരുത്. സ്ത്രീകൾ പുരുഷന് മുറുക്കാൻ കൊടുക്കരുത്. പരസ്ത്രീയുടെ കൈവശം പുരുഷൻ വസ്ത്രം കൊടുക്കുകയോ സ്ത്രീ അവരോട് കൈനീട്ടിവാങ്ങുകയോ ചെയ്യരുത്. വിറക്, ഏണി, മുള എന്നിവ വീട്ടിന് മുന്നിലൂടെ ചുമന്ന് കൊണ്ടുപോകുന്നത് ശരിയല്ല. കുടിവെള്ളവും സന്ധ്യക്ക് മുമ്പേ കരുതിവെക്കണം.

തലമുറകളായി ആചരിച്ച് വരുന്ന ഇത്തരം ഒരുപാടാചാരങ്ങൾ വള്ളുവർക്കിടയിലുണ്ട്. ഇവയിൽ പലതും കേരളീയ സമൂഹങ്ങൾ സാധാരണയായി ആചരിച്ചുവരുന്നവയാണ്.

### 5.2. അനുഷ്ഠാനങ്ങൾ

ഹൈന്ദവസമൂഹം പണ്ടുകാലം തൊട്ടേ അനുഷ്ഠിച്ചുവരുന്ന അനേകം അനുഷ്ഠാനങ്ങളിൽ പലതും വള്ളുവരും അനുഷ്ഠിക്കുന്നുണ്ട്. ഗോത്രഘടനയോ ആചാരങ്ങളോ നിർബന്ധിക്കുന്നില്ലെങ്കിലും വിശ്വാസശക്തിയാൽ അനുഷ്ഠിച്ചുവരുന്ന ചടങ്ങുകളാണ് അവയിൽ പലതും. നിത്യജീവിതത്തെ ചിട്ടപ്പെടുത്തുന്നതിനും ആരോഗ്യപരിപാലനത്തിന് ഉതകുന്നവയുമാണ് അവയിൽ പലതും. ഈശ്വരാനുഗ്രഹത്തിന്റെയും പാപപുണ്യത്തിന്റേയും മുദ്രകൾ ഇവ നിഷ്ടയോടെ പരിപാലിച്ചുപോരുവാൻ സഹായിച്ചു. അവയിൽ കാലോചിതമായവ ഇന്നും നിലനിൽക്കുന്നുണ്ട്..,

### 5.2.1. സന്ധ്യാദീപം

രാവിലെയും വൈകിട്ടും നിലവിളക്കിന് മുന്നിലിരുന്ന് നാം ജപിക്കുക വള്ളുവ ഗൃഹങ്ങളിൽ സാധാരണമാണ്. രാവിലെ വിഷ്ണുനാമങ്ങളും വൈകിട്ട് പഞ്ചാക്ഷരവുമാണ് ജപിക്കേണ്ടത്. കുട്ടികളാണ് സാധാരണയായി നാമജപം നടത്താറ്. വൈകിട്ട് കുളി നിർബന്ധമാണ്. ഭസ്മം തൊടുകയുമാവാം. ദീപം പുറത്തിറയത്ത് കത്തിച്ചുവെക്കുന്ന രീതിയുമുണ്ട്. സന്ധ്യാനാമം കഴിഞ്ഞാലേ അത്താഴം വിളമ്പുകയുള്ളൂ.

കുടുംബാംഗങ്ങളെല്ലാം ഒരുമിച്ചിരുന്നുള്ള പ്രാർത്ഥനകളോ സന്ധ്യാവന്ദനാദികളോ കാണുന്നില്ല. രാവിലെ കാലും മുഖവും കഴുകി ശുദ്ധി വരുത്തണമെന്നല്ലാതെ കുളി നിഷ്കർഷിച്ചു കാണുന്നില്ല. ഭർതൃമതികളായ സ്ത്രീകൾ രാവിലെ കുളിക്കണം.

വീട്ടിലെ പ്രധാന മുറിയിൽ ഗുരുകാരണവന്മാർക്ക് വിളക്കു വെക്കുക സാധാരണമാണ്. പഴയ കിണറുകളുടേയും ജലാശയങ്ങളുടേയും അടുത്തും തുളസിത്തറയിലും തിരികത്തിച്ചുവെക്കും. അഭയസ്ഥാനങ്ങളും അപകടങ്ങളും വിളിച്ചറിയിക്കുന്നതാണ് ഇത്തരം മൺവിളക്കുകൾ. വീടിന് ഐശ്വര്യമുണ്ടാകാൻ വിളക്കുകൊളുത്തലും നാമജപവും വേണം.

### 5.2.2. അത്താഴം

അത്താഴം മുടങ്ങുന്നത് വലിയൊരു ശാപമായി കരുതപ്പെടുന്നു. പ്രഭാതഭക്ഷണത്തിനോ ഉച്ചഭക്ഷണത്തിനോ ഇത്രയും നിഷ്ഠ കാണുന്നില്ല. വൈകുന്നേരം നാലു മണിയോടെ സാധാരണ ഗതിയിൽ അത്താഴം വെപ്പുകഴിഞ്ഞിരിക്കും. സന്ധ്യാനാമം കഴിഞ്ഞ് ഉടനെ അത്താഴം കഴിച്ചുറങ്ങും. അത്താഴപ്പട്ടിണിയുണ്ടാവാതെ നോക്കേണ്ടത് ഗൃഹനാഥന്റെ കടമയാണ്.

ആധുനിക ജീവിതക്രമം ഈ ചിട്ടകൾക്ക് ഏറെ മാറ്റം വരുത്തി. വൈദ്യുതി വന്നതോടെ രാത്രി പ്രശ്നമില്ല. ഏറെ വൈകി അത്താഴം വെക്കുന്നതും അത്താഴമുണ്ണുന്നതും സാധാരണമായിരിക്കുന്നു. എങ്കിലും സാധാരണഗതിയിൽ അത്താഴം മുടക്കാറില്ല.

### 5.2.3. നിറ, പുത്തരി

അനുഷ്ഠാനപ്രധാനമായ ഒരാഘോഷം കൂടിയാണ് നിറയും പുത്തരിയും. ചിങ്ങമാസാദ്യമാണ് നിറ. പുതിയ നെൽക്കതിർ വീട്ടിൽ നല്ലസമയം നോക്കി കൊണ്ടുവരുന്നതാണ് നിറ. നെൽക്കതിർ വിളവായിരിക്കണമെന്നൊന്നുമില്ല. പതിനൊന്ന് തരം ഇലകൾ നിറയ്ക്ക് വേണം. വട്ടപ്പലം, വെള്ളീല, ആലില, അരയാലില പൊലുവള്ളി, സൂത്രവള്ളി, മാവ്, പ്ലാവ്, കായൽ, കാഞ്ഞിരം, നെൽക്കതിർ എന്നിവയിൽ ഏഴിലകളും ഉപയോഗിക്കാറുണ്ട്. രാവിലെ കുളിച്ച് ഏറ്റം നോക്കി നെൽക്കതിർ നാക്കിലയിൽ വെച്ച് കൊണ്ടുവരും. ഇരത്തേങ്ങ, നിലവിളക്ക്, തളികയിൽ അരിയും പൂവും, കോടിവസ്ത്രം, എന്നിവയോടെ കതിർ ആനയിച്ച് അകത്ത് കയറ്റും. 'നിറ നിറ, പൊലി പൊലി...' എന്നു തുടങ്ങുന്ന വന്ദനശ്ലോകവും ചൊല്ലും.

പുതുനെൽക്കതിർ പതിനൊന്നോ ഏഴോ ഇനം ഇലകൾ ചുരുട്ടിയുണ്ടാക്കിയ ചുരുളിൽ ഓരോന്നു വീതം കുത്തിവെച്ച് ഉമ്മറത്തും വീടിന്റെ നാലു മൂലകളിലും ദേവസ്ഥാനങ്ങളിലും നിറക്കും, പത്തായം, ഉരൽ എന്നിവക്കും ഇത് കെട്ടിവെക്കാറുണ്ട്. തൊഴുത്ത്, തെങ്ങ് എന്നിവയിലും ഈ ചുരുൾ കെട്ടിവെക്കും. വീട് അടിച്ച് തളിച്ച് വൃത്തിയാക്കുകയും ചെറിയതോതിൽ സദ്യയുണ്ടാക്കുകയും ചെയ്യാറുണ്ട്.

പുത്തരി രണ്ടുണ്ട്. ചെറുപുത്തരിയും വലിയ പുത്തരിയും. പുനം നെല്ല്, വിളയായി കൊയ്തെടുത്താൽ ആ നെല്ല് കുത്തിയെടുക്കുന്ന ഉണക്കലരി ആദ്യമായി ഉപയോഗിക്കുന്നതാണ് ചെറുപുത്തരി. ചടങ്ങിന് മാത്രമേ അരികിട്ടൂ ക്ഷേത്ര (വള്ളുവക്കാവ്). ങ്ങളിൽ നിന്നോ, പ്രധാന വള്ളുവതറവാടുകളിൽ നിന്നോ മറ്റുള്ളവർ അരി വാങ്ങിക്കൊണ്ടു പോവും. ഒരുപിടി അരിയെ ചെറുപത്തരിക്കു വേണ്ടു.

വീട് അടിച്ചുതളിച്ച് ശുദ്ധിയാക്കണം. ഏറ്റത്തിന് പുത്തരി അകത്തുകയറ്റും. ചിങ്ങമാസത്തിലെ പുത്തൻ കായ്കനികളെല്ലാം പുത്തരിക്ക് വേണം. അഗ്രാണം എന്ന സ്വാദിഷ്ടമായ വിഭവം രാവിലെ പുത്തരി അൽപം ചേർത്തുണ്ടാക്കും.

പച്ചത്തേങ്ങ ചിരകിയതും കക്കിരിക്ക, പച്ചക്കുരുമുളക്, ശർക്കര, പുത്തരിച്ചുണ്ടങ്ങ എന്നിവചേർത്ത് കുഴച്ചുണ്ടാക്കുന്ന അഗ്രാണം കുടുംബത്തിലെല്ലാവർക്കും നൽകും. സദ്യയും ഉണ്ടാകും. വലിയ പുത്തരി കൂടി കഴിഞ്ഞാലേ പുതിയ നെല്ലരി വച്ച് ഉണ്ണുകയുള്ളൂ. ഇതിന് പ്രത്യേക ദിവസമില്ല. നല്ല ദിവസം നോക്കി ഓരോരുത്തർക്കും സൗകര്യംപോലെ വലിയ പുത്തരിയാക്കാം. പുന്നെല്ല് പുഴുങ്ങുന്നതിനും പ്രത്യേക ചടങ്ങുണ്ട്. ചാണകവെള്ളം തളിച്ച് ശുദ്ധമാക്കിയ സ്ഥലത്ത് അടുപ്പുണ്ടാക്കി നെല്ല് പുഴുങ്ങാനിടും. പൊലുവള്ളി, പീരവള്ളി എന്നിവകൊണ്ട് പുഴുങ്ങുന്ന ചെമ്പിനുചുറ്റും കെട്ടുകയും ഭസ്മം തൊടുവിക്കുകയും ചെയ്യും. പുഴുങ്ങിയ നെല്ല് നിലവിളക്ക് കത്തിച്ചുവെച്ച് അതിനുമുന്നിൽ പൊലുവള്ളിയും മറ്റും വിരിച്ച് കൂട്ടിയിടും, പിന്നീട് ഉണക്കികുത്തിയെടുത്ത പുന്നല്ലരിയാണ് വലിയ പുത്തരിക്ക് വേണ്ടത്. പുത്തൻ പച്ചക്കറികളും പുന്നെല്ലരിയും ഉപയോഗിച്ച് ഒരുക്കിയ സദ്യ ഇറക്കത്തിനേ ഉണ്ണാവൂ.

ഓണം, വിഷു, പൂരം, കന്നിമാസത്തിലെ മകം എന്നിവയ്ക്കും അനുഷ്ഠാനങ്ങളുണ്ട്. ഇവയെല്ലാം വള്ളുവർ ചിട്ടയോടെ പാലിക്കാറുമുണ്ട്. ഇവയിൽ പലതും അവഗണിക്കപ്പെടാൻ തുടങ്ങിയിരിക്കുന്നു. മാസസംക്രമങ്ങൾക്കും കർക്കടകസംക്രമത്തിനും കുളിച്ചുതൊഴലും ബലിയും പതിവുണ്ട്. അച്ഛനുമമ്മയും മരിച്ചവർ വാവൊരിക്കൽ ഉണ്ണും. ബലിയിടുന്നതും സാധാരണമാണ്.

### 5.2.4. ഏർപ്പ് – ഉച്ചാരം

വള്ളുവർക്ക് വളരെ പ്രധാനമാണ്. മകരമാസാവസാനമാണ് ഉച്ചാരം. ഭൂമി ഋതുമതിയാവുന്ന സമയമാണെന്നാണ് വിശ്വാസം. ആ മൂന്നു ദിവസങ്ങളിൽ കൃഷിപ്പണിയൊന്നും ചെയ്യാറില്ല. പക്ഷേ വെള്ളരി നടാൻ പറ്റിയ സമയമാണ് താനും. ഏർപ്പ് വെള്ളരി രണ്ടാംവിള കഴിഞ്ഞ വയലുകളിൽ അപ്പോഴാണ് നടുക.

ഉച്ചാരണത്തിന് മുമ്പ് വീട് അടിച്ചുവാരി ചാണകവെള്ളം തളിച്ച് ശുദ്ധമാകും. ഉച്ചാരം തുടങ്ങിയാൽ മൂന്ന് ദിവസത്തേക്ക് 'ചൂല് തൊടില്ല'. ഈ ദിവസങ്ങളിൽ ഉച്ചാരപ്പുഴുക്ക് ഉണ്ടാക്കിക്കഴിക്കും. അരിയും തോരയും ശർക്കരയും തേങ്ങയും ചേർത്തുണ്ടാക്കുന്ന പിണ്ടിപ്പായസമാണ് ഉച്ചാരപ്പുഴുക്ക്.

### 5.2.5. മറ്റ് വ്രതാനുഷ്ഠാനങ്ങൾ

തിങ്കൾ, ശനിയാഴ്ച നോമ്പുകളും ഏകാദശിയും മറ്റും വ്രതങ്ങളാണ്. അപൂർവ്വമായേ ഈ നോമ്പുകൾ നോൽക്കാറുള്ളൂ. ഒരിക്കലുണ്ടും, നിരാഹാരം വേണ്ട നോമ്പും പതിവുണ്ട്. ശിവരാത്രി നോമ്പ് സാധാരണയായി സ്ത്രീപുരുഷ ഭേദമന്യേ നോൽക്കാറുണ്ട്. രാത്രി ഉറക്കമൊഴിക്കുകകയും ചെയ്യും.

സാമൂഹികമായ പിന്നോക്കാവസ്ഥയും ആവാസമേഖലയുടെ പ്രത്യേകതയും തൊഴിലും ഈ അനുഷ്ഠാനശീലങ്ങളേയും ചടങ്ങുകളേയും ശക്തമായി സ്വാധീനിച്ചിട്ടുണ്ട്.

## 5.3. വിശ്വാസപ്രമാണങ്ങൾ

വള്ളുവർ ശൈവന്മാരായ ഹിന്ദുക്കളാണ്. കേരളീയ സമൂഹങ്ങളെ സ്വാധീനിച്ചിട്ടുള്ള എല്ലാ വിശ്വാസങ്ങളും വള്ളുവരിലും ഉണ്ട്. വിധിയിലും സ്വർഗ്ഗനരകങ്ങളിലും ഭൂതപ്രേതപിശാചുക്കളിലും മന്ത്രവാദം, ജ്യോതിഷം, ശകുനം, കരിനാക്ക്, കണ്ണേറ്, പ്രാക്ക് എന്നിവയിലെല്ലാം വള്ളുവർക്ക് വിശ്വാസമുണ്ട്. ഇവയോടുള്ള പ്രതികരണങ്ങളിൽ സമുഹത്തിന്റെ പ്രത്യേകത കാരണം അൽപം മാറ്റമുണ്ടെന്ന് മാത്രം.

### 5.3.1. വിധിവിശ്വാസം

മനുഷ്യന് വ്യാഖ്യാനിക്കാനാവാത്ത ദുരന്തങ്ങളെയും മറ്റും വിധി, യോഗം തലയിലെഴുത്ത് എന്നൊക്കെത്തന്നെയാണ് വള്ളുവരും വിളിക്കുന്നത്. 'വാ കീറിയവൻ ചോറും തരും' എന്ന കാര്യത്തിൽ വള്ളുവർക്ക് രണ്ടു പക്ഷമില്ല. അതിനെ ന്യായീകരിക്കുന്ന കഥകളും വള്ളുവർക്ക് പറയാനുണ്ട്. ദൈവകോപവും ബ്രാഹ്മണകോപവും പരിഹാരമില്ലാത്തതാണെന്ന് അവർ വിശ്വസിച്ചിരുന്നു. ഇവർക്ക് മുഷിച്ചിലുണ്ടാവാതിരിക്കാൻ അവർ എന്നും ശ്രദ്ധിച്ചിരുന്നു. അറിയാതെയെങ്കിലും അബദ്ധം വന്നുപോയാൽ തലമുറകൾ പിഴയൊടുക്കേണ്ടിവരും. അങ്ങനെ അറിയാതെ ദൈവകോപത്തിനിരയായ തെയ്യമാണ് വള്ളുവരുടെ പെരുമ്പുഴയച്ഛൻ.

### 5.3.2. ദൈവകോപം

ദൈവകോപം കൊണ്ട് മാരകമായ രോഗങ്ങൾ ഉണ്ടാവും. വസൂരിയാണ് ഏറ്റവും ഭയങ്കരം. കൊടുങ്ങല്ലൂരമ്മയാണ് ചണ്ഡികയുടെ അവതാരമായ വസൂരിമാല. വസൂരിമാലയെ പ്രീതിപ്പെടുത്താൻ പൂജാദികൾ വടക്കുംഭാഗത്തോടെ വള്ളുവർ തന്നെ ചെയ്യാറുണ്ട്. കൊടുങ്ങല്ലൂരമ്മയുടെ കോമരങ്ങളും വള്ളുവർക്കിടയിലുണ്ട്. ആചാരങ്ങൾ ലംഘിക്കുകയോ, ധിക്കരിക്കുകയോ ചെയ്യുന്നത് അറിഞ്ഞോ, അറിയാതെയോ ആയാലും ദൈവകോപത്തിനിടവരുത്തും. സർപ്പഭയം, ദുസ്വപ്നം, ഭ്രാന്ത്, അപസ്മാരം എന്നിവയെല്ലാം ദൈവകോപഫലമത്രെ.

### 5.3.3. ഭൂതപ്രേതങ്ങളും കൂളിയും

മരിച്ചുപോയവരുടെ ഗതികിട്ടാതെ ആത്മാക്കളാണ് ഭൂതപ്രേത പിശാചുക്കളും കൂളിയും. ഇവയുടെ ബാധ ഒഴിപ്പിക്കാനുള്ള വിദ്യകൾ വള്ളുവർക്കറിയാം. കൂളിത്തുപ്പലും കൂളിനഖങ്ങളും വള്ളുവർ നമുക്ക് ഇന്നും കാട്ടിത്തരും. മുരുക്കിലയുടെ അടിയിൽ കാണുന്ന തുപ്പൽ പോലുള്ള ഒരുതരം പതയാണ് കൂളിത്തുപ്പൽ. ഇത് ഒരു പ്രാണി ആത്മരക്ഷാർത്ഥം ഉണ്ടാക്കുന്ന മറയാണ്. കൂർത്തനഖം പോലുള്ള കവചത്തോടുകൂടിയ ഒരിനം പുഴുവിനെയാണ് കൂളിനഖം എന്ന പേരിൽ കാട്ടുക. രാത്രികാലങ്ങളിലും മറ്റുസമയങ്ങളിലും കൂളിയുടെ കൂവൽ കേട്ടവരും കൂളിയെ കെട്ടുന്നവരും ഉണ്ട്. 'തന്നെ കെട്ടിയേ കൂളിയേ കെട്ടാവൂ' എന്നൊരു ചൊല്ലുമുണ്ട്.

### 5.3.4. രോഗം ദുഃസ്വപ്നം

ചെങ്കണ്ണ്, ചർമ്മരോഗങ്ങൾ, ഉന്മാദം എന്നിവയെല്ലാം ഓരോതരം ദൈവങ്ങളുടെ കോപമാണെന്ന് വിശ്വസിച്ചിരുന്നു. അതിനെല്ലാം പ്രതിവിധിയുമുണ്ട്.

ചെങ്കണ്ണിന് ഇഷ്ടദേവതക്ക് കണ്ണോപ്പിക്കും. ചർമ്മരോഗങ്ങൾക്ക് ചില പ്രത്യേക ദേവതകൾക്ക് നാഗം ഒപ്പിക്കും. സർപ്പചിഹ്നം കൊത്തിയ തകിടാണ് കാഴ്ചവെക്കുക. ഉന്മാദം, അപസ്മാരം തുടങ്ങിയവക്ക് ശിവപൂജയും വള്ളുവക്കാവിൽ കുറിയിടലും മറ്റും നടത്താറുണ്ട്.

ദുസ്വപ്നം കാണുന്നതിനും വീട്ടിൽ മൂട്ടയും പാറ്റയും പെരുകുന്നതിനും മറ്റും ഇത്തരം പ്രതിവിധികളുണ്ട്. തീയ്യക്കാവുകളിൽ കാണുന്ന മൂന്നായീശ്വരൻ എന്ന തെയ്യത്തിന് മുന്നാഴി നെല്ല് കൊടുത്താൽ പാമ്പിനെ സ്വപ്നം കാണില്ല. ചില കാവുകളിലേക്ക് ഉപ്പു കൊടുത്തയച്ചാണ് പണ്ട് മൂട്ടശല്യം ഒഴിവാക്കിയിരുന്നത്.

കുട്ടികളെ അടിക്കുന്നത് ബാലശാപത്തിനിട വരുത്തും അതിന് പ്രതിവിധിയില്ല. പൂച്ചയെ കൊല്ലുന്നതും പാപമാണ്. അങ്ങനെ ചെയ്താൽ കൈ വിറക്കുന്ന രോഗം പിടിപെടുമത്രേ, മാതാപിതാക്കളെയും ഗുരുക്കന്മാരെയും നിന്ദിക്കുന്നതും ഉയർന്ന ജാതിക്കാരോട് ആചാരം മറന്ന് പെരുമാറുന്നതും പാപമാണെന്നാണ് അവർ വിശ്വസിച്ചിരുന്നത്. വീട്ടിൽ ആരെങ്കിലും ഗർഭിണിയായിരിക്കെ പാമ്പിനെയോ മറ്റു ജീവികളെയോ കൊല്ലാൻ പാടില്ല. വിഷമുള്ള കരിങ്കണ്ണി എന്ന ജീവിയെയും കൊല്ലാറില്ല. അതുള്ളേടത്ത് പാമ്പ് വരില്ല എന്ന് പറയപ്പെടുന്നു.

### 5.3.5. ഗുളികൻ ദൃഷ്ടി

ഗുളികനും പൊട്ടനും വള്ളുവരുടെ ഇഷ്ടദേവതകളാണ്. രണ്ടും ശൈവാംശഅവതാരങ്ങളാണ്. ക്ഷിപ്രകോപികളും ക്ഷിപ്രപ്രസാദികളുമാണ്. ഗുളികൻ പോക്കുവരവുള്ള വഴികളും ദൃഷ്ടിയുള്ള സ്ഥലങ്ങളും അപകടകരങ്ങളാണ്. ഗുളികന്റെ വഴിയിൽ മുന്നിൽപെട്ടാൽ അടികിട്ടുമത്രേ.

ദൃഷ്ടിയുള്ളേടത്ത് വീടോ, തൊഴുത്തോ വെച്ചാൽ തീപിടിക്കാൻ ഇടയുണ്ട്. പൊട്ടന്റെ കാര്യത്തിലും ഇങ്ങനെ തന്നെ. ഉയരമുള്ളതും വിജനവുമായ വഴികളും മുനമ്പുകളും മറ്റുമാണ് ഇത്തരം ഗുളികദൃഷ്ടിയുള്ളതായി അവർ ചൂണ്ടിക്കാണിക്കുന്നത്.

### 5.3.6. പ്രാക്ക് – കരിനാക്ക്

എന്നിവ കോപം മൂലമുള്ള ശാപവാക്കുകളാണ്. പ്രിയപ്പെട്ടവർ ദേഷ്യംവന്ന് ശപിക്കുന്നത് ചില സമയത്ത് ഫലിക്കുമത്രേ. മുടിഞ്ഞുപോട്ടെ, ചുട്ടുപോട്ടെ, പണ്ടാരം വെച്ചുപോട്ടെ (രോഗം വന്ന് മരിക്കുകയോ, കുടുംബം അവകാശികളില്ലാതെ കണ്ടുകെട്ടപ്പെടുകയോ) പുഴുത്തുപോകട്ടെ തുടങ്ങി അനേകം ശാപവചനങ്ങളുണ്ട്.

കരിനാക്കുള്ളവർ കോപിക്കാതെ പറഞ്ഞാലും തിന്മയായിരിക്കുമത്രേ ഫലം. കരിനാക്കുള്ളവരുടെ വാക്ക് ഫലിച്ച രസകരമായ കഥകളുണ്ട്. നാക്കിൽ മറുകുള്ളവരാണ് ഇവർ. വഴിയിൽ വാഹനം കേടുവന്ന് നടന്നുപോകുന്ന ആൾക്കൂട്ടത്തെ നോക്കി 'പേട്ടയിൽ നിന്ന് കന്നുകാലി ഇറങ്ങിയല്ലോ' എന്ന് ഒരു കരിനാക്കൻ പറഞ്ഞാൽ മരണം വരെ സംഭവിക്കാമത്രേ! ലക്ഷ്യം വരെ നടന്നുതന്നെ പോകേണ്ടിവരുമെന്നതാണ് പ്രധാനം. കന്നുകാലികളെ നടത്തിക്കൊണ്ടുപോകാറാണ് പതിവ്!

### 5.3.7. കരിങ്കണ്ണ് (കണ്ണുകൊള്ളൽ)

വള്ളുവർ ഇന്നും ഇതിൽ വിശ്വസിക്കുന്നു. ചിലർ നല്ല വസ്തുക്കളെന്തെങ്കിലും കണ്ടാൽ അത് നശിക്കുമത്രേ. കുട്ടികളെ കുളിപ്പിച്ച് കണ്ണെഴുതി വൃത്തിയാക്കുമ്പോൾ കണ്ണുകൊള്ളാതിരിക്കാൻ കവിളിൽ ഒരു പൊട്ടു കൂടെ തൊടും.കണ്ണേറു തട്ടിയാൽ പനിയും രോഗങ്ങളും വരും. അതിന് പ്രത്യേകം മന്ത്രവാദമുണ്ട്. ഗുരുസി ഒഴിയലും

ഒഴിഞ്ഞ് തീയിലിടലുമാണ് പ്രധാനം. കെട്ടിടങ്ങൾക്കും കൃഷിക്കും മറ്റും കണ്ണുകൊള്ളാതിരിക്കാൻ പൊയ്ക്കോലങ്ങൾ ഉണ്ടാക്കിവെക്കും. കള്ളിമുൾച്ചെടിയുടെ കമ്പ് കെട്ടിത്തൂക്കിയിടുന്നതും പതിവാണ്.

5.3.8. ശകുനം

ശുഭകാര്യങ്ങൾക്ക് പുറപ്പെടുമ്പോൾ ആദ്യം കാണുന്നതാണ് ശകുനം. ദുഃശകുനങ്ങൾ പാടില്ല. ചില പക്ഷികളെയും കയറിട്ട പശുവിനെയും മറ്റും കാണുന്നത് ശുഭമാണ്. ചില നക്ഷത്രങ്ങളും ശുഭസൂചകമാണ്. ദുഃശകുനങ്ങളാണ് കൂടുതലുള്ളത്. മഴുവും കയറുമായി വരുന്നത്, ആയുധധാരികളെ കാണുന്നത്. മുടി അഴിച്ചിട്ടു വരുന്നത് ഒക്കെ ദുഃശകുനമാണ്. വിധവകളും ദുഃശകുനം തന്നെ. മരക്കമ്പുകൾ മുറിഞ്ഞു വീഴുന്നത്, ശവം കൊണ്ടുപോകുന്നത് തുടങ്ങിയവയെല്ലാം ദുഃശകുനങ്ങൾ തന്നെ. യാത്ര പുറപ്പെടുമ്പോൾ ദുഃശകുനങ്ങലൾ ഉണ്ടായാൽ അൽപനേരം ഇരുന്ന് മുറുക്കി തുപ്പി രണ്ടടി പിറകോട്ട് തിരിഞ്ഞ് നടന്ന് യാത്രയാവാം. ശകുനങ്ങളുടെ ഫലം പറയുന്ന രീതിയും വള്ളുവർക്കിടയിലുണ്ട്.

5.3.9. കൊതികൂടൽ

സ്വാദിഷ്ടമായ വിഭവങ്ങൾ ഒറ്റയ്ക്ക് കഴിച്ചാൽ കൊതികൂടും. വയറ്റിലുണ്ടാകുന്ന അജീർണ്ണവും മന്ദതയുമാണ് ലക്ഷണം. ഭക്ഷണം ചുറ്റുമുള്ളവർക്കെല്ലാം വീതിച്ചുനൽകണം. ജീവികളെപ്പോലും ഒഴിവാക്കില്ല. അഗ്നിക്കും നൽകും. കൊതികൂടിയാൽ കൊതിക്കൂ മന്ത്രിക്കുകയെന്ന പ്രതിവിധിയുണ്ട്.

കന്നുകാലികളുടേയും മനുഷ്യരുടേയും ആകാരത്തെക്കുറിച്ചുള്ള ലക്ഷണങ്ങളിലും ഗൗളിശാസ്ത്രങ്ങളിലും മറ്റും വള്ളുവർ വിശ്വസിക്കുന്നു. പുറത്ത്

ഇരട്ടച്ചുഴിയുള്ള പശുക്കൾ അധികകാലം കൂട്ടത്തിൽ നിൽക്കില്ലത്രേ. തൊഴുത്ത്, വീട് എന്നിവയുടെ സ്ഥാനം വൃക്ഷങ്ങൾ നട്ടുപിടിപ്പിക്കുകയും, നിലനിർത്തുകയും ചെയ്യാവുന്ന സ്ഥലങ്ങൾ എന്നിവയ്ക്കെല്ലാം നിയതരീതികളുണ്ട്. കൂവളം, എരിഞ്ഞി തുടങ്ങിയവ കിഴക്കുഭാഗത്താവാം. പുളിമരം തെക്കുഭാഗത്താണ് ഉത്തമം. പൊൻചെമ്പകം കാവുകളിലോ അതുപോലെ ശുദ്ധിയുള്ളിടത്തോ മാത്രമേ നടുകയുള്ളൂ.

വള്ളുവരുടെ ഇത്തരം വിശ്വാസങ്ങളും ആചാരങ്ങളും തനികേരളീയമാണ്. ഇതരസമൂഹങ്ങളിലും ഇത്തരം വിശ്വാസങ്ങളുടെ ശക്തമായ സ്വാധീനം കാണാം. ജീവിതം ചിട്ടപ്പെടുത്തുകയും, അർത്ഥപൂർണ്ണവും പ്രതീക്ഷാനിർഭരമാക്കുകയും ചെയ്യുന്നവയാണ് അനുഷ്ഠാനക്രിയകളും വിശ്വാസങ്ങളും. അനുഷ്ഠാനങ്ങൾതന്നെ വിശ്വാസപ്രമാണങ്ങളെ അടിസ്ഥാനമാക്കിയാണ്. ബോധപൂർവ്വമായ തന്ത്രങ്ങളാണ് അനുഷ്ഠാന ക്രിയകൾക്ക് പശ്ചാത്തലമായുള്ളത്. അവ ശാസ്ത്രീയവുമാണ്. വിശ്വാസങ്ങൾ എല്ലാം അന്ധമെന്ന് തള്ളിക്കളയാനാവില്ല. വ്യക്തിയുടേയും സമൂഹത്തിന്റേയും നന്മയ്ക്ക് ഉതകുന്നവയാണ് പലതും. രാത്രിസഞ്ചാരം, ദുശ്ശീലങ്ങൾ എന്നിവയെ നിയന്ത്രിക്കാൻ ഇവയിൽ പലതിനും കഴിയും. സമൂഹത്തെ അതിജീവന സമർത്ഥമാക്കാനുള്ള വിശ്വാസങ്ങൾ ഉള്ളവർ മാത്രമെ കാലത്തെഅതിജീവിക്കൂ. ഈ വിശ്വാസങ്ങളിൽ ചിലത് ചൂഷണോപയമാക്കി മാറ്റിയതും ചരിത്രത്തിൽ കാണാം. ഭൂതപ്രേതപിശാചുബാധകൾ നശിപ്പിക്കുന്നതിന് മന്ത്രവാദതന്ത്രങ്ങൾ വരുമ്പോൾ സ്വർണ്ണം കൊണ്ടുള്ള ആൾരൂപം ദക്ഷിണ നൽകുക. പ്രാശ്നികൻ നിർദ്ദേശിക്കുന്നവർക്ക് (ഒഴിമുറികാണുന്നവർക്ക്) ദക്ഷിണ നൽകുക. തുടങ്ങിയ ചടങ്ങുകൾ ഉദാഹരണമാണ്. ഏതായാലും വള്ളുവ സമൂഹം

ഇന്നും നിലനിൽക്കുന്നു എന്നത് അവരുടെ ആചാരാനുഷ്ഠാനങ്ങളും വിശ്വാസങ്ങളും അതിജീവനത്തിന്ന് കരുത്തുനൽകുന്നവ തന്നെയായിരിക്കണം എന്നതിന് തെളിവാണ്!

---

1. പവിത്രം :- ദർഭ പുല്ലുകൊണ്ട് കെട്ടിയുണ്ടാക്കുന്ന മോതിരം. ഇത് പ്രത്യേകരീതിയിൽ പവിത്രയ്ക്കട്ടായി കെട്ടണം. പവിത്രം ധരിച്ചു കഴിഞ്ഞാൽ സമർപ്പിക്കുന്നതെല്ലാം ദേവന് ലഭിക്കുമെന്നാണ് വിശ്വാസം. പവിത്രമോതിരം സ്വർണ്ണംകൊണ്ടോ, വെള്ളികൊണ്ടോ ഉണ്ടാക്കിയതായിരിക്കുകയും ചെയ്യും. പവിത്രക്കെട്ട് വള്ളുവരുപയോഗിക്കുന്നില്ല. ശേഷക്രിയാദികളിലും പവിത്രം വാഴയിലച്ചീന്തുകൊണ്ടു മാത്രമാണ്.

അധ്യായം: ആറ്

# ആരാധനാരീതികളും ദേവതാസങ്കൽപവും

കേരളത്തിൽ പ്രധാനമായും രണ്ട് ആരാധനാ രീതികളാണ് ഹൈന്ദവരുടെ ഇടയിൽ നിലനിൽക്കുന്നതെന്ന് പറയാം. വൈദിക സംസ്കാരത്തിന്റെ ഭാഗമായ ബ്രാഹ്മണരീതിയും, അബ്രാഹ്മണരുടെ 'വടക്കുംഭാഗ'ത്തോടു'കൂടിയ രീതിയുമാണവ. മദ്യവും, മത്സ്യമാംസാദികളും നൈവേദ്യമാണ്. മൃഗബലിയും കുരുതിതർപ്പണവും സാധാരണമാണ്. മന്ത്രോച്ചാരണങ്ങൾക്കോ, മുദ്രകൾക്കോ വലിയ പ്രാധാന്യമൊന്നും ഈ രീതിയിൽ കാണുന്നില്ല. ചിട്ടപ്പെടുത്തിയ വാദ്യവിശേഷങ്ങളോ, തിടമ്പുനൃത്തമോ കാഴ്ചശീവേലിയോ ഇല്ല. ദൈവക്കോലം അനുഷ്ഠാന പ്രധാനമായ ചടങ്ങുകളോടെ കെട്ടിയാടുന്ന രീതിയാണ് അവലംബിച്ചുകാണുന്നത്. വള്ളുവർ ദ്രാവിഡമെന്നു പറയാവുന്ന അബ്രാഹ്മണരീതിയാണ് സ്വീകരിച്ചിട്ടുള്ളത്.

## 6.1. നാമജപം - വ്രതങ്ങൾ

വള്ളുവരുടെ ആരാധനാ രീതികളിൽ ജനകീയം എന്നുപറയാവുന്നത് നാമജപമാണ്. നാമസങ്കീർത്തനം ലിംഗഭേദമന്യേ ആവാം. സ്ഥലകാലങ്ങളൊന്നും പ്രശ്നമല്ല. എന്നാലും രാവിലെയും വൈകിട്ടും കുളിച്ചു ഭസ്മം തൊട്ട് നാമം ചൊല്ലുക സാധാരണമാണ് വിവിധ വ്രതാനുഷ്ഠാനങ്ങളും സൗകര്യം പോലെ

ആവാം. നോമ്പുകളും[3], ഒരിക്കലുകളും[4] അധികവും സ്ത്രീകൾക്കുള്ളതാണ്. ഏകാദശി, ശിവരാത്രി നോമ്പുകൾ പുരുഷന്മാരും നോൽ[5]ക്കാറുണ്ട്.

പൂരം, വാവ്, മകം തുടങ്ങിയവയ്ക്ക് ചടങ്ങുകൾ നടത്തുന്നത് സ്ത്രീകളാണ്. ഇതരപൂജകൾക്കെല്ലാം പുരുഷന്മാരാണ് അധികാരികൾ. വാലായ്മാപോലുള്ള അശുദ്ധികാലങ്ങളിൽ നാമജപമല്ലാതെ മറ്റുവ്രതങ്ങൾ പാടില്ല. മരണാനന്തരം മക്കളോ, ബന്ധുക്കളോ ദീർഘകാലം അനുഷ്ടിക്കുന്ന വ്രതത്തിന്ന് 'ദീക്ഷ' എന്നു പറയും. ദീക്ഷക്കാലത്ത് ക്ഷൗരം ചെയ്യാറില്ല.

### 6.1.2. കൊട്ടിലകത്തെ പരദേവതാരാധന[6]

സന്ധ്യാദീപം, നാമജപം (പഞ്ചാക്ഷരിയോ, രാമനാമമോ ആണ് ജപിക്കുക) എന്നിവ എല്ലാ വീടുകളിലും ഉണ്ടാവും. എന്നാൽ വലിയതറവാടുകളിൽ കൊട്ടിലകത്ത് ഇഷ്ടദേവതാ പ്രതിഷ്ടകാണാം. നാലുകെട്ടിലെപോലെ വലിയ ഒന്നല്ല ഈ കൊട്ടിലകം; ഇടുങ്ങിയ ചെറിയൊരു മുറിയാണ്. മുൻഭാഗത്ത് കട്ടിളപ്പടിയിൽ കൽവിളക്കോ, കുത്തുവിളക്കോ പിടിച്ചിട്ടുണ്ടാകും. ഗുളിക നൊഴിച്ചുള്ള ദേവതകളെയെല്ലാ ഇവിടെ ആരാധിക്കാം. വിശേഷ ദിവസങ്ങളിൽ കാരണവർ ഈ മുറി തുറന്ന് മുതിർച്ചവെക്കും. പൈങ്കുറ്റിയും ഉണ്ടാവും. ഇവിടെയും പുഷ്പാർച്ചനയും ധൂപദീപനൈവേദ്യങ്ങളുമല്ലാതെ മന്ത്രാരാധനയില്ല. വർഷത്തിലൊരിക്കൽ ഇവിടത്തെ മൂർത്തിയെ കെട്ടിയാടിക്കും.

ഇത്തരം തറവാട്ടുവീടുകളിൽ മുറ്റത്തിനു പുറത്തായി ചമ്പകം നട്ടുപിടിപ്പിക്കും. ഇവിടെയും തിരികൊളുത്തും. ഗുളികൻ സ്ഥാനമാണ്. പൊയ്ക്കാലിൽ നടക്കുന്ന പൊറംകാലൻ[6]ഗുളികനാണ് സാധാരണ കാണുന്നത്.

### 6.1.3 കാമപൂജ

പൂരത്തിന് കാമദേവന്റെ വിഗ്രഹം ചാണകം കൊണ്ടും, മണ്ണുകൊണ്ടുമുണ്ടാക്കി കന്യകമാർ പൂജിക്കും. പുഷ്പാർച്ചനയും, ധൂപ, ദീപനൈവേദ്യങ്ങളും ഉണ്ടാവും. പൂരംകുളിയോടെ ഈ ചടങ്ങ് അവസാനിക്കും.[9] പൂരത്തലേന്ന് കാമനാർമകം. അന്ന് വൈകീട്ട് കാമനെ പരിവാരങ്ങളോടെ യാത്രയാക്കും. കാമനാർമകം - മകം നക്ഷത്രത്തിൽ 7 ദിവസത്തെ കാമപൂജാവശിഷ്ടങ്ങൾ അടിച്ചുവാരി പാൽ വൃക്ഷത്തിന്റെ ചുവട്ടിൽകൊണ്ടിടും. കാമനെഅയക്കുക എന്ന ഈ ചടങ്ങിന് പൂജാദികൾ ഉണ്ടാവും. പൂരടയും, പൂരക്കത്തിയുമാണ് പ്രധാന നൈവേദ്യം. പ്ലാവില പാലയില എന്നിവയിലാണ് നിവേദ്യം സമർപ്പിക്കുക.

### 6.1.4 അഗ്നിക്കും ഭൂമിക്കും കൊടുക്കൽ

എല്ലാ കേരളീയരേയും പോലെ ജീവിതം തന്നെ ഒരീശ്വരാരാധനയാണ് വള്ളുവർക്ക്. ഊണ്, ഉറക്കം, മറ്റ് ദിനചര്യകൾ എല്ലാം ഈശ്വര സമർപ്പണമായിട്ടാണ് ചെയ്യുന്നത്. അടുപ്പിൽ പാകംചെയ്ത ഭക്ഷണസാധനങ്ങളിൽ അൽപം ആദ്യം അഗ്നിക്കുതന്നെ സമർപ്പിക്കും. ഗണപതിക്കുവെപ്പ് എന്ന പേര് അടുത്തകാലത്താണ് ഉണ്ടായത്. ദൈവത്തിന് വെക്കലായിരുന്നു ആദ്യം. ഫലവൃക്ഷങ്ങളും മറ്റും ആദ്യമായ് കായ്ച്ചാൽ ഏറ്റവും നല്ലത് ദൈവത്തിനാണ് മദ്യപാനത്തിന് മുമ്പ് മൂന്നുതവണ വിരൽകൊണ്ട് തൊട്ട് ഓരോ തുള്ളി ഭൂമിക്ക് സമർപ്പിക്കും.

ഇഷ്ടദേവതാ പ്രാർത്ഥനയോടെ മാത്രമേ ഉറങ്ങാൻ കിടക്കൂ. ഉണരുന്നതും നാമജപത്തോടെ വേണം. തേക്കുന്നതിനുമുമ്പ് എണ്ണ വിരൽ കൊണ്ട് തൊട്ട് മൂന്നുതവണ ഭൂമിക്കു സമർപ്പിക്കും. വയലിൽ ഞാറു നടുമ്പോഴും ആദ്യം ഒരു

കാട്ടുതാളിൻ ചെടിചേർത്ത് നടും. അത് ചീവോതീയമ്മ[10] യുടെ ഇഷ്ട വിഭവമായ കറിയാണ്.

കുട്ടികളെ മുലയൂട്ടുമ്പോഴും ആദ്യം ഒരു തുള്ളി പിഴിഞ്ഞു ഭൂമിയിൽ വീഴ്ത്തും. തിരണ്ടു കല്ല്യാണച്ചടങ്ങുകളും കന്യകയെ ഈശ്വരന് സമർപ്പിക്കുന്നതിന്റെ സൂചകങ്ങളാണ്. ഇങ്ങനെ നോക്കുമ്പോൾ വള്ളുവരുടെ ജിവിതത്തെ ചിട്ടപ്പെടുത്തിയിരിക്കുന്നത് ഒരിശ്വരാരാധനാരീതിയായിട്ടാണ് എന്നു കാണാം.

### 6.1.5 ക്ഷേത്രരാധനാരീതികൾ

ബ്രാഹ്മണ ക്ഷേത്രങ്ങളെപ്പോലെയുള്ള പടുകൂറ്റൻ നിർമ്മിതികളല്ല-പ്രകൃതിയിൽ തന്നെയുള്ള കാവുകളാണ് വള്ളുവർക്കുള്ളത്. അവിടെ മരച്ചുവട്ടിലുള്ള ദേവസ്ഥനങ്ങളല്ലാതെ ക്ഷേത്രങ്ങളുണ്ടായിരുന്നില്ല. തെയ്യം കെട്ടിയാടിക്കുന്നതിന്ന് പ്രത്യേക 'പതി'[14] താല്കാലികമായി കെട്ടിയുണ്ടാക്കുകയാണ് പതിവ്. പത്തോളം വള്ളുവക്കാവുകൾ കണ്ണൂർ ജില്ലയിലുണ്ട്. അവിടെ ചെറിയ ആരാധനാലയങ്ങൾ ഉയർന്നുവരാൻ തുടങ്ങിട്ടുണ്ട്

വള്ളുവക്കാവുകളിൽ വിളക്കുവെക്കലാണ് പ്രധാനം. വിശേഷ ദിവസങ്ങളിൽ പൂജയുണ്ടാവും. പൂജാരിയും, കോമരവും, അന്തിത്തിരിയനും എല്ലാം വള്ളുവർതന്നെയാണ്. പൂജാരിയെ എംബ്രോൻ എന്നും വിളിക്കാറുണ്ട്. പൂജകൾക്ക് സാധാരണ വാദ്യം ഉണ്ടാവില്ല. പ്രത്യേക മന്ത്രങ്ങളും ഇല്ല. പൂജാസമയത്ത് തറ്റുടുക്കുകയോ, പട്ടുടുക്കുകയോ ഇല്ല. ഉത്തരീയം കൊണ്ട് പൂണുനൂൽ കെട്ടുന്ന സമ്പ്രദായവും വള്ളുവരുടെ കാവുകളിൽ കാണുന്നില്ല. ദർഭപ്പുല്ലുകൊണ്ട് പവിത്രം കെട്ടുന്നതിന്ന് പകരമായി വാഴയില ചീന്തിയെടുത്ത് ഇരുകൈവിരലുകൾ ക്കിടയിലൂടെ മടക്കിപ്പിടിക്കുകയാണ് ചെയ്യുന്നത്. പയ്ങ്കുറ്റിക്കും

ഇലച്ചീന്തുതന്നെയാണ് ദർഭയ്ക്ക് പകരം വെക്കുന്നത്.

പൂജാദികൾ വള്ളുവരാണെങ്കിലും തെയ്യം കെട്ടുന്നത് വണ്ണാന്മാരും മലയാന്മാരും തന്നെയാണ്. കളിയാട്ടത്തിന്ന് കോലക്കാരുടെ വാദ്യം പൂജയ്ക്കും ഉപയോഗിക്കും

മിക്ക കോളനികളിലും സ്ഥിരം ആരാധനാലയങ്ങളില്ല. ആവാസസ്ഥിരതയില്ലാത്തതാവാം കാരണം. താൽക്കാലിക പതികളിൽ പീഠമിട്ട് വെള്ളവിരിച്ച് തിരുവായുധങ്ങൾ പൂജിക്കും. പെരുമ്പുഴയച്ഛൻ ദൈവത്തിന്റെ തിരുവായുധം പരിചയും, പൊന്തിയ16 എന്ന കുറുവടിയുമാണ്. കുറുവടിപ്പയറ്റിൽ സമർത്ഥനാണത്രെ പെരുമ്പീശൻ. വംശസ്ഥാപകനായ പെരുമ്പീശന്റെ സ്ഥാനമില്ലാത്ത ഒറ്റക്കാവുമാത്രമെയുള്ളു. പയ്യന്നൂർ ഗ്രാമത്തിന്റെ തെക്കെഅറ്റത്ത് പെരുമാച്ചേരിക്കാവാണത്.

ഇവിടെയൊന്നും നിത്യപൂജയില്ല. വിളക്കുവെക്കൽ മാത്രമെയുള്ളൂ. വിശേഷദിവസങ്ങളിൽ (നടതുറന്ന്) പൂജനടക്കും. മണി, ധൂപക്കോരിക, കെടാവിളക്ക്, നിലവിളക്ക് കൊമ്പുവിളക്ക്, തൂക്കുവിളക്ക്, കുത്തുവിളക്ക്, പലവലുപ്പത്തിലുള്ള ഉരുളികൾ, മദ്യപൂജയ്ക്ക് (പൈങ്കുറ്റി) മൺമുരുഡ, തുടങ്ങിയവയാണ് പൂജാപാത്രങ്ങൾ. തീർത്ഥം നൽകൽ ശംഖ് ഉപയോഗിച്ചു കാണുന്നില്ല. വിവിധതരം ധാന്യങ്ങൾ പുഴുങ്ങിയത്, അവിൽ ശർക്കര, പഴം, മലർ, വെറ്റിലടക്ക, മദ്യമാംസാദികൾ ഇളനീർ എന്നിവ പൂജാദ്രവ്യങ്ങളാണ്. □വടക്കുംഭാഗം□ എന്ന ചടങ്ങിൽ മൃഗബലി നടത്തും. ഗുരുസി തർപ്പണവും ഇവിടെയാണ്. ഗുരുസി മൂന്നുതരമുണ്ട്. കരി, ഭസ്മം, ചെംകുരുതികളാണവ. ചെങ്കുരുതിയിൽ ബലിച്ചോരകലക്കുന്നതും സാധാരണമാണ്. ബലിമൃഗത്തിന്റെ ചോര പ്രസാദമായി നെറ്റിയിൽ തൊടുകയും ചെയ്യും.

പ്രധാന പൂജാരിയോടൊപ്പം ഒന്നോരണ്ടോ കൈക്കാരു"ണ്ടാവും. ഇവർ പരിശീലനം നേടുന്നവരുമാണ്. ഉത്സവക്കാലത്ത് ഇരട്ടപ്പതികെട്ടിയാൽ ഒന്ന് കലവറയായി ഉപയോഗിക്കും. അവിടെയും പൂജവേണം. എല്ലാകാവുകളിലും പൊതുവായി കാണുന്നത് പൊറങ്കാലക്കുളികന്റെ സാന്നിദ്ധ്യമാണ്.

ഒന്നുകുറനാൽപ്പത് ദൈവങ്ങളെയെല്ലാം വള്ളുവർ ആരാധിക്കുന്നതായി അവകാശപ്പെടുന്നുണ്ടെങ്കിലും കാവുകളിൽ അത്രയും ദേവതകളെ ആടിക്കാറില്ല. ഗുളികൻ, പൊട്ടൽ, വസൂരിമാല തുടങ്ങിയ ഉപദേവതകളാണ് പെരുമ്പുഴയച്ഛനെക്കൂടാതെ കാണുന്നത്.

സ്ഥലശുദ്ധി, വാസ്തുബലി, പുണ്യാഹകർമ്മങ്ങളെല്ലാം ക്ഷേത്രത്തിലും, വീടുവെക്കുമ്പോഴും പതിവുണ്ടായിരുന്നു. ഇതെല്ലാം ശാക്തേയരീതിയിൽ വള്ളുവർ തന്നെയാണ് ചെയ്യുക. ഗണപതിഹോമവും നടത്തും. ഇതിനൊന്നും അംഗീകരിക്കപ്പെട്ട മന്ത്രങ്ങളില്ല. ഗുരുപദേശമനുസരിച്ചുള്ള ചടങ്ങുകളേയുള്ളു.

### 6.1.6. വിവിധതരം നേർച്ചകൾ

കാവുകളിലേക്ക് വിവിധവസ്തുക്കൾ നേർന്ന് വെക്കുക ആരാധനാരീതിയുടെ സവിശേഷതയാണ്. പെരുമ്പുഴയച്ഛന് കോഴി, പൈങ്കുറ്റി എന്നിവ സാധാരണ നേർച്ചയാണ്. ദേവപ്രീതിക്ക് അടിമപ്പണം[18] നേരും. ഓരോ വള്ളുവനും പതിനാറു വയസ്സുവരെ വർഷം തോറും രണ്ടുപണം അടിമപ്പണമായി നൽകണം. ഒരു പണം ഇന്നത്തെ അഞ്ചുരൂപയ്ക്കു തുല്ല്യംവരും. ഈ അടിമപ്പണം കൊട്ടിയൂരിൽ സമർപ്പിക്കുകയാണ് പണ്ടുപതിവ്. ഇന്നത് ക്ഷേത്രനവീകരണത്തിന്നും മറ്റുമായി ഉപയോഗിക്കും.

കണ്ണ്, കൊരല്, കാല്, കൈ, നെറ്റി, മുഴ, ചോപ്പ്, മുല തുടങ്ങിയവയാണ് മറ്റ് നേർച്ചകൾ. വിവിധതരം രോഗശാന്തിക്കായുള്ള നേർച്ചകളാണിത്. നാവുംകൊടി, (വാക്ദോഷം തീരാൻ) തലയോട്, മാറും മുലയും, മുള്ള്, തൊണ്ടക്കൊരല് എന്നിവയും പെരുമ്പുഴയച്ചന്റെ നേർച്ചകളാണ്. ഇവയുടെ വെള്ളിരൂപങ്ങൾ വാങ്ങിക്കാൻ കിട്ടും. അവക്ഷേത്രത്തിലോ, തെയ്യത്തിനോ ഒപ്പിക്കും[19]

സർപ്പഭയം ഇല്ലാതിരിക്കാൻ, വീട്ടിൽ മൂട്ടശല്ല്യം തീരാൻ തുടങ്ങി ഒട്ടേറെ ജീവിത പ്രശ്നങ്ങൾക്ക് പരിഹാരം നിർദ്ദേശിക്കുന്ന നേർച്ചകൾ ഉണ്ട്. പ്രകൃതിയിലെ പ്രാതികൂല്യങ്ങളെയെല്ലാം നേരിടാൻ പ്രാർത്ഥനയല്ലാതെ മറ്റൊരു ഫലപ്രദമായ മാർഗ്ഗവും പണ്ടുണ്ടായിരുന്നില്ല. ഇന്ന് സാഹചര്യങ്ങൾ മാറിവന്നെങ്കിലും തന്ത്രപ്രധാനമായ ഇത്തരം ചടങ്ങുകൾക്കും, ആരാധനാരീതികൾക്കും സ്വാധീനംകൂടി വരുന്നതായാണ് കാണുന്നത്. പണ്ട് ഈശ്വര സമർപ്പണം മാത്രമായിരുന്നു. ഇന്ന് മനുഷ്യാധീനമായ ചികിത്സാദിസൗകര്യങ്ങൾ പരമാവധി ഉപയോഗപ്പെടുത്തുന്നു എന്നുമാത്രം.

### 6.2. ദേവതാസങ്കൽപം

സാമൂഹ്യമായ പിന്നോക്കാവസ്ഥ കാരണം പണ്ടുകാലത്ത് ആര്യക്ഷേത്രങ്ങളിൽ വള്ളുവർക്ക് പ്രവേശനമുണ്ടായിരുന്നില്ല. അവിടത്തെ ദേവന്മാരോടും അവർക്ക് വലിയവിധേയത്വമുള്ളതായി കാണുന്നില്ല[1]. തെയ്യങ്ങളോടും കാവുകളോടുമാണ് അവർക്ക് മമതകൂടുതൽ. മദ്യവും, മത്സ്യമാംസാദികളും ഇഷ്ടപ്പെടുന്ന, നിഗ്രഹാനുഗ്രഹശക്തിയുള്ള ദേവീദേവന്മാർ നൈവേദ്യങ്ങൾ സ്വീകരിച്ച് ദിവ്യവേഷത്തിൽ വന്ന് ആശ്വസിപ്പിക്കുകയും, അനുഗ്രഹിക്കുകയും ചെയ്യുമ്പോഴുള്ള അനുഭൂതി വേറെ തന്നെയാണ്. അകലെ ശ്രീകോവിലിൽ വാണരുളുന്ന, ദൈവത്തേക്കാൾ, സജീവസാന്നിദ്ധ്യമായി,

അവരിലൊരാളായി വരുന്ന ദൈവത്തെ ഇഷ്ടപ്പെടുന്നതിൽ അത്ഭുതപ്പെടാനില്ല. വള്ളുവരുടെ ദൈവം അകലങ്ങളിലെ അത്ഭുതമല്ല. പ്രകൃതിയിലെ യാഥാർത്ഥ്യമാണ്. ഈ ദേവതാ സങ്കൽപങ്ങൾ അവരുടെ ജീവിതവീക്ഷണത്തെപ്പറ്റിയുള്ള ഉൾക്കാഴ്ചകൾ നൽകുന്നവയാണ്.

വള്ളുവർ ശൈവാംശസംഭവങ്ങളായ ദേവിദേവന്മാരെയാണ് മുഖ്യമായും ആരാധിച്ചുവരുന്നത്. മദ്യംമാംസാധികളും മൃഗബലിയും ഇഷ്ടപ്പെടുന്നവരാണ് എല്ലാദേവതകളും. കേരളത്തിലെ 'ഒന്നുകുറനാല്പത്' ദേവിദേവന്മാരെല്ലാം വള്ളുവർക്ക് ആരാധനാമൂർത്തികളാണങ്കിലും, അവരുടെ കാവുകളിൽ പെരുമ്പുഴയച്ഛൻ , ഗുളികൻ, പൊട്ടൻ തുടങ്ങിയ പുരുഷ ദൈവങ്ങൾക്കാണ് പ്രധാന്യം കാണുന്നത്. ഇതിനൊരപവാദമായി പറയാവുന്നത് കുറുങ്കടവിനടുത്തുള്ള പെർമാഞ്ചേരിക്കാവാണ്. പെരുമാഞ്ചേരി[20] ഭഗവതിയാണ്. കാളിയാണ് അവിടെ പ്രധാനദേവത. പെരുമ്പുഴയച്ഛനെയവിടെ കെട്ടിയാടിക്കാറില്ല.

### 6.2.1. ദേവതാ സങ്കൽപത്തിന്റെ ഭിന്നമുഖങ്ങൾ

വടക്കൻ കേരളത്തിലെ തെയ്യങ്ങൾ, പ്രകൃതിയുടെ അമൂർത്തമായ സൃഷ്ടിസ്ഥിതിസംഹാരഭാവവൈചിത്ര്യങ്ങളെ മൂർത്തമായാവിഷ്കരിക്കാനുള്ള ഗ്രാമങ്ങളുടെ ഫലമായുണ്ടായതാണ്. അവഭാരതീയ ദർശനങ്ങളുടെ അന്തസ്സത്തപൂർണ്ണമായും ഉൾക്കൊള്ളുന്നവയുമാണ്. അവ സനാതന ധർമ്മങ്ങളുടെ ദേവതാരൂപങ്ങളാണ് - ധർമ്മദൈവങ്ങളാണ്. വീരപുരുഷന്മാരുടെയും, വീരവനിതമാരുടെയും പശ്ചാത്തലകഥകൾ സ്വാഭാവികതയ്ക്ക് മാറ്റുകൂട്ടാൻ സഹായിച്ചിരിക്കണം. കൃതികൾ മനുഷ്യകഥാനഗായികളാവുന്നത് പണ്ടും നല്ലതുതന്നെയായിരുന്നു.

ദേവതാസങ്കൽപങ്ങളുടെ പശ്ചാത്തലകഥകൾ ചരിത്രപരമായ മാനം നൽകിവിലയിരുത്തുന്നത് ഇന്ന് പതിവായിരിക്കുന്നു. അങ്ങിനെ അവയ്ക്കു പിന്നിലെ ഐതിഹ്യങ്ങൾ വെളിപ്പെടുത്തുന്ന മനുഷ്യകഥകൾ ചരിത്രവസ്തുതകളായി കാണുമ്പോഴാണ് നമ്മുടെ പലദേവതാസങ്കൽപങ്ങളും ക്രൂരമായ കൊലപാതകത്തിന്റേയോ ചതിയുടേയോ കഥകൾമാത്രമായിപ്പോകുന്നത്21

ചെയ്യാത്തകുറ്റത്തിന് ശിക്ഷിക്കപ്പെടുകയോ, ചതിയിൽപ്പെട്ട് കൊല്ലപ്പെടുകയോ, നാടിന് വേണ്ടി, ആദർശത്തിന്ന് വേണ്ടി പ്രാണത്യാഗം ചെയ്യുകയോ, പ്രണയത്തിന്റെ പേരിൽ ഭ്രഷ്ടരാവുകയോ ചെയ്തവർ ദൈവക്കരുവായി മാറിയ കഥകൾ പാട്ടുകളിലുണ്ട്. അവയ്ക്കൊരുപക്ഷെ ചരിത്രസത്യത്തിന്റെ കണ്ണീരുപ്പുണ്ടായെന്നു വരാം. എങ്കിലും അങ്ങനെയുള്ള വീരപുരുഷന്മാരെയും, വീരവനിതമാരെയും ദേവത്വം നൽകി ആരാധിക്കുമ്പോൾ അവർക്ക് ഭാരതീയമായ വിശ്വാസപ്രമാണങ്ങളുടെ, ഈശ്വരദർശനത്തിന്റെ എല്ലുറപ്പ് നൽകി സമ്മോഹനമായ കലാസൃഷ്ടികൂടിയാക്കി മാറ്റിയിരുന്നു എന്നതിൽ രണ്ടുപക്ഷമില്ല. വള്ളുവരുടെ മുഖ്യആരാധനാ പാത്രമായ കുടിവീരനായ22 പെരുമ്പുഴയച്ഛൻ ദൈവം, പൊട്ടൻ, ഗുളികൻ, വസൂരിമാല തുടങ്ങിയ ആരാധനാ മൂർത്തികൾക്കെല്ലാം ഇത്തരം ആത്മീയ, ഭൗതിക പശ്ചാത്തലം ഉള്ളതായിക്കാണാം. വീരന്മാരുടെ കൂട്ടത്തിലാണ് ശൈവപ്രഭാവമുള്ള പെരുമ്പുഴയച്ഛൻ ദൈവം പെടുന്നത്.

### 6.2.2. പെരുമ്പുഴയച്ഛൻ ദൈവം

വള്ളുവരുടെ ഇടയിൽ നിന്നുതന്നെ ദേവത്വത്തിലേക്കുയർന്നുവന്ന ഒരേഒരാളാണ് പെരുമ്പുഴയച്ഛൻ. വള്ളുവ സമൂഹത്തിന്റെ ഉൽപത്തി സാമൂഹ്യസ്ഥാനം എന്നിവയെക്കുറിച്ചെല്ലാം ഈ ദൈവകഥ സൂചനകൾ നൽകുന്നു.

ആയോധന കലയിൽ അതിസമർത്ഥനായ വ്യക്തിയാണ് പെരുമ്പുഴയച്ഛൻ. ചൊന്തിയ എന്ന ദണ്ഡാണ് പ്രധാന ആയുധം.

മലബാറിലെ പെരുവണ്ണാന്മാരാണ് പെരുമ്പുഴയച്ഛനെ കെട്ടിയാടുന്നത്. പൂജകളൊക്കെചെയ്യുന്നത് വള്ളുവർ തന്നെയാണ്. മത്സ്യമാംസാദികളും മദ്യവും നിവേദിക്കും. മൃഗബലിയും ഇഷ്ടമാണ്. ഒരു രാത്രിമുഴുവൻ നീണ്ടുനിൽക്കുന്ന ചടങ്ങുകളാണ് ഈ തെയ്യത്തിനുള്ളത്. ദീർഘമായ തോറ്റം പാട്ടാണ് ഈ തെയ്യത്തിന്റെ പ്രത്യേകത. ദൈവം തിരുമുടി വെച്ച് ഉറഞ്ഞുവന്നു കഴിഞ്ഞാൽ അഞ്ചുവള്ളുവർ ചേർന്ന് പാടുന്ന 'വരവിളി' അല്ലെങ്കിൽ 'ചൊല്ലുവിളി' പെരുമ്പീശൻ ദൈവക്കരുവായി മാറുന്നതുവരെയുള്ള പൂർവ്വാശ്രമകഥയും, പിന്നീടുകാണിച്ച വെളിപാടുകളുടെ കഥയും സംഗ്രഹിച്ച സങ്കീർത്തനമാണ്[23] വള്ളുവക്കാവുകളിലും, കാവില്ലാത്തിടത്ത് താൽകാലിക പതികളിലും ഈ ദൈവത്തെകെട്ടിയാടിക്കും. പെരുമ്പുഴയച്ഛനോടൊപ്പം പൊറംകാവലാളായ ഗുളികനും ഉണ്ടാവും.

പെരുമ്പുഴയച്ഛൻ ദൈവത്തിന്റെ പൂർണ്ണരൂപത്തിലുള്ളകോലമാണ് വള്ളുവർകെട്ടിയാടിക്കുക. മാക്കൂട്ടം ഭാഗങ്ങളിൽ കാട്ടുപെരുമ്പീശനുണ്ട്. 21 കർമ്മങ്ങളും പൂർണ്ണമായുണ്ടാവില്ല. ഈ ദൈവത്തിന്. വരവിളിയില്ല. കാട്ടുപെരുമ്പീശനും[24] കൊങ്കണ ദേശത്തു നിന്നുവന്ന പരദേശിതന്നെയാണ്.

പരദേശത്തുനിന്ന് വന്ന് പെരിയ (വഴി) പിഴച്ചുപോയതുകൊണ്ട് മീത്തലെ പെരുമാൾക്ക് ചുങ്കം കൊടുക്കാൻ വിട്ടുപോയി. ദൈവകോപത്തിനിരയായ വർത്തക പ്രമാണിയാണ് പെരുമ്പുഴയച്ഛൻ. മനസ്ഥാപം കൊണ്ട് തലക്കുത്തും, സന്നിപാതജ്വരവും വന്ന് കൂട്ടംതെറ്റി പെരുമ്പുഴയാറ്റിൽ വന്നുവീണ് ദൈവക്കോലമായി മാറി. ദേവതാസങ്കൽപത്തിന്റെ പശ്ചാത്തലമായി ഒരുക്കിയകഥ ചൊല്ലുവിളിയിൽ കാണുന്നതിങ്ങനെയാണ്.

### 6.2.3. ഗുരുകാരണവന്മാർ

ദേവതകളിൽ പ്രഥമസ്ഥാനം ഗുരുവിന്നും പിന്നീട് കാരണവന്മാർക്കുമാണ് വള്ളുവർ നൽകുന്നത്. എല്ലാകാവുകളിലും ഗുരുവിന്റെ സ്ഥാനം ഉണ്ടാവും. അവിടെ കോഴിയും, മദ്യവും നിവേദിക്കും. കാർണവർ വംശസ്ഥാപകനാണ്. പെരുമ്പുഴയച്ഛനൊ വംശസ്ഥാപകനായി കരുതാം. കൊങ്കണദേശത്തുനിന്ന് വന്ന് ചുങ്കപ്പിഴ ചുമത്തി അടിമകളാക്കപ്പെട്ട വടുകച്ചെട്ടിമാരുടെ അനന്തര തലമുറക്കാരാണ് വള്ളുവർ.

ഈയൊരു ശുഷ്കമായ വംശോൽപത്തികഥയ്ക്ക് ദേവതാസങ്കൽപത്തിന്നിണങ്ങുന്ന ഗംഭീരോദാരമായ പരിവേഷംകൂടി നൽകുമ്പോൾ കുടിവീരന്മാരിലൊരാളായി നിഗ്രഹാനുഗ്രഹശേഷിയോടെ കരുണാനിധിയായ പെരുമ്പീശൻ ഉറഞ്ഞുവരുകയായി.

### 6.2.4. പ്രകൃത്യാരാധന

ഗവേഷണാർത്ഥം കുറുങ്കടവിലുള്ള പെർമാഞ്ചേരി കാവിൽ ചെന്നപ്പോൾ അവിടെ പെരുമ്പീശൻ തെയ്യമില്ല എന്നറിഞ്ഞു. 'പരംപുരുഷൻ ദൈവം' ഇവിടെ കെട്ടിയാടിക്കുന്നില്ലയെന്നാണ് എഴുപത് കഴിഞ്ഞ ആവേദകപറഞ്ഞത്. ദേവതാസങ്കൽപത്തിലേക്ക് കൂടുതൽ വെളിച്ചം വീശുന്നതാണ് ഈ അമ്മയുടെ വെളിപ്പെടുത്തൽ. പരംപുരുഷൻ പെരുമ്പീശനായി മാറാൻ ഏറെക്കാലം വേണ്ടെന്നത് ഭാഷാ ശാസ്ത്രസത്യമാണ്.

പെരുമ്പുഴയച്ഛന്റെ ബാല്ല്യം കങ്കാള ദേശത്താണ്. പേരറിയില്ല. കങ്കാളദേവന്റേയും ബാരിക്കാ ദേവിയുടേയും മകനായിജനിച്ചു. മഹാവിഷ്ണുവിന്റെ അനുഗ്രഹഫലമായാണ് കോമളനായ കുട്ടിജനിക്കുന്നത്. അവൻ യുവാവായപ്പോൾ

വലിയൊരു വർത്തക സംഘത്തെ സ്വരൂപിച്ച് കേരളത്തിലേക്ക് കച്ചവടത്തിന് വന്നു. പെരിയപിഴച്ച് പെരുമ്പുഴയാറ്റിൽ വന്നുവീണ് ദൈവക്ഷേത്രുവായിമാറിയ കഥകയിൽ അയുക്തികതയുടെ അംഗങ്ങൾ ധാരാളമുണ്ട്.

ഈ അയുക്തികത തുറന്ന്തരുന്ന വാതായനങ്ങളിലൂടെ നോക്കുമ്പോൾ ചൊല്ലുവിളിയിലെ നായകൻ പെരുമ്പുഴതന്നെയെന്ന് കാണാം.[26] കർണ്ണാടക ഭാഗങ്ങളിൽ നിന്നുത്ഭവിച്ച് പടിഞ്ഞാറോട്ട് വഴിപിഴച്ചൊഴുകുന്ന നദിയെ അച്ഛനായി കൽപിച്ചാരാധിക്കുന്ന രീതി പ്രകൃത്യാരാധനയുടെ ഭാവനാസുരഭിലമായ മാതൃകയാണ്. വൈഷ്ണവദേശത്തുനിന്നുത്ഭവിച്ച് ശിവതീർത്ഥമായി ഒഴുകിയെത്തുന്ന നദിതന്നെ അവതാരപുരുഷനെപ്പോലെ വള്ളുവരുടെ രക്ഷകനായി മാറി.

അടിമപ്പണം (ചുങ്കപ്പിഴ) ഒടുക്കിയാൽ സ്വതന്ത്രമാവുമായിരുന്നിട്ടും അതൊടുക്കാതെ, വടുകദേശത്തേക്ക് തിരിച്ചു പോവാതെ, (ഭഗവാന്റെ-പെരുമാളുടെ) അടിമകളായി ഇവിടെക്കഴിയാൻ തീരുമാനിച്ച വിശ്വാസശക്തി വള്ളുവരിലിന്നും കാണാം. എല്ലാശാപങ്ങളിലും വെച്ച് ഭയങ്കരമാണ് ദൈവശാപവും ബാലശാപവും. അതുരണ്ടും അനുഭവിച്ചു തീർക്കണം. ബ്രാഹ്മണശാപവും, ഗുരുശാപവും നമസ്കരിച്ച് പ്രായശ്ചിത്തം ചെയ്താൽ തീരും. ഈ വിശ്വാസമാണ് വടുകച്ചെട്ടിമാരെ തിരിച്ചുപോവാനനുവദിക്കാതെ പെരുമാൾ ദാസന്മാരായി ജീവിതമാരംഭിക്കാൻ പ്രേരിപ്പിച്ചത്.

പെരുമ്പുഴയച്ഛൻ ദൈവത്തിന്റെ ചടങ്ങുകളെല്ലാം ഈ പ്രകൃതിപുരുഷ സമന്വയ പ്രതീകങ്ങളാണ്. ഭക്തന്മാർക്ക് ഇഷ്ടവരദാനം നടത്തുന്ന പ്രകൃതിയുടെ ഭിന്നഭാവങ്ങളാണ് അവ.

### 6.2.4. ഗുളികനും പൊട്ടനും

പെരുമ്പുഴയച്ഛനെപ്പോലെ തന്നെ ശൈവാംശങ്ങളാണ് ഗുളികനും, പൊട്ടനും. പക്ഷെ മനുഷ്യാവതാരം പൂണ്ട് ദൈവക്കുരുവായി മാറിയതല്ല ഇരുവരും. പ്രകൃതിയുടെ അവ്യാഖ്യേയമായ ഭാവങ്ങളെ മൂർത്തീകരിച്ചവയാണ് ഇവ. പെരുമ്പീശനെപ്പോലെ ക്ഷിപ്രപ്രസാദികളും, ക്ഷിപ്രകോപികളുമാണ് ഇരുവരും.

പെരുമ്പീശനെ കെട്ടിയാടിക്കുന്നസ്ഥലത്തെല്ലാം ഗുളികനും ഉണ്ടാവും. പ്രധാനപതിക്കു പുറത്താണ് ഗുളികന്റെ സ്ഥാനം. പൊറംകാവലാണ് ധർമ്മം. ശൂലവും ഓലച്ചൂട്ടുമാണ് ആയുധം. പാൽവൃക്ഷച്ചുവട്ടിലാണ് ആരൂഢം. ആകാശം മുട്ടുന്ന മുടിയും, പൊയ്കാലുകളും പൊറങ്കാലന്റെ പ്രത്യേകതയാണ്. മലയരാണ് കെട്ടിയാടുന്നത്. ഗുളികൻ തോറ്റത്തിന്ന്[27]. മനോഹരമായ വേഷവിധാനങ്ങളാണുള്ളത്. രണ്ട് തെയ്യങ്ങൾക്കും പാളപ്പൊയ്മുഖം ഉണ്ടാവും. പ്രത്യതിയുടെ-വിധിയുടെ വിളയാട്ടങ്ങളാണ് ദൈവം അവതരിപ്പിക്കുന്നത്.

ഗുളികൻ കുട്ടിയെ നോക്കുന്നത് രസകരമാണ്. വൈക്കോലുകൊണ്ട് പാവക്കുട്ടിയുണ്ടാക്കി അതിനെ ഓമനിക്കും. ചുട്ടകോഴിയും പപ്പടവും വായിൽ തിരുകിക്കയറ്റും. കുട്ടികരയുമ്പോൾ കരച്ചിലടക്കാൻ ഏറെശ്രമിക്കും. ഒടുക്കം ദേഷ്യംവന്ന് ചീന്തിയെറിഞ്ഞ് സങ്കടപ്പെട്ട് കരയുകയും ചെയ്യും. എല്ലാം തന്ന് സംരക്ഷിക്കുന്ന പ്രകൃതിതന്നെ സംഹാരഭാവം പൂണ്ട നാശംവിതക്കുന്നത് നമുക്കറിയാമല്ലോ. വഴികാട്ടാനും വഴിപിഴപ്പിക്കാനും വിരുതനാണ് ഗുളികൻ.

പൊട്ടൻ തെയ്യം വിധിയുടെ പ്രതിരൂപം തന്നെയാണ്. ഗുളികനെപ്പോലെ തമാശക്കാരനാണ് ഈ ദൈവവും. വേഷത്തിലും സാദൃശ്യമുണ്ട്. രണ്ടും ആഗ്നേയ ദേവതകളാണ്.

### 6.2.6. വസൂരിമാല

വള്ളുവരുടെ ആരാധനാമൂർത്തിയാണ് ചണ്ഡികയുടെ പ്രതിരൂപമായ വസൂരിമാല. കൊടുങ്ങല്ലൂരമ്മതന്നെയാണ് ഈ ഭഗവതി. കാളികയുടെ വിഭിന്ന ഭാവരൂപങ്ങൾ പലപേരുകളിൽ കേരളത്തിലെ കാവുകളിലുണ്ട്. വസൂരിമാലയുടെ സ്ഥാനം ഇരിക്കൂർ, ശ്രീകണ്ഠപുരം ഭാഗങ്ങളിൽ പല വള്ളുവ വീടുകളിലുമുണ്ട്. ശത്രുക്കളുടെ മേൽ വസൂരിവിത്ത്വാരിയെറിഞ്ഞ് നശിപ്പിക്കുന്നവളാണ് ഈ അമ്മ.

ആഗമിക രീതിയിലുള്ള വിഗ്രഹാരാധനയ്ക്ക് വള്ളുവർ പണ്ട് പ്രാധാന്യം നൽകിയിരുന്നില്ല. എന്നാൽ അത്തരം ക്ഷേത്രങ്ങളിൽ പ്രവേശനം ലഭിച്ചതോടെ ഇന്ന് സ്ഥിതിമാറിവരുന്നു. ശബരിമലയിലും, ഇതര ക്ഷേത്രങ്ങളിലും അവർ ഭക്തിപൂർവ്വം തൊഴാനെത്തും. നാഗാരാധനയ്ക്ക് വള്ളുവരുടെ ഇടയിൽ ഒട്ടും പ്രചാരം കാണുന്നില്ല. എങ്കിലും മിണ്ടുകയും പറയുകയും ചെയ്യുന്ന ദേവരൂപങ്ങളാണ് ഇന്നും അവർക്ക് ഏറെ ശാന്തിപകരുന്നത്. ആരാധ്യദേവത ഓടിവന്ന് ചുമലിൽ കൈവച്ച് അനുഗ്രഹം ചൊരിയുകയും, അവർ നൽകുന്ന ഇഷ്ട നൈവേദ്യങ്ങൾ സ്വീകരിക്കുകയും ചെയ്യുമ്പോഴുള്ള ആത്മശാന്തി വാക്കുകൾക്കതീതമെന്ന് ആവേദകകർ പറയുന്നു.

---

1. വടക്കുംഭാഗം:- ആസുര പ്രകൃതിയോടുകൂടിയ ദേവീദേവന്മാർക്ക് മൃഗബലിയും, ഗുരുസിയും മറ്റും നടത്തുന്നത് ക്ഷേത്രത്തിന്റെ വടക്കുഭാഗത്തുള്ള നടയിലോ, ബലിക്കല്ലില്ലോ ആണ്. ഈചടങ്ങുകളെ പൊതുവെ 'വടക്കും ഭാഗം' എന്നു പറയും.
2. ആചാരങ്ങളും അനുഷ്ഠാനങ്ങളും നോക്കുക (5-2-1)
3. ആഹാരനീഹാരാദികൾ ഒഴിവാക്കിയുള്ള വ്രതം
4. ഒരിക്കൻ:- ഒരുനേരം മാത്രം അരിയാഹാരം കഴിച്ചുകൊണ്ടുള്ള വ്രതം

5. നോൽക്കുക-അനുഷ്ടിക്കുക എന്നും പറയും.

6. മുതിർച്ച- പയറ്, കടല തുടങ്ങിയധാന്യപ്പുഴുക്ക്, തേങ്ങാപ്പൂള് അവിൽ, മലർ എന്നിവയും പഴം, ശർക്കര, മത്സ്യം എന്നിവയും നാക്കിലയിൽ നിവേദിക്കും. മദ്യം ചെറുമൺപാത്രത്തിൽ വെക്കും. പൈങ്കുറ്റി എന്നാണിതിന് പേര്.

7. പൊറംകാലൻ:- പുറം കാവൽ - പൊയ്കാലിൽ നടക്കുന്നതിനാലല്ല-ദ്വാരകപാലക (ക്ഷേത്രപാലക) ധർമ്മമുള്ളതിനാലാണ് ഈ പേര്

8. കാമനാർ മകം:- മകം നക്ഷത്രത്തിൽ 7 ദിവസത്തെ കാമപൂജാവശിഷ്ടങ്ങൾ അടിച്ചുവാരി പാൽവൃക്ഷത്തിന്റെ ചുവട്ടിൽ കൊണ്ടിടും. കാമനെ അയക്കുക എന്ന ഈ ചടങ്ങിന് പൂജാദികൾ ഉണ്ടാവും. പൂരടയും, പൂരക്കഞ്ഞിയുമാണ് പ്രധാന നൈവേദ്യം. പ്ലാവില, പാലയില എന്നിവയിലാണ് നിവേദ്യം സമർപ്പിക്കുക

9. ശ്രീഭഗവതി:- ലക്ഷ്മി (ചീവോതി)

10. തിരണ്ടുകല്ല്യാണം :- ആചാരനുഷ്ടാനങ്ങൾ നോക്കുക

11. പതി:- ഈശ്വര പൂജയ്ക്കായി ഓലകൊണ്ട് കെട്ടിയുണ്ടാക്കുന്ന താൽക്കാലിക ശ്രീകോവിൽ

12. കോമരം:- ദൈവത്തിന്റെ പൂജാരി തന്നെയാവാം ഇയാൾ. ദൈവത്തിന്റെ തിരുവായുധമേന്തി ഉറഞ്ഞു തുള്ളി വെളിച്ചപ്പെടുമ്പോൾ 'വെളിച്ചപ്പാടാ'യി. പയ്യാവൂർ പോലുള്ള ബ്രാഹ്മണ ക്ഷേത്രത്തിൽ കാണുന്ന കോമരത്തച്ഛന്മാർ ചാവേറുകളാണ്. ക്ഷേത്രത്തിന്നുവേണ്ടി മരിക്കാൻ വരെ തയ്യാറായി രക്തപുഷ്പമാല്ല്യമണിഞ്ഞാണ് അവർ വരുക.

15. പൊന്തിയ:- ഒരുതരം കുറുവടി - ഒരറ്റത്ത് നീളമുള്ള ചരടുകെട്ടിയാൽ കാലികളെ തെളിക്കാനുള്ള ചമ്മട്ടിയാകും. പിടിയുടെ ഭാഗം മാത്രമായി വലിച്ചെടുത്താൽ ഉള്ളിൽ കഠാരയുണ്ടാവും.

19. ഒപ്പിക്കുക:- ഭഗവാന് സമർപ്പിക്കുക - ഏൽപിക്കുക

20. പെർമാഞ്ചേരി ബഗവതി :- ഭദ്രകാളിയാണ് ഈ ദേവി. ശ്രീകണ്ഠാപുരം, ഇരിക്കൂർ ഭാഗങ്ങളിൽ വസൂരിമാല (കൊടുങ്ങല്ലൂരമ്മ) യായി ഈ ദേവതയെ ആരാധിക്കുന്നവരുണ്ട്.

21. എം. ടി. വാസുദേവൻ നായരുടെ 'വാനപ്രസ്ഥം' എന്ന കഥാസമാഹാരത്തിലെ 'മഹാസൂകൃതം' എന്ന കഥനോക്കുക.

22. കൂടിവീരൻ:- ബ്രാഹ്മണർ ദൈവക്കരുവായാൽ മൂർത്തികളും. നായർക്ക് ധർമ്മദൈവവും, തീയ്യർ തുടങ്ങയിവർക്ക് വീരനുമായിട്ടാണ് അവതരിപ്പിക്കുക.

23. വരവിളി:- പാട്ടും മറ്റ് വാങ്മയങ്ങളും എന്ന അദ്ധ്യായം നോക്കുക

24. കാട്ടുപെരുമ്പീശൻ:- അപൂർണ്ണകലകളോടെയുള്ള തെയ്യം. ഇതും പരദേശത്തുനിന്നുവന്ന് അറിയാതെ ചെയ്ത പിഴയ്ക്ക് ശിക്ഷക്കപ്പെട്ട വടുകച്ചെട്ടിയുടെ കഥതന്നെയാണ് പറയുന്നത്.

25. കാരണവർ:- അമ്മാമൻ എന്ന അർത്ഥത്തിലാണ് മലബാറിൽ ഇ വാക്ക് പ്രചാരത്തിലുള്ളത്. വയസ്സൻ എന്ന അർത്ഥവും ഉണ്ട്. യഥാർത്ഥം - കാരണക്കാരായവർ - മാതാപിതാക്കൾ എന്നാണ്. പിതാക്കൾ എന്ന് സംസ്കൃതത്തിൽ പറയുമ്പോലെ കാരണവർ - അച്ഛനുമമ്മയുമാണ്. ഗോത്രസ്ഥാപകനായ വ്യക്തിയേയും കാരണവരായി കാണാം.

26. പാട്ടും മറ്റ് വാങ്മയങ്ങളും നോക്കുക.

27. തോറ്റം:- തെയ്യം തുടങ്ങുന്നതിനുമുമ്പുള്ള ലളിതവേഷം. അവതാര, ആഗമനകഥകൾ പാട്ടായി പാടുന്നത് തോറ്റം പാട്ട് തുടക്കം > തോറ്റമായതാവണം. സ്തോത്രം > തോറ്റം കീർത്തനം

28. ഓലച്ചൂട്ട് :- തെങ്ങോലകെട്ടിയുണ്ടാക്കിയ പന്തം ചിലസ്ഥലങ്ങളിൽ ഈറ്റകൊണ്ടുള്ള ചൂട്ടും പതിവുണ്ട്. മൃഗങ്ങളെ അകറ്റാനുള്ള ആയുധം കൂടിയാണിത്. ചൂട്ടിന് ശൂലം കൊണ്ട് കൊട്ടി തീപ്പൊരി തെറിപ്പിച്ച് വിഭ്രാമകമായ അന്തരീക്ഷം സൃഷ്ടിക്കാം.

29. ഇളംതോറ്റം:- പൂതുതായി തെയ്യം കെട്ടിയാടുന്ന ക്ഷേത്രമില്ലാത്ത സ്ഥലങ്ങളിൽ അടയാളം വാങ്ങി ദൈവത്തെ കീർത്തിച്ചെത്തിക്കുന്ന ചടങ്ങാണിത്. കൊടിയിലത്തോറ്റം എന്നും പറയും.

അധ്യായം: ഏഴ്

# വീട്-വീട്ടുപകരകണങ്ങൾ-പണിയായുധങ്ങൾ നിർമ്മാണവും ഉപയോഗവും.

ഒരു ജനവിഭാഗത്തിന്റെ തൊഴിലും, തൊഴിലുപകരണങ്ങളും ശാസ്ത്രീയതയും അതതുമേഖലയിലെ പുരോഗതിക്കും സാമ്പത്തിക ഉന്നമനത്തിനും ഇടയാക്കും. പാരമ്പര്യ തൊഴിൽ ഇത്തരത്തിലുള്ള പുരോഗതിക്ക് ആദ്യകാലത്ത് വഴിയൊരുക്കിയിരുന്നു. എന്നാൽ വള്ളുവരെ സംബന്ധിച്ചടത്തോളം നിയതമായ ഒരു പാരമ്പര്യതൊഴിലില്ല. മത്സ്യ ബന്ധനവും അതുമായിബന്ധപ്പെട്ട ഉപതൊഴിലുകളും കൃഷിപണിയും, കച്ചവടവും എല്ലാം തരം പോലെ അവർ ഉപജീവനത്തിന്ന് ആശ്രയിച്ചുവരുന്നു. ഗൃഹോപകരണങ്ങളിലും, തൊഴിലുപകരണങ്ങളിലും അപൂർവ്വംചിലതുമാത്രമെ വള്ളുവർ സ്വന്തമായി ഉണ്ടാക്കുന്നുള്ളു.

## 7.1. ഗൃഹോപകരണങ്ങൾ

ഗൃഹോപകരണങ്ങളിൽ ആഹാരം പാകം ചെയ്യാനും, സൂക്ഷിക്കാനുമുള്ള പാത്രങ്ങളാണ് പ്രധാനം. ഇവയിലധികവും മൺപാത്രങ്ങളാണ്. ലോഹപ്പാത്രങ്ങൾ അപൂർവ്വമായിരുന്നു. മൺപാത്രങ്ങളെല്ലാം കുശവസമുദായക്കാരും, ലോഹപ്പാത്രങ്ങൾ ചെമ്പൂട്ടികളും[1] (ചെമ്പുചെട്ടി) ഉണ്ടാക്കുന്നവയാണ്.

വെള്ളംകോരിക്കൊണ്ടുവരുന്നത് വലിയ മൺപാനി[2] (കുടം) കളിലാണ്. അടിയുരുണ്ട ഈ പാനി ഉറച്ചുനിൽക്കുന്നതിന് വാഴയുടെ കരിയില കൊണ്ടോ, വൈക്കോൽകൊണ്ടോ 'തെരിക' വള്ളുവർ തന്നെ ഉണ്ടാകും. ചൂടിക്കയർ കൊണ്ടുള്ള തെരിക മൺപാനിയുടെ അടിയിൽ സ്ഥിരമായി കെട്ടിവെക്കാറുമുണ്ട്. കുടുങ്ങിയ കഴുത്തുള്ള പാനി ചന്തകളിൽ നിന്ന് വാങ്ങുന്നതാണ്. വെള്ളം കോരുന്നതിന്ന് പാളത്തൊട്ടി[3]യാണ് സാധാരണം.

കഞ്ഞിയും കറികളുമുണ്ടാക്കാൻ പ്രത്യേക പാത്രങ്ങളുണ്ട്. കഞ്ഞിക്കലം, കറിച്ചട്ടി, മീൻചട്ടി, മന്താലം, കഞ്ഞാറ്റി എന്നിവ അടുക്കളയിൽ അത്യാവശ്യമാണ്. കല്ലുമരി, കച്ചട്ടി തുടങ്ങിയ പാത്രങ്ങളും ഉണ്ടാവും. പ്രത്യേകതരം ചാണക്കല്ലിൽ കൊത്തിയുണ്ടാക്കിയവയാണ് അവ.

ഇളക്കുന്നതിനും, കോരുന്നതിനും, ചിരട്ടക്കയിലും മരക്കയിലും ഉപയോഗിക്കും. ഇതുരണ്ടും വള്ളുവർ തന്നെ ഉണ്ടാക്കും. കഞ്ഞികോരിക്കുടിക്കുന്നതിന്ന് പ്ലാവില കോട്ടിക്കുത്തിയതാണ് സാധാരണ ഉപയോഗിക്കുക. കഞ്ഞിയും കറികളും മന്താലങ്ങളിലാണ് വിളമ്പുക. പിത്തളകൊണ്ടുള്ള വലിയ ഓട്ടുകിണ്ണം[4] പലവീടുകളിലും ഉണ്ട്. പുരുഷന്മാർക്കും വിരുന്നുകാർക്കും ഈ കിണ്ണത്തിലാണ് ചോറുവിളമ്പുക.

### 7.1.1. ഭരണികൾ

ചെറുതും വലുതുമായ പലതരം ഭരണികൾ എണ്ണ സൂക്ഷിക്കാനും, മാങ്ങ ഉപ്പിലിടുന്നതിനും മറ്റും ഉപയോഗിച്ചിരുന്നു. ചീനപ്പാത്രങ്ങൾ[5] എന്നിവയ്ക്ക് പൊതുവേ പറയും. വഞ്ചിയിൽ പുറം നാട്ടിൽ നിന്ന് കൊണ്ടുവരുന്ന പാത്രങ്ങൾ എന്നുമാത്രമാണ് ചീനഭരണി, ചീനച്ചട്ടി എന്നൊക്കെപ്പറയുന്നതിന്ന് അർത്ഥമുള്ളു എന്ന് വള്ളുവർ പറയുന്നു.

### 7.1.2. അലങ്കാരപ്പാത്രങ്ങളും വിളക്കുകും

ലോഹപ്പാത്രങ്ങളെല്ലാം തേച്ചുമിനുക്കി പ്രധാനമുറി (പടിഞ്ഞാറ്റ) യിൽ കാണാൻ വെക്കും. ചിത്രപ്പണികളോടുകുടിയ ഓട്ടു തളികയാണ് ഇതിൽ പ്രധാനപ്പെട്ടത്. നിലവിളക്ക് കിണ്ടി° (വാൽകിണ്ടി) എന്നിവയും പടിഞ്ഞാറ്റിയിൽ തേച്ചു മിനുക്കിവെക്കും.

മണ്ണെണ്ണയ്ക്കു ചിമ്മിണി എന്നാണു പറയുക. ചിമ്മിണിവിളക്ക് ഓട്ടിന്റേതാണ് കൂജയുടെ ആകൃതി തോന്നിക്കുന്ന ഈ വിളക്കിന്ന് നാട തിരിച്ചിടുകയാണ് പതിവ്. മുകളിൽ ഗ്ലാസ് ഇല്ല (ചിത്രം) അത്താഴം കഴിഞ്ഞ് നേരത്തെ ഉറങ്ങുന്നതിനാൽ വിളക്കിന്റെ ആവശ്യം അധികം ഉണ്ടാവാറില്ല. ഓലച്ചൂട്ടയാണ് രാത്രി യാത്രയ്ക്ക് വിളക്കായി ഉപയോഗിക്കുക.

ഇരുമ്പ് കൊണ്ടുള്ള എണ്ണപ്പാത്രം സർവ്വസാധാരണമായിരുന്നു. ഗോളാകൃതിയിലുള്ള ഈ പാത്രത്തിന് അടപ്പും തൂക്കിയിടാനുള്ള ഞാത്തും ഉണ്ട് (ചിത്രം) താക്കോൽകൊണ്ട് പൂട്ടിവെക്കാൻ പ്രത്യേകതരം പത്തിപ്പൂട്ട് ഈ പാത്രത്തിന്ന് പിടിപ്പിച്ചിരിക്കും.

### 7.1.3. ഭസ്മക്കൊട്ട

മിക്കവീടുകളിലും ലളിതരൂപത്തിലുള്ള ഭസ്മക്കൊട്ടകാണും. സന്ധ്യക്ക് കുളിച്ച് ഭസ്മംതൊട്ട് നാമജപം (പഞ്ചാക്ഷരം) നിർബന്ധമാണ്. കളഭചന്ദനാദിലേപങ്ങളോട് വലിയ മമതകാണുന്നില്ല (ചിത്രം) ശിവരാത്രിദിവസം സന്ധ്യയ്ക്ക് ചാണക വരടി കത്തിച്ച ചാരം വെള്ളത്തിൽ കലക്കി തെളിയൂറ്റിയ ഭസ്മം ഉരുളയാക്കി ഉണക്കും. ഇതാട് തൊടാനുപയോഗിക്കാറുള്ളത്.

### 7.1.4. ഇരിക്കാനുള്ള ഉപകരണങ്ങൾ

തെരികയും തടുക്കുമാണ് ഇരിക്കാൻ കൊടുക്കുന്നത്. ഈ രണ്ടും വള്ളുവ സ്ത്രീകൾ ഉണ്ടാക്കും. കൈതോലകൊണ്ടുമെടഞ്ഞ ചെറിയപായയാണ് തടുക്ക്. ഇത് ഒരടി സമചതുരാകൃതിയിലായിരിക്കും. പാത്രങ്ങൾ ഉരുണ്ടു പോവാതിരിക്കാനും ഇരിക്കാനും തെരിക വേണം. വയ്ക്കോൽ കൊണ്ട് കെട്ടിയുണ്ടാക്കുന്ന തെരിക വളരെ ഭംഗിയുള്ളതും ചക്രാകൃതിയുള്ളതുമാണ്. (ചിത്രം) വെയിലത്തുണക്കിയ വാഴനാരുകൊണ്ട് കെട്ടിയുറപ്പിച്ച തെരിക ഇരിക്കാൻ ഏറെ സുഖമുള്ളതാണ്. പലവലുപ്പത്തിലുള്ള തെരികകൾ ആവശ്യമനുസരിച്ച് ഉണ്ടാക്കും. തെരിക അപൂർവ്വമായി ചന്തകളിൽ വിൽക്കാൻ കൊണ്ടു ചെല്ലുകയും ചെയ്യും

വെള്ളയും കരിമ്പടവും സുപ്രധാനവ്യക്തികൾക്ക് ഇരിക്കാൻ കൊടുക്കാനുപയോഗിക്കും. കോമരങ്ങൾക്കും, ദേവപ്രതിനിധികൾക്കും വെള്ളയും കരിമ്പടം വിരിച്ചു കൊടുക്കും. കരിമ്പടം (കമ്പിളി) നാലായിമടക്കി മുകളിൽ മലക്കിയ വെള്ളവിരിയിട്ട ഇരിപ്പിടമാണിത്.

മേശ, കസേര, കട്ടിൽ തുടങ്ങിയ ഉപകരണങ്ങളൊന്നും വള്ളുവച്ചാളകളിൽ സാധാരണ ഉണ്ടാവാറില്ല. ചാണകം മെഴുകി വൃത്തിയാക്കിയ വീതിയുള്ള മൺതിട്ട വീടിന്റെ ഇറയത്ത് പണിയും. മുതിർന്നവർക്ക് ഇരിക്കാനും കിടക്കാനും ഈ തിട്ട ഉപകരിക്കും.

### 7.1.5. പലതരം കുട്ടകൾ

വീട്ടാവശ്യത്തിന്നും, തൊഴിലാവശ്യത്തിന്നുമായി പലതരം കൂട്ടകൾ വള്ളുവരുപയോഗിക്കാറുണ്ട്. മത്സ്യം വിൽപനയ്ക്ക് കൊണ്ടുപോവുന്നത് വള്ളിക്കുട്ടയിലാണ്. ഇടങ്ങഴിക്കൂട്ട, കുഞ്ഞിക്കൂട്ട, കൈക്കൂട്ട, തൂക്കുകൂട്ട, ചൂരക്കൂട്ട,

വളക്കൂട്ട, വട്ടിക്കൂട്ട, കോഴിക്കൂട്ട എന്നിങ്ങനെ വിവിധതരം കൊട്ടകളുണ്ട്. വള്ളുവരിൽ ചിലർ കൊട്ടമെടഞ്ഞുണ്ടാക്കാറുണ്ട്. ഓടക്കൂട്ട സാധാരണയായി വേലൻ സമുദായാംഗങ്ങളാണ് മെടയുക.

ചാണകം മെഴുകി വൃത്തിയാക്കിയ വളക്കൂട്ട ഇടത്തരം വലുപ്പമുള്ളതാണ്. മത്സ്യേതര വിഭവങ്ങൾ കച്ചവടത്തിന്ന് ചന്തക്കുകൊണ്ടുപോവുക ഈ കൂട്ടയിലാണ്. വളയും, ചാന്തുസിന്ദൂരവും മറ്റും വിൽക്കാൻ കൊണ്ടുപോവുന്നതായതുകൊണ്ടാണ് 'വളക്കൂട്ട' എന്ന പേരുവന്നത്. മൂന്നടിയിലധികം ഉയരവും പരിധിയുമുള്ള അർദ്ധഗോളാകൃതിയിലുള്ള കൊട്ട കോഴികളെ പകൽ സമയങ്ങളിൽ പൊത്തിവെക്കാനുപയോഗിക്കുന്നു. കോഴിക്കൂടിന് പകരമായും ഇതുപയോഗിക്കും.

വട്ടിക്കൂട്ടരണ്ടുതരമുണ്ട്. ചെറുതും, വലുതും. കുമ്മായം വീടുകളിൽ വിൽപനക്കെത്തിക്കാനാണ് ചെറിയ വട്ടിക്കൂട്ട. വലുത് ഭാരം കുറഞ്ഞ വസ്തുക്കൾ കൊണ്ടുപോകാനും ഉപയോഗിക്കും. കൈക്കൂട്ട ഭംഗിയും ഒതുക്കവുമുള്ള, ചാണകം മെഴുകിയ കൊച്ചുകൂട്ടയാണ്. ഉപ്പ്, പലവ്യഞ്ജനങ്ങൾ തുടങ്ങിയവ ഈ കൈക്കൊട്ടയിൽ വാങ്ങിക്കൊണ്ടുവരാം.

### 7.1.6. ചൂരപ്പെട്ടി

പലവലിപ്പത്തിലുള്ള മരപ്പെട്ടികൾ വിവിധ ആവശ്യങ്ങൾക്കായി ഉപയയോഗിക്കുമെങ്കിലും അവയിൽ ഏറെ ശ്രദ്ധയാകർഷിക്കുക ചൂരൽകൊണ്ട് മെടഞ്ഞുണ്ടാക്കിയ തുണിപ്പെട്ടിയാണ്. (ചിത്രം) വണ്ണം കുറഞ്ഞ കണ്ണിച്ചൂരലാണ് അടപ്പമുള്ള ഈ പെട്ടിമെടയാൻ ഉപയോഗിക്കുന്നത്. മലബാറിലെ തെയ്യം കലാകാരന്മാർ അവർക്കാവശ്യമായ തെയ്യക്കോപ്പുകൾ സൂക്ഷിക്കാനും, കൊണ്ടുനടക്കാനും ഇത്തരം പെട്ടികൾ ഉപയോഗിച്ചുകാണാം.

### 7.1.7. അടുക്കളക്കത്തിയും മറ്റും

അടുക്കളയാവശ്യത്തിന്ന് ചെറാക്കാത്തി (അരിവാൾ) (ചെറിയവാക്കത്തി) യാണ് സാധാരണം. കറിക്കുനറുക്കാനും മീൻമുറിക്കാനും ഒക്കെ ഇതുപകരിക്കും. ചിരവ, നീട്ടമ്മി, ആട്ടമ്മി എന്നിവയും ഉണ്ടാവും, ഉരലും, മരഉലക്കയും മിക്കവീടുകളിലും കാണാം. ഉലക്ക മിക്കവീടുകളിലും കാണാം. ഉലക്ക രണ്ടുതരംഉണ്ട്. ഇരുമ്പുചുറ്റുള്ളതും, ഇല്ലാത്തതും. ഇടിക്കാനും, ചതക്കാനും മരുഒലക്കയാണ് (ഇരുമ്പുചുറ്റ്-കച്ചില്ലാത്തത്) നല്ലത്. കച്ചുള്ള ഉലക്ക പെട്ടെന്ന് തേഞ്ഞുതീരാതിരിക്കാൻ ഇരുമ്പ് പല്ലുകളും പിടിപ്പിക്കാറുണ്ട്.

## 7.2. തൊഴിലുപകരണങ്ങൾ

തൊഴിലുപകരണങ്ങളിൽ സാധാരണകൃഷിപ്പണിയായുധങ്ങൾ കൂടാതെ മത്സ്യബന്ധനോപകരണങ്ങളും ഉൾപ്പെടുന്നു എന്നതാണ് വള്ളുവ സമൂഹത്തിന്റെ പ്രത്യേകത. ഒരു കോളനിയിൽ ഒന്നോ രണ്ടോ കുമ്മായച്ചൂളകളും ഉണ്ടാവും.

### 7.2.1. മത്സ്യബന്ധനോപകരണങ്ങൾ

മുണ്ടനാരുകൊണ്ട് മെടഞ്ഞുണ്ടാക്കുന്ന പലതരം വലകളാണ് മത്സ്യബന്ധനോപകരണങ്ങളിൽ പ്രധാനം. പുഴമത്സ്യം അഴിമുഖം വരെ ചെന്ന് പിടിക്കും. അതിനപ്പുറം സാധാരണയായി പോകാറില്ല. ചെറിയ തോണികളിൽ ഉപയോഗിക്കാവുന്ന വീശുവല, തൂക്കുവല എന്നിവ വള്ളുവർ തന്നെ ഉണ്ടാക്കും. ചൂണ്ടകളും, നഞ്ചും (ഒരുതരം വിഷക്കായ ഇടിച്ചുണ്ടാക്കുന്നത്) മീൻ പിടിക്കാനുപയോഗിക്കും. രാത്രികാലങ്ങളിൽ കരയോടുചേർന്ന് വിശ്രമിക്കുന്ന മത്സ്യങ്ങളെ വടിവാളോ, മടവാളോ കൊണ്ട് വെട്ടിപ്പിടിക്കാറുണ്ട്. ഈ മത്സ്യം സ്വന്തം ഉപയോഗത്തിനേപറ്റൂ.

### 7.2.2. തോണി–പങ്കായം

ഇതുരണ്ടും സാധാരണയായി വള്ളുവർ തന്നെ ഉണ്ടാക്കും. തോണികുഴിക്കുന്നത് കാതലില്ലാത്ത മാവുപോലുള്ള മരങ്ങളിലാണ്. ചെമ്പാണിയാണ് ബലപ്പെടുത്താൻ നല്ലത്. ഉപ്പുവെള്ളം കയറി പെട്ടെന്ന് ദ്രവിച്ചുപോവാതിരിക്കാനും ചെമ്പാണിയും തകിടുകളും നല്ലതാണ്. മത്സ്യ എണ്ണയാണ് തോണി പോളീഷു ചെയ്യാൻ ഉപയോഗിക്കുക. വെള്ളത്തിൽ തെന്നിനീങ്ങാനും, കക്കയോ, ജലജീവികളോ പറ്റിപ്പിടിച്ചു വളരാതിരിക്കാനും കശുവണ്ടിനെയ്യും ചേർക്കും. തോണികൾ കേടുപാടുകൾ തീർത്തുകൊടുക്കുന്ന ജോലിയും വള്ളുവർ ചെയ്യും. വിവിധതരം ഉളികളാണ് തോണിപ്പണിക്ക് വേണ്ടത്.

### 7.2.3. വല–കൂട്

മീൻ പിടിക്കാനും, ചിലതിനെ ജീവനോടെ സൂക്ഷിക്കാനും വലകളും, ചൂരൽ കൊണ്ടുണ്ടാക്കിയ കൂടുകളും ഉപയോഗിക്കാറുണ്ട്. വക്ക്വല, അരുവല, തിരുതവല, ഒഴുക്കുവല, വീശുവല എന്നിവയാണ് പ്രധാനം. കരിമരുതിൻ തോല് (തൊലി) ചതച്ച് അതോടൊപ്പം പുഴുങ്ങി നൂലുവലകൾക്ക് ബലം കൊടുക്കും. വലനെയ്യാനും, കേടുപാടുകൾ തീർക്കാനും മരംകൊണ്ടും മുളകൊണ്ടുമുള്ള ചെറിയ ഉപകരണങ്ങൾ മതി. പടി, ഇളംകോൽ, മണി, എന്നിവ വലനെയ്തിനാവശ്യമായ ഉപകരണങ്ങളാണ്. പടി നൂല് പിണയാതെ ചുറ്റിവെക്കാനുള്ള ഉപകരണമാണ്. ഇളംകോൽ വലക്കണ്ണി കെട്ടാൻ അത്യാവശ്യമാണ്. വലവെള്ളത്തിൽ താണുനിൽക്കാൻ കളിമണ്ണുകൊണ്ടുണ്ടാക്കി ചുട്ടെടുത്ത മണികൾ വേണം. ഈയ്യം കൊണ്ടുള്ള ഗോളങ്ങളാണ് ഇന്ന് പ്രചാരം. മുകൾഭാഗം ഉയർന്നു നിൽക്കുന്നതിന് ഏരുക്കിൻ തണ്ടുകൊണ്ടുള്ള ‘പൊന്തൽ’ ഉപയോഗിക്കും.

### 7.2.4. കുമ്മായച്ചൂള

വള്ളുവരുടെ മുഖ്യതൊഴിൽ, മത്സ്യബന്ധനം കഴിഞ്ഞാൽ, കക്കനീറ്റലണ്. തോണിയിൽ കൊണ്ടുവരുന്ന ഇച്ചൂളി (നീറ്റാത്ത കക്ക) ചാണകവരടിയോ കരിയോ ചേർത്ത് വലിയചൂള്ളകളിൽ നീറ്റിയെടുക്കും. നീറ്റിയകക്ക കുമ്മായക്കുട്ടകളിൽ വള്ളുവത്തികൾ ചുമന്നു കൊണ്ടുപോയി ഗ്രാമച്ചന്തകളിലും വീടുകളിലും വില്ക്കും. നീറ്റുകക്കയിൽ വെള്ളം തെളിച്ച് ഇലക്കിയാൽ പൊടിഞ്ഞ് കുമ്മായമാവും. കൂടുതൽ വെള്ളം ചേർന്ന് തെളിയൂറ്റിയെടുത്താൽ ചുണ്ണാമ്പായി. ചുണ്ണാമ്പും, കുളിർമാവിന്റെ പശയും ശർക്കരയും ചേർത്തുണ്ടാക്കുന്ന ചാന്തുകൊണ്ടാണ് പണ്ടുകാലത്ത് ക്ഷേത്രങ്ങളുടേയും മറ്റും ഭിത്തികെട്ടുന്നതും ചുമർമിനുക്കുന്നതും. വെറ്റിലമുറുക്കുന്നതിനുള്ള നൂറ് പലതവണ തെളിയൂറ്റിയെടുക്കണം. പനിനീരും, ഇളനീർ വെള്ളവും ചേർത്ത് തെളിയൂറ്റിയാൽ വായപൊള്ളിക്കാത്ത നല്ലചുണ്ണാമ്പു ലഭിക്കും.

വള്ളുവക്കോളനികൾക്കടുത്താണ് കുമ്മായച്ചൂളകളുണ്ടാവുക. വലുപ്പം ആവശ്യത്തിനനുസരിച്ചാണ്. പ്രത്യേക നിബന്ധനയില്ല. നിലം നിരപ്പാക്കി ഒരടി ആഴത്തിൽ വൃത്താകൃതിയിൽ കുഴിയെടുക്കും. കിണറിന്റെ ആൾമറയോളം ഉയരത്തിൽ കല്ലുകൊണ്ട് കെട്ടും. കല്ലിനുപകരം കളിമൺകട്ടയും ഉത്തമമാണ്. ഉൾവശവും പുറംഭാഗവും കളിമണ്ണുകൊണ്ടുതന്നെ പൊതിഞ്ഞ് മിനുസപ്പെടുത്തും. ചൂളയുടെ അടിഭാഗത്തും കളിമണ്ണ് വിരിക്കും. ചാണക വരടിയോ കരിയോ ഇച്ചൂളിയുമായി കലർത്തി ചൂളയിൽ നിറക്കും. പുറമെയുള്ള ഭൂനിരപ്പിൽ നിന്ന് ചൂളക്കകത്തേക്ക് ശുദ്ധവായു അടിച്ചുകയറ്റാൻ ദ്വാരം ഉണ്ടാവും. ചൂളനനയാതിരിക്കാൻ ഓലപ്പുരയുംപണിയും. തീയിട്ടുകഴിഞ്ഞാൽ ശരിക്കുകത്തുന്നതിന്ന് കാറ്റടിച്ചു കൊടുക്കണം. ചക്രവും പങ്കയുമാണ് ഇന്ന്

ഉപയോഗിക്കുന്നത്. പണ്ട് മൃഗങ്ങളുടെ തോലു കൊണ്ടോ,ആമാശയം കൊണ്ടോ ഉണ്ടാക്കുന്ന ഉപകരണം ഉപയോഗിച്ചിരുന്നു. മാനിന്റേയോ, കാട്ടുപോത്തിന്റേയോ ആമാശയം കഴുത്തിന്റെ ഇടുങ്ങിയ ഭാഗത്തോടൊപ്പം എടുത്ത് മറിച്ചിട്ടുണക്കും. ബലമേറിയ കൂറ്റൻ സഞ്ചി പോലെയുള്ള ഇതിന് മരപ്പട്ടിക ഒരു ഭാഗത്ത് പിടിപ്പിക്കും (ചിത്രം) ഇടുങ്ങിയ കഴുത്തു ഭാഗം ചൂളയിലേക്കുള്ള ദ്വാരത്തിൽ കളിമണ്ണുകൊണ്ട് ഉറപ്പിച്ച് കെട്ടി നിർത്തും. പട്ടികകൾ വിരലുകൊണ്ട് തുറന്നടച്ച് സഞ്ചിയുടെ ഭാഗം മറുകൈകൊണ്ട് ഞെക്കുമ്പോൾ കാറ്റ് ശക്തിയായി ചൂളക്കകത്തേക്ക് കടക്കും. ഒരു തവണ കക്കനീറ്റിയെടുക്കാൻ മൂന്നുനാലു ദിവസമെങ്കിലും വേണം. വടികത്തിതീർത്ത് ചൂട് തണുത്താലേ നീറ്റുകക്കകോരിയെടുക്കാനാവൂ. കക്കനീറ്റുന്നതുമായി ബന്ധപ്പെട്ട് പ്രത്യേക ചടങ്ങുകളോ, വിശ്വാസങ്ങളോഇല്ല.

## 7.3. കൃഷിപ്പണിയായുധങ്ങൾ

കേരളത്തിലെ ഇതര കൃഷിപ്പണിക്കാർ ഉപയോഗിച്ചുവന്ന പണിയായുധങ്ങളെല്ലാം വള്ളുവരുടെ വീടുകളിലും ഉണ്ടാവും. കൃഷിരീതികൾക്കും. ദേശഭേദമനുസരിച്ച് അവയുടെ ആകൃതിക്കും പേരിനും ചെറിയ മാറ്റം കാണാമെന്നു മാത്രം.

### 7.3.1. കളക്കുട-വിരിയോല

വയലിൽ കളപറിക്കാനും, ഞാറുനടാനും പോകുമ്പോൾ നനയാതിരിക്കാൻ പനയോലക്കുട സ്ത്രീകൾ ഉപയോഗിക്കും. കാലില്ലാത്ത ഈ കൂറ്റൻകുട കണിയാൻ സമുദായക്കാരാണ് ഉണ്ടാക്കുക. വള്ളുവർ കളക്കുടയും, അത്രയേറെ പണം മുടക്കാതെ ഉണ്ടാക്കാവുന്ന വിരിയോലയും ചൂടും. ഒറ്റപ്പനയോല നാലടിയിലധികം നീളത്തിൽ മുറിച്ചെടുത്ത് പുകയത്ത് വെച്ചുണക്കിയതാണ് വിരിയോല. (ചിത്രം)

ഒരിഞ്ചു വീതിയുള്ള ചെറിയ കുങ്കോട്ടാണ് വാളൻകൂങ്കോട്ട്. പുനം കൊത്തുമ്പോൾ കുന്നിൻ ചരിവുകൾ ആഴത്തിൽ കിളക്കരുത്. വിത്ത് വാളിയ ശേഷം, ചെറിയ ഈ കുങ്കോട്ടുകൊണ്ട് മേൽ മണ്ണ് മാത്രം ചിള്ളിയിടുകയേ ചെയ്യൂ. ഒന്നര, രണ്ടിഞ്ചു നീളം മാത്രമുള്ള നാക്കുള്ള 'വരിയ' വാളൻ കുങ്കോട്ടിന്റെ ജോടിയാണെന്നു പറയാം. മണ്ണിൽ വരക്കിയിടാൻ മാത്രമേ ഇതുപകരിക്കൂ. പുനം കൃഷിക്ക് വരിയയും, വാളൻ കുങ്കോട്ടും അത്യാവശ്യമാണ്. മണ്ണ് കോരിയെടുക്കാനുള്ള വീതിയുള്ള മൺവെട്ടിക്ക് 'വായ്ക്കോട്ട്' എന്നാണ് വള്ളുവർ പറയുക. കൈക്കോട്ട് എന്നും കണ്ണൂർ ജില്ലയിൽ വിളിക്കാറുണ്ട്. ഇതെല്ലാം ഇരുമ്പായുധങ്ങളാണ്.

### 7.3.4. വിവിധതരം കത്തികൾ

പണിയായുധങ്ങളിൽ ഏറെ വൈവിധ്യം കത്തികൾക്കാണ്. വിവിധകൃഷിപ്പണികൾക്കുപയോഗിക്കുന്ന കത്തികൾക്ക് ആകൃതിയിലും പേരിലും വ്യത്യാസമുണ്ട്.

**വയക്കുകത്തി:-** കാട് തെളിക്കാൻ വേണ്ടിയുള്ള ഈ കത്തി വാളിന് അലക് നീളം കൂടുതലുണ്ടാകും. മുള്ളും മറ്റും കൈയ്യിൽ തട്ടാതിരിക്കാനാണിത്. അൽപം കൂടി ഭാരം കുറഞ്ഞ വയക്കുകത്തിതന്നെയാണ് മുരുക്കിന്റെ കൊമ്പ് കൊത്താനുപയോഗിക്കുക.

**കത്തിയാൾ:-** അലകിന് നീളം കുറഞ്ഞ കനമുള്ള ഇത് വിറകു വെട്ടാനും, തേങ്ങ ഉരിക്കാനും മറ്റും നല്ലതാണ്.

**തോക്കത്തി:-** വയലിലും, തെങ്ങിനും മറ്റും പച്ചില അരിഞ്ഞിടുവാനാണ് ഈ കത്തി. തോലരിയുക എന്നാണ് ഈ ജോലിക്കു പേര്. അലകുവെച്ച അരിവാൾ തന്നെയാണ് തോക്കത്തി

കുനിഞ്ഞു നിന്ന് ജോലി ചെയ്യുമ്പോൾ പുറത്ത് വെച്ചാൽ ഒട്ടും നനയില്ല. വലിയഭാരവും ഉണ്ടാവില്ല. നടന്നു പോവുമ്പോൾ ദേഹം നനയാതിരിക്കാൻ വിരിയോല നന്നല്ല.

### 7.3.2. പാളത്തൊപ്പി-തൊപ്പിക്കുട

പാളകൊണ്ട് ഉണ്ടാക്കുന്ന മനോഹരമായ തൊപ്പി വള്ളുവവരുണ്ടാക്കും. പുരുഷന്മാരും സ്ത്രീകളും പാളത്തൊപ്പി ഉപയോഗിക്കും. തലയിലുറച്ചു നിൽക്കുന്ന പാളത്തൊപ്പി മരം കയറുമ്പോഴും, കിളക്കുമ്പോഴും മറ്റും നല്ലതാണ്. വെയിലുകൊണ്ടാലും തൊപ്പിക്കകത്ത് അധികം ചൂടനുഭവപ്പെടില്ല. വിയർപ്പും ഈർപ്പവും പാളവലിച്ചെടുക്കുന്നതിനാൽ ജലദോഷവും വരില്ല. കന്നുപൂട്ടുമ്പോഴും, മറ്റ് ചെറുജോലികൾ ചെയ്യുമ്പോഴും തൊപ്പിക്കുടപറ്റും. കുടയുടെ ചുറ്റളവ് കുടുതലാകയാൽ കിളക്കുമ്പോഴും, മരംകയറുമ്പോഴും തൊപ്പിക്കുടപറ്റില്ല.

### 7.3.3 കൂന്താലി-കൂങ്കോട്ട്

മരംകൊണ്ടുള്ള തള്ളയോടുകുടിയ കുന്താലികൾ പലതരം ഉണ്ട്. ഉള്ളോട്ടഅല്പം വളഞ്ഞതും, മരപ്പിടിയിടാൻ ചുറ്റുള്ളതുമായ കൂന്താലിക്ക് താലിയുടെച്ഛായയുണ്ട്. കൂനൻതാലിയായിരിക്കണം കൂന്താലിയായത്. അൽപം കൂനോടുകൂടി കോട്ടിയുണ്ടാക്കുന്നത് എന്നർത്ഥത്തിൽ കൂങ്കോട്ട് എന്നും പറയും. മരപ്പിടി നീളം കൂട്ടി, കിളക്കാൻ ഉപയോഗിക്കുന്നത് കുന്താലി. കോഴ-നാക്ക് എന്നിങ്ങനെ രണ്ടുഭാഗം ഉണ്ടിതിന്ന്. നാക്കിന് രണ്ടിഞ്ചിലധികം വീതികാണും. ഒരടി നീളവും തള്ളയിടാനുള്ള ചുറ്റാണ് കോഴ. ഇതിന്റെ നാക്ക് അരയടി നീളത്തിൽ നിർമ്മിച്ചാൽ കൂങ്കോട്ടായി. കിണറിന്റെ പടവ് പൊത്താനും, കുഴിയെടുക്കാനും ഇതുപകരിക്കും.

ചായ്ക്കത്തി:- ഒരു കിലോയോളം തൂക്കം വരുന്ന ഈ പണിയായുധം വയലിൽ തോല് കുറ്റിയിൽ വെച്ച് തറിക്കാനും, വണ്ണമുള്ള വിറകുകമ്പുകൾ വെട്ടാനും പറ്റും.

മൂർച്ചക്കത്തി:- കനംകുറഞ്ഞ് വീതിയുള്ള അലകുള്ള, മൂർച്ചയേറിയ ഈ അരിവാൾ കൊയ്ത്തിനു മാത്രമേ ഉപയോഗിക്കൂ.

വാളാങ്കത്തി:- ഇത് പുല്ലരിയാനും മറ്റും ഉപയോഗിക്കും.

അടക്കാക്കത്തി:- കൂർത്തകൊക്കുള്ള മൂർച്ചയില്ലാത്ത ഈ കത്തി കനമുള്ള ചെറുപലകയിൽ ഉറപ്പിച്ചിരിക്കും. അടക്ക ഉരിക്കാനാണ് ഉപയോഗിക്കുന്നത്.

പിശാങ്കത്തി:- വെറ്റില മുറുക്കാനും മറ്റുമായി കൈവശം കരുതാവുന്ന മടക്കുകത്തി. പിഞ്ചുകത്തി > പിച്ചാത്തിയും > പിശാങ്കത്തിയും ആയതായിരിക്കണം. മാൻ കൊമ്പുകൊണ്ടുള്ള പിടിയാണ് ഇതിന്.

തുടങ്ങ്:- ഇരിമ്പുകൊണ്ടുള്ളതും, ചരടിൽ കോർത്ത് അരയിൽ കെട്ടി ഉറപ്പിക്കുന്നതുമായ കൊളുത്താണ് തുടങ്ങ്. അരയിൽ വലതു ഭാഗത്താണ് തുടങ്ങുകെട്ടുക. മരം കയറുമ്പോഴും മറ്റ് ജോലികൾ ചെയ്യുമ്പോഴും കത്തി ഇതിൽ കൊളുത്തിയിടാം. തുടങ്ങും, പാളത്തൊപ്പിയും എല്ലാ ജാതിക്കാരും ഒരുപോലെ ഉപയോഗിക്കാറില്ല. വള്ളുവർക്ക് ഇതുപയോഗിക്കാം.

ഗൃഹോപകരണങ്ങളും, പണിയായുധങ്ങളും മലബാറിൽ സാധാരണയായി ഉപയോഗിക്കുന്നവതന്നെയാണ്. ഇവയിൽ മത്സ്യബന്ധനോപകരണങ്ങളാണ് വള്ളുവരുടെ ഇടയിൽ കൂടുതൽ കാണുന്നത്. കക്കനീറ്റാനുള്ള സംവിധാനങ്ങളും അതുപോലെതന്നെ. പാത്രങ്ങളധികവും മണ്ണുകൊണ്ടും, കല്ലുകൊണ്ടും ഉണ്ടാക്കുന്നവയായിരുന്നു. എന്നാൽ ഇന്നവയുടെ സ്ഥാനം ലോഹപ്പാത്രങ്ങൾ കയ്യടക്കി വലനെയ്യുന്നതിന്ന് നൈലോൺ നൂലുകൾ വന്നു. നെയ്തും യന്ത്രങ്ങൾ

ചെയ്യും. വലകൾ കേടുപാടുകൾ തീർക്കുന്ന പണിയേയുള്ളൂ. അതിനും വലിയ പ്രാധാന്യമില്ലാതായി എന്ന് വള്ളുവർ പറയുന്നു. കേടുപാടുകൾ തീർക്കുന്നതിനേക്കാൾ പുതിയത് വാങ്ങുന്നതാണ് ലാഭകരം. വലനെയ്യാനുപയോഗിക്കുന്ന പ്രകൃതിദത്തമായ നൂല് ബലപ്പെടുത്താനുള്ള വിദ്യകൾ പാരമ്പര്യമായി ലഭിച്ചതാണ്. 'പൊള്ളക്കായ' ഉപയോഗിച്ച് ഉണ്ടാക്കുന്ന നഞ്ച് മീൻ പിടിക്കാനുപയോഗിക്കുന്നതും വള്ളുവരാണ്. ഈ നഞ്ച് മനുഷ്യന് ദോഷം ചെയ്യില്ല.

### 7.4. നായാട്ടുപകരണങ്ങൾ

നായാട്ട് വലിയ മുതൽ മുടക്കില്ലാതെ നടത്താവുന്ന പ്രാചീനമായ ആഹാരസമ്പാദനരീതിയാണ്. നായാട്ടുരീതികൾക്കും ഉപകരണങ്ങൾക്കും മനുഷ്യസംസ്കൃതിക്കപ്പുറത്തേക്ക് വേരുകളുണ്ട്. അത്യാധുനിക ഹിംസോപകരണങ്ങളിൽ ഒന്നാണ് തോക്ക്. നായാട്ട് അപകടരഹിതമാക്കിയതു മാത്രമല്ല തോക്കിന്റെ നേട്ടം. ദൃഷ്ടിപഥത്തിലെത്തിയ ഇര രക്ഷപ്പെടാനുള്ള സാധ്യതകുറഞ്ഞു. നായാട്ടിന്റെ തീവ്രതകൂടി. മൃഗങ്ങളുടെ വംശനാശത്തിലേക്കത് നയിച്ചു. എന്നാൽ ആയുധങ്ങൾ അധികം ഉപയോഗിക്കാത്ത കെണികളാണ് വള്ളുവനായാട്ടിൽ പ്രാധാന്യം നേടിക്കാണുന്നത്. നായയെക്കൊണ്ട് മൃഗങ്ങളെ ആട്ടിയോടിച്ച് ചതുപ്പുകളിൽ ചാടിച്ചുപിടിക്കുന്നതും സാധാരണമായിരുന്നു. മത്സ്യബന്ധനരംഗത്ത് പ്രാവീണ്യമുള്ള വള്ളുവർക്ക് നായാട്ടിലും, മാംസത്തിലും അധികതാൽപര്യം കാണുന്നില്ല. തോക്കിന് ലൈസൻസുള്ളവർ അപൂർവ്വമായി ഉണ്ടായിരുന്നുവത്രെ. കെണികളാണ്, അപകടരഹിതവും, എളുപ്പവും.

#### 7.4.1. വിവിധതരം കെണികൾ

കരക്കാട്ടിടം നായനാന്മാർക്കുവേണ്ടി 'വാരിക്കുഴി' ഒരുക്കുന്നതിൽ വള്ളുവർ പങ്കാളികളാവും. ആനകൾ കടന്നുപോകുന്ന വഴികളിൽ (ആനച്ചാൽ) ആണ്

കുഴികൊത്തുക. അടിഭാഗം വീതികൂടിയ മൺപാത്രത്തിന്റെ ആകൃതിയായിരിക്കും വാരിക്കുഴിക്ക്. പുതുമണ്ണ് ദൂരെക്കളയണം. മുകൾ ഭാഗത്ത് മുളയോ, മുരിക്കോ വിരിച്ച് മണ്ണിട്ടുമൂടും. മുരിക്കുമരത്തടിയാവുമ്പോൾ പെട്ടെന്ന് ദ്രവിച്ചു പോവാതെ വേരുപിടിച്ചു തളിർക്കും. ബലം വളരെ കുറവായിരിക്കുകയും ചെയ്യും. കുഴിയുടെ മുകൾഭാഗത്ത് മണ്ണിൽ ആനയ്ക്ക് പ്രിയപ്പെട്ട കരിമ്പ് നട്ടുപിടിപ്പിക്കും. വള്ളുവരുടെ ജോലിയുടെ ആദ്യഭാഗം കഴിഞ്ഞു. ആന കുഴിയിൽ വീണുകഴിഞ്ഞാൽ കാവൽക്കാർ എടത്തിൽ ചെന്നറിയിക്കും. വള്ളുവരും ആനക്കാരും ചെന്ന് ആനയെ കരക്കുകയറ്റി പന്തിയിലേക്ക് കൊണ്ടുപോവുകയും ചെയ്യും. ആനയെപരിശീലിപ്പിക്കലും, പരിപാലിക്കലും തൊഴിലാക്കിയ വള്ളുവരുണ്ടായിരുന്നു. ആനോച്ചോറ് കൊലച്ചോറാണെന്നാണ് പൊതുവേധാരണ. വാരിക്കുഴിയിൽ ആനവീഴുന്നത് ചിലപ്പോൾ ഒന്നോരണ്ടോവർഷം കാത്തിരുന്ന ശേഷമാവും. അതുവരെ അത് നിരീക്ഷിക്കുന്നത് മലവർഗ്ഗക്കാരായഅടിയാന്മാരാണ്.

### 7.4.2. ചെറുകെണികൾ

പക്ഷികൾ, മുയൽ, മുള്ളൻ പന്നി എന്നിവയേയും മ്ലാവ് (കാട്ടാട്) തുടങ്ങിയവയേയും വലയിൽ വീഴ്ത്തിയും ചൂരക്കെണിവെച്ചും പിടിക്കും. ചൂരൽകൊണ്ട് കെട്ടിയുണ്ടാക്കിയ കെണിക്കകത്ത് മുയൽ, മുള്ളൻപന്നി, അള്ളാൻ (ഉറുമ്പുതീനി) തുടങ്ങിയവവീഴും. ബലം കൂടുതലുള്ള വഴക്കമുള്ള കണ്ണീച്ചൂരലാണ് കെണിയുണ്ടാക്കാൻ ഉപയോഗിക്കുക. മാനിനേയും, മ്ലാവിനേയും പിടിക്കുന്നത് കണ്ണീച്ചൂരൽ "ഉരാൻ കൊളച്ചം" കെട്ടിയാണ്. പ്രത്യേകതരം കെട്ടാണിത്. കാലോ, തലയോ കുടുങ്ങിയാൽ കെട്ടുമുറുകുന്നതല്ലാതെ അഴിയില്ല. നൂൽക്കെണിയാണ് പക്ഷികളെയും മുയലിനേയും പിടിക്കാൻ നല്ലത്. കണ്ണിച്ചൂരൽ കുറുകെ വലിച്ചുകെട്ടി

ധാരാളം കുരുക്കുകൾ അതിൽ തൂക്കിയിടും. ഒരടിയോളം ഉയരമുള്ളതിനാൽ ചെറുജീവികൾ കുരുക്ക് നൂണ് പിടിയിലാവും. (ചിത്രം)

### 7.4.3. അടിച്ചിൽ

പന്നി, തുടങ്ങിയ ഭാരക്കൂടുതലുള്ള ജീവികളെ കൊന്നുപിടിക്കാനുള്ള കെണിയാണിത്. അടിച്ചിലിൽ വീണ മൃഗം തൽക്ഷണം മരിക്കും. പുളി, കാഞ്ഞിരം, കനിമരുത് തുടങ്ങിയ ഭാരക്കൂടുതലുള്ള മരക്കട്ടകളാണ് അടിച്ചിലുകെട്ടാൻ വേണ്ടത്. കുന്നിൻ ചരിവിൽ ഒന്നരഅടിയോളം വീതിയുള്ള ഒരിടനാഴി വെട്ടിയുണ്ടാക്കും. പകരമായി മരക്കുറ്റിയടിച്ച് കായൽമുള്ളും, തടിയും കൊണ്ട് കെട്ടിയുണ്ടാക്കിയാലും മതി. കണ്ണിച്ചൂരലാണ് കെട്ടാനുപയോഗിക്കുക. ഭാരമുള്ള മരപ്പലകകൾ മുകൾ ഭാഗത്ത് ക്രമീകരിച്ചുവെക്കും. മുകളിൽ കൂറ്റൻ കരിങ്കല്ലും കയറ്റിവെക്കും. അടിച്ചിലിനകത്ത് മൃഗങ്ങൾക്ക് പ്രിയപ്പെട്ട ആഹാരസാധനങ്ങളുണ്ടാവും. അടിച്ചിലിൽ കടന്നമൃഗം ആഹാരസാധനം എടുക്കുന്നതോടെ മുകളിലുള്ള ഭാരം ശക്തിയായി ദേഹത്തുവീണ് ചാവും.

### 7.4.4. തൂക്ക്കെണി

മാനിനെ പിടിക്കാൻ നല്ലതാണ് ഈ കെണി. മുളങ്കൂട്ടകൾക്കടുത്ത് ഒന്നോരണ്ടോ മുളംചില്ലകൾ വെട്ടിമാറ്റിവൃത്തിയാക്കി പകുതിക്കുവെച്ചു മുറിച്ചുകളയും. മുകളറ്റത്ത് മുണ്ട നൂല്കൊണ്ട് പിരിച്ചുണ്ടായിട്ടുള്ള കയർകെട്ടി ബലമായി വളച്ചുകൊണ്ടുവരും. രണ്ടോമൂന്നോ കുരുക്ക് അതിന് തൂക്കിയിടും. കെണി അനങ്ങിയാൽ പെട്ടെന്ന് നിവരുന്ന മട്ടിലാണ് വളച്ചുകെട്ടുക. മൃഗത്തിന്റെ കൊമ്പോ തലയോ കെണിയിൽ കുരുങ്ങിയാൽ ഭയന്ന് വലിക്കും. മുളശക്തിയിൽ

നിവരുന്നതിനാൽ ആകാശത്ത് മൃഗം തൂങ്ങി നിൽക്കും. മറ്റ് മാംസഭോജികൾ ഇരപെട്ടെന്ന് കട്ടുതിന്നില്ല എന്നതാണ് ഈ കെണിയുടെ മഹത്വം.

മൃഗങ്ങളെ കെണിയിൽ വീഴ്ത്തിപ്പിടിച്ചാൽ (ആനയൊഴികെ-ആനയുടെ അവകാശം പൂർണ്ണമായും നായനാർക്കോ, ഭൂവുടമക്കോ ആയിരിക്കും) അവകാശം നായനാർക്ക് നൽകേണ്ടതില്ല. പക്ഷെ തോക്കുപയോഗിച്ച് വെടിവെച്ചു പിടിച്ചാൽ വലതുകൊറ് നായനാർക്കും ഇടതുകൊറ് (തുടഭാഗം) വെടിക്കാരനും അവകാശമാണ്.

തോക്ക് അപൂർവ്വമായി നായാട്ടിനുപയോഗിക്കാറുണ്ട്. നാടൻ തോക്കായിരിക്കും. വെടിമരുന്ന് നിറക്കണം. ദുഷ്ടമൃഗങ്ങളെ കൊല്ലാനാണ് പലപ്പോഴും തോക്കിനെ ആശ്രയിക്കുന്നത്. ഈയ്യഉണ്ടകൾ വെടിമരുന്നോടൊപ്പം നിറക്കും. പക്ഷികളെ വെടിവെക്കാൻ ഈയ്യഉണ്ടകൾക്കു പകരം, നെല്ല്, ഉഴുന്ന് തുടങ്ങിയ ധാന്യങ്ങൾ ഇട്ടാൽ മതിയാവും.

പന്നി, മ്ലാവ്, ഉടുമ്പ്, വെരുക്, കല്ലുണ്ണിമെരു (മരപ്പട്ടി) അള്ളാൻ തുടങ്ങിയ മൃഗങ്ങളുടെ മാംസമാണ് വള്ളുവർക്ക് ഏറെ പ്രിയങ്കരം. മാൻ, മ്ലാവ്, പന്നി എന്നിങ്ങനെയുള്ള മൃഗങ്ങളെ ആട്ടിപ്പായിച്ച് ചതുപ്പുകളിലിറക്കി പിടികൂടുന്നതും സാധാരണമാണ്. വലിയമൃഗങ്ങളെ കിട്ടിയാൽ മാംസം ആഘോഷമായിപങ്കുവെക്കും. കൂട്ടക്കാർക്കെല്ലാം. (ബന്ധുക്കൾ) ഇലപ്പൊതിയായി കൊടുത്തയക്കും. പുഴകളിൽ ധാരളമായി മത്സ്യം കിട്ടുന്നതിനാൽ നായാട്ടിൽ വള്ളുവർക്ക് വലിയതാൽപര്യമില്ല. എങ്കിലും പൊനം കൊത്താനും മറ്റും പോവുമ്പോൾ കിട്ടുന്ന അവസരം പാഴാക്കാറുമില്ല.

### 7.5. ദേവാലയവും മനുഷ്യാലയവും

വീടും ദേവാലയവും നിർമ്മിക്കുന്നതിൽ വള്ളുവർ പണ്ടുകാലത്ത് പ്രത്യേക ശ്രദ്ധ നൽകിയതായികാണുന്നില്ല. ചെലവേറിയ നിർമ്മിതികളല്ല രണ്ടും.

പ്രകൃതിയോടിണങ്ങുന്ന, ആവാസവ്യവസ്ഥകളാണ് അവർക്കുണ്ടായിരുന്നത്. വീട് ചാളയാണ്. ആരാധനാലയം കാവുകളും.[10] ചാള മണിക്കൂറുകൾകൊണ്ട് കെട്ടിയുണ്ടാക്കാവുന്ന വീടാണ്. കാവ് പ്രകൃതിയിലെ മനുഷ്യാവാസമില്ലാത്ത മരക്കൂട്ടമുള്ള പ്രശാന്ത സുന്ദരമായ സ്ഥലമാണ്.

### 7.5.1. ദേവാലയങ്ങൾ

കാവുകളും അവിടെയുള്ള ചെറിയതറകളുമാണ് ആരാധനാലയം. ചെടികളും മരങ്ങളും ഒന്നും വെട്ടിനശിപ്പിക്കാത്ത കന്യാവനസ്മാരകമാണ് കാവ്. ആവാസസ്ഥിരതയുണ്ടായശേഷമാണ് സ്ഥിരമായ ആരാധനാലയങ്ങൾ ഉണ്ടായത്. വള്ളുവക്കാവുകൾ ഇന്നും വിരലിലെണ്ണാവുന്നവയേയുള്ളൂ. കാവുകളിൽ നിത്യപൂജയില്ല. സന്ധ്യാദീപം മാത്രമേയുള്ളൂ. കാവുകളിൽ ഇന്ന് ചെറിയ, മനുഷ്യ നിർമ്മിതികൾ സ്ഥാനം പിടിച്ചിട്ടുണ്ട്. ചെറു ശ്രീകോവിലുകൾ മണ്ഡപാകൃതിയിൽ സിമന്റും കോൺക്രീറ്റും കൊണ്ടുണ്ടാക്കിയിരിക്കുന്നു. മിക്കവയ്ക്കും അമ്പതുവർഷത്തിൽ താഴെയേ പഴക്കമുള്ളൂ. ദേവസ്ഥാനങ്ങൾ പുരാതനമാണെന്ന വകാശപ്പെടുന്നുണ്ടെങ്കിലും നിർമ്മിതികൾക്ക് ഏറെപഴക്കമില്ല.

പെരുമ്പുഴയച്ഛനാണ് വള്ളുവരുടെ പരദേവത. ഗുളികൻ, പൊട്ടൻ, വിവിധതരം ചാമുണ്ഡികൾ എന്നീ ദൈവങ്ങളേയും അവരാരാധിച്ചുവരുന്നു. കാവുകളിൽ ഈ ദേവതകൾക്കെല്ലാം തറകൾ കൽപിച്ചിട്ടുണ്ടാവും. വൻവൃക്ഷങ്ങളുടെ ചോട്ടിലുള്ള ചെറുതറയാണ് ദേവസ്ഥാനം.

കൊട്ടയാട്, കുറ്റ്യാട്ടൂർ പഞ്ചായത്തിലെ പാവന്നൂർ പാപ്പിനിശ്ശേരി പാറക്കൽ, കുപ്പം, പെരുമ്പ, മുണ്ടയാട് മാക്കൂട്ടത്തിനടുത്ത കാക്കത്തോട്, മുണ്ടയാംപറമ്പ, എന്നിവിടങ്ങളിലെല്ലാം വള്ളുവക്കാവുകളുണ്ട്. പെരുമ്പ, കുപ്പം, കോട്ടയാട്,

പാവന്നൂർ, കാക്കത്തോട് എന്നീസ്ഥലങ്ങളിലെ കാവുകളിൽ സ്ഥിരം ശ്രീകോവിലുകൾ ഉണ്ട്.

ഇവയിൽ ഏറ്റഴും പഴക്കമുള്ളതെന്ന് പറയാവുന്നത് കാക്കത്തോടുള്ള കാവാണ്. പുതുതായുണ്ടാക്കിയ ചെറിയൊരു ശ്രീകോവിലുണ്ട്. അകത്ത് പീഠത്തിൽ. പെരുമ്പീശന്റെ തിരുവായുധം പൊന്തിയയും, പരിചയും വെച്ചിട്ടുണ്ട്. വിശേഷ ദിവസങ്ങളിലെല്ലാം .പ്രത്യേകപൂജയുണ്ടാവും. സാധാരണ സന്ധ്യാദീപം മാത്രം. കോട്ടയാടുള്ള ദേവസ്ഥാനം പുഴക്കരയിലുള്ള കുന്നിൻചരിവിലാണ്. നിർമ്മിതികളില്ല. വിളക്കുവെക്കും തറമാത്രം. സർപ്പക്കാവിനെ അനുസ്മരിപ്പിക്കുന്ന കാവിനുപുറത്ത് പൊറം കാലഗുളികനും തറയുമുണ്ട്.

പാപ്പിനിശ്ശേരി, പാറക്കലുള്ള കാവിലും. പെരുമ്പുഴയച്ഛന് ചെറിയൊരു ശ്രീകോവിലുമുണ്ട്. പുറത്ത് ഗുരുവിന്റെ സ്ഥാനം കൽപിച്ച് ഒരു സ്തൂപവും കാണാം. തിരുമുറ്റത്തിനു പുറത്ത് പുറംകാലഗുളികന് തറമാത്രം. പ്രത്യേകപൂജകളോടെ കല്ലും മരവുമുപയോഗിച്ച് പണിഞ്ഞവയാണ് ശ്രീകോവിലുകൾ. കണക്കുണ്ടാക്കുന്നത് ആശാരിയാണ്. സ്ഥലശുദ്ധി, വാസ്തുബലി തുടങ്ങിയ ചടങ്ങുകളൊന്നുമില്ല. ആവാഹനമോ, ദേവപ്രതിഷ്ഠയോ ഉണ്ടാവില്ല. തിരുവായുധം വെക്കുന്ന പീഠം മാത്രമായിരിക്കും പ്രതിഷ്ടിക്കുക. മൺനിരപ്പിൽ നിന്ന് ഒരു മീറ്ററോളം ഉയരമുള്ള തറ. തറയിൽ നിന്ന് ഒരടി ഉയരത്തിൽ ഒരടി വീതിയിൽ പാദുകത്തറയുണ്ടാവും. വിളക്കുകൾ തൂക്കിയിടാനും മറ്റും സൗകര്യമുണ്ടാവും.

പാവന്നൂർ മൊട്ടയിലുള്ള കാവും പുഴക്കരയിലാണ്. ചെറിയൊരു പെരുമ്പീശൻ കോവിലും, ഗുരുവിനുള്ള സ്തൂപവുമുണ്ട്. കല്ലും മരവും സിമന്റും ഉപയോഗിച്ചുണ്ടാക്കിയവതന്നെ. തിരുമുറ്റത്തിനുപുറത്ത് ഗുളികൻ, പൊട്ടൻ തുടങ്ങിയ ദേവതകൾക്ക് വിളക്കുവെക്കും തറകൾ മാത്രം പേരിനുണ്ട്.

കുപ്പം പുഴയോരത്ത്, പാലത്തിന്ന് വടക്കുഭാഗത്ത് കിഴക്കേക്കരയിലുള്ള വള്ളുവക്കാവ് കുന്നിൻ പുറത്തുതന്നെ. ഇവിടെ നല്ലവണ്ണവും പ്രായമുള്ള മരങ്ങളുണ്ട്. മരച്ചോട്ടിൽ പെരുമ്പുഴയച്ചന് വൈദ്യുത ദീപാലംകൃതമായ കോവിലുണ്ട്. മറ്റു ദേവതകൾക്ക് കല്ലും സിമന്റ് ഉപയോഗിച്ചുണ്ടാക്കിയ മണ്ഡപങ്ങളും കാണാം. ഒരു മണ്ഡപത്തിന് (പൊറംകാലഗുളികൻ) മുകളിലായി നാലുമൂലയിലേക്കും ഇഴയുന്ന സർപ്പത്തെ സിമന്റിൽ ഉണ്ടാക്കി പെയിന്റടിച്ചു വെച്ചിട്ടുണ്ട്. നാഗാരാധന വള്ളുവർക്കില്ല. നിർമ്മാതാക്കൾ അവരുടെ ഭാവനക്കനുസരിച്ച് ഉണ്ടാക്കിയതവാം എന്നാണ് ആവേദകരുടെ ഭാഷ്യം.

ദേവസ്ഥാനങ്ങൾ പൊതുവേ വയൽത്തിറയുടെ രീതിയിലാണ് സങ്കൽപിക്കുന്നത്. നിയതസ്ഥലം വേണമെന്നില്ല, സൗകര്യമുള്ളിടത്ത് മുളയും വാരിയും, മെടഞ്ഞ ഓലയും കൊണ്ട് താൽക്കാലിക പതികൾ കെട്ടിയുണ്ടാക്കുകയാണ് പതിവ്. പതികളിലേക്ക് തിരുവായുധം എഴുന്നള്ളിച്ചുകൊണ്ടുവരുന്നതോടെ ഉത്സവം തുടങ്ങും. മലബാറിലെ തെയ്യങ്ങൾക്ക് പൊതുവേ സ്ഥിരം ക്ഷേത്രം വേണമെന്നില്ല. അവതരണരീതി അങ്ങിനെയുള്ളതാണ്. തോറ്റം തെയ്യക്കോലത്തിന്ന് മുന്നോടിയാണ്. സ്തോത്രം പാടി ദൈവത്തിന്റെ ഉൽപത്തികഥ വിവരിച്ച്. കെട്ടിയാടുന്ന സ്ഥലത്ത് വിളയാടുന്നതായി പൊലിപ്പിക്കും. (സമർത്ഥിക്കും)

'വരിക വരിക പെരിയകരുണയുള്ള ദൈവം
സാക്ഷാൽ പെരുമ്പുഴയച്ഛൻ'

എന്നീമട്ടിൽ ദൈവത്തെ ആനയിച്ച് സ്ഥാപിക്കുന്ന സ്ഥാപന തന്നെയാണ് തോറ്റം. അതുകൊണ്ട് സ്ഥിരംസ്ഥലം വേണമെന്നില്ല.

### 7.5.2. മനുഷ്യാലയങ്ങൾ

കൂട്ടായ്മ ഇഷ്ടപ്പെടുന്നവരാണ് വള്ളുവർ. അവരുടെ വീടുകളെ ചാളകൾ എന്നാണ് വിളിച്ചിരുന്നത്. വള്ളുവച്ചാളകൾ കോളനികളായി കണ്ടുവരുന്നു. സ്വന്തമായ ഭൂമിവേണമെന്ന് താൽപര്യമൊന്നും ആദ്യകാലത്തുണ്ടായതായി കാണുന്നില്ല. കേരളത്തിലെ മുന്നോക്കജാതിക്കാരൊഴികെയുള്ളവരുടെ സ്ഥിതിപണ്ട് ഇങ്ങനെതന്നെയായിരുന്നു. കുടികിടപ്പല്ലാതെ സ്വന്തം ഭൂമി ഭൂരിപക്ഷത്തിനും ലഭിച്ചത് ഭൂപരിഷ്കരണ നിയമം വന്ന ശേഷമാണ്. വള്ളുവച്ചാളകൾ പുഴയോരത്തുള്ള പുറം പോക്കുകളിലാണ് ഉള്ളത്. തൊഴിൽ ലഭ്യതയും മറ്റു സാഹചര്യങ്ങളുമനുസരിച്ച് ആവാസസ്ഥലം മാറേണ്ടിവരുന്നതിനാൽ വീടും, ആരാധനാലയങ്ങളും സ്ഥിരമായുണ്ടാവില്ല. സാമൂഹ്യ, സാമ്പത്തിക പിന്നോക്കാവസ്ഥയും ആവാസ അസ്ഥിരതയും വീടുകളുടെ നിർമ്മിതിയെ സ്വാധീനിച്ചിട്ടുണ്ട്. കല്ലും മരവും ഉപയോഗിച്ചുള്ള ഭവനങ്ങൾ ഇന്നുണ്ട്. പക്ഷെ അവയ്ക്കൊന്നും പൗരാണികത്വം അവകാശപ്പെടാനില്ല. മക്കത്തായ-മരുമക്കത്തായമിശ്രദായക്രമം സ്വീകരിച്ചതിനാലാവാം കൂട്ടുകുടുംബം ഉണ്ടായില്ല. പാർപ്പിടങ്ങൾ ചാളകളാവാൻ അതും കാരണമായിട്ടുണ്ടാവാം.

### 7.5.3. വള്ളുവച്ചാളകൾ

ചാളകൾ എളുപ്പം പണിയാവുന്ന ചിലവുകുറഞ്ഞ വീടുകളാണ്. പുഴയോരത്തുള്ള പുറമ്പോക്കിലാണ് ചാളകൾ പണിയുക. പണച്ചിലവ് തീരെയില്ല. ജോലിക്കാർ സഹായത്തിനുവന്നാൽ തിരിച്ചങ്ങോട്ടും ജോലിക്കുചെന്ന് കണക്കു തീർക്കുന്ന രീതിയാണ് നടപ്പുണ്ടായിരുന്നത്. മുള, പനയോല, മരത്തൂണുകൾ, കൈവളനാരുകൾ, കണ്ണിച്ചൂരൽ, എന്നിവയുമാണ് അസംസ്കൃതവസ്തുക്കൾ.

തൂണുനാട്ടലാണ് ആദ്യപടി. ആവശ്യമനുസരിച്ചാണ് വീട്ടിന്റെ വലുപ്പം നിർണ്ണയിക്കുക. ഒറ്റമുറിയുടെ വലുപ്പം കണക്കാക്കി ആറ് തൂണുകൾ ആദ്യം കുഴിച്ചുറപ്പിക്കും. നടുന്തൂണ് ഉയരക്കൂടുതലുണ്ടാവും. തൂണ് നാട്ടിക്കഴിഞ്ഞാൽ പുറമെനിന്ന് പുതുമണ്ണ് കിളച്ച് കോരിയിട്ട് തറയുണ്ടാക്കും. മേൽമണ്ണ് സാധാരണ ഉപയോഗിക്കില്ല. ചിതലും മറ്റു കീടങ്ങളുമുണ്ടാവാൻ സാധ്യതയുള്ളതിനാലാണ് മേൽമണ്ണൊഴിവാക്കുന്നത്.

തറ മണ്ണിട്ടുയർത്തി ചവിട്ടിയുറപ്പിക്കും. പിന്നീട് നിലംതല്ലി[12] കൊണ്ട് തറ തല്ലിയുറപ്പിക്കും. വശങ്ങൾ തുമ്പോട്ടി കൊണ്ട് ഉറപ്പിക്കാം. ചാണകവെള്ളം ഒഴിച്ച് ഒരിക്കൽകൂടി തല്ലി മിനുക്കിയാൽ തറയായി.

നടുന്തൂണിൽ മോന്താഴം വെക്കും. ഉറപ്പുള്ള മുളയോ, ഉരുളൻതടിയോ മോന്താഴത്തിനും ചെറുതൂണിലെ ഉത്തരത്തിനും വെക്കും. ഉത്തരം നാലുഭാഗത്തും ഉണ്ടാവും. കണ്ണിച്ചൂരലാണ് കെട്ടാനുപയോഗിക്കുന്നത്. മുളങ്കഴുക്കോൽ വെച്ച്. കവുങ്ങിൻ വാരികൊണ്ട് കെട്ടിയുറപ്പിച്ച് പനയോല മേഞ്ഞാൽ മേൽക്കൂരയായി. മേൽക്കൂര ഒരുവർഷക്കാലം ദ്രവിച്ചുപോവാതിരിക്കാൻ പുല്ലുമേയും പുൽമേടുകളിൽ നിന്ന് സംഭരിക്കുന്ന നെയ്പ്പുല്ല് കൊണ്ടാണ് മേയുക. പുരയ്ക്കുതാഴെ അമിതചൂടനുഭവപ്പെടുകയില്ല. പുരക്കെട്ടിക്കഴിഞ്ഞ ശേഷം ഓല (പനയോല, തെങ്ങോല) കൊണ്ട് ചെറ്റ[13] (ഭിത്തി) കെട്ടി, ഓലകൊണ്ടുതന്നെയുള്ള വാതിലും പിടിപ്പിച്ചുകഴിഞ്ഞാൽ ചാളപ്പണിപൂർത്തിയായി.

മുറ്റം ചെത്തി വൃത്തിയാക്കി വെള്ളം വാർന്ന് പോവാനുള്ളവഴിയുണ്ടാക്കും. ഈ പ്രധാന നിർമ്മിതിക്കു ചുറ്റും തറ അൽപം ഉയരം കുറച്ച് ആവശ്യം പോലെ ഞാലികൾ പിന്നീട് പണിയാം. വടക്കുഭാഗത്ത് ഞാലിയുണ്ടാക്കിയാൽ

അടുക്കളയായി. പടിഞ്ഞാറ് ചായ്പ്, തെക്കുഭാഗത്ത് പുരുഷന്മാരുടെ ഉറക്കറ, കിഴക്കുഭാഗത്ത് ഇറയം എന്നിങ്ങനെയാണ് സാധാരണയായുണ്ടാവുക.

പ്രധാനമുറി-പടിഞ്ഞാറ്റക്കുമാത്രമേ വാതിലുണ്ടാവൂ. ആഹാരം പാകം ചെയ്ത് വെക്കുന്നതും ഇവിടെയാണ്. കലവറയും, പൂജാമുറിയും, പ്രധാനകിടപ്പുമുറിയും ഇതുതന്നെ! സാമ്പത്തിക നിലമോശമല്ലെങ്കിൽ പടിഞ്ഞാറ്റയുടെ ഭിത്തി മൺകട്ടകൊണ്ടാക്കും. ചെളികുഴച്ച് ദീർഘചതുരാകൃതിയിൽ കട്ടകളാക്കി ഉണക്കിയെടുക്കും. ഉരുളൻ കട്ടയാവുമ്പോൾ ഉണക്കാൻ കാത്തിരിക്കേണ്ട. ബലം കൂടുകയും ചെയ്യും. ചെളിചവിട്ടി വിളയിച്ച ശേഷമാണ് ഉരുട്ടിവെക്കുക. കട്ടവക്കുമ്പോൾ തൂണ്വേണ്ട പകരം മുൻഭാഗത്തേക്കും, അടുക്കള ഭാഗത്തേക്കും കട്ടിളയും വാതിലും വേണം. ഇത്തരം വീടിനും ഓലയും പുല്ലും തന്നെയാണ് മേയുക. വലിയആർഭാടമായികണകാക്കുന്നതാണ് ഇത്തരം വീടുകൾ. കട്ടകൊണ്ടുണ്ടാക്കിയ വീടുകൾ അപൂർവ്വമായി ഇന്നും ഉണ്ട്. പക്ഷേ മോൽക്കുര ഓടുതന്നെയാണ്. ഓലകെട്ടിപുല്ലുമേഞ്ഞവ തീരെ ഇല്ല എന്നു പറയാം.

പുഴക്കരയിലായിരിക്കും ചാളകൾ. അതുകൊണ്ട് പ്രത്യേകം കിണർ കുഴിക്കുന്ന രീതിയില്ല. വീട്ടുകാർക്കെല്ലാം കൂടി ഒരുകൊവ്വലോ, കിണറോ അപൂർവ്വമായുണ്ടാവും. ഇറങ്ങിച്ചെന്ന് മുക്തിയെടുക്കാവുന്നവയാവും കൊവ്വൽ. കിണർ കുഴിക്കേണ്ടി വന്നാൽ പടവില്ലാത്ത വീതികുറഞ്ഞ[15] പൊട്ടൻ കിണറാണ് കുഴിക്കുക. ഉപയോഗശൂന്യമായ ഇത്തരം കിണറുകൾ ഏറെ അപകടം വരുത്തിവെച്ചിട്ടുണ്ട്. അതുകൊണ്ടായിരിക്കണം ഇത്തരം കിണറുകൾ പൊട്ടൻ ദൈവത്തിന്റെ ആവാസസ്ഥാനമായി കരുതി സന്ധ്യക്ക് വിളക്കുവെക്കുന്നത്.

വീടും, ആരാധനാസ്ഥലങ്ങളും പ്രാകൃതമെന്നു തോന്നിയേക്കാമെങ്കിലും കാലാവസ്ഥക്കും ചുറ്റുപാടിനു മിണങ്ങുന്നതാണ്. കോൺക്രീറ്റ് കെട്ടിടങ്ങളെപ്പോലെ അവശിഷ്ടങ്ങൾ ഒരുപാടുകാലം നിലനിൽക്കില്ല. ഒഴിഞ്ഞു പോകേണ്ടിവന്നാലും വലിയസാമ്പത്തിക നഷ്ടം വരികയുമില്ല. ഭൂസ്വത്ത് സ്വന്തമായി കൈവശം വന്നതോടെയാണ് ഉറപ്പും ഈടുമുള്ള കെട്ടിടങ്ങൾ ഉണ്ടാവാൻ തുടങ്ങിയത്. ദേവാലയവും, മനുഷ്യാലയവും കാലത്തിന്റെ മാറ്റം ഉൾക്കൊണ്ട് പരിഷ്കാരം നേടാനിന്ന് തുടങ്ങിയിരിക്കുന്നു. കാവുകളിലെ മരങ്ങളുടെ ചോടൊഴിച്ച് ബാക്കി സ്ഥലങ്ങൾ കോൺക്രീറ്റുചെയ്യുന്ന തരത്തിൽ പരിഷ്കാരം വന്നെത്തിയിരിക്കുന്നു. കാവിനെ പരിപാവനവും ദൈവങ്ങളുടെ ആവാസസ്ഥാനവുമാക്കുന്ന വൻവൃക്ഷങ്ങളും അധികനാളുണ്ടാവില്ല. മരത്തിൽ കുടിയിരിക്കുന്ന പൊട്ടനും, ഗുളികനും പ്രത്യേകമണ്ഡപങ്ങൾ ഉണ്ടായിക്കഴിഞ്ഞു. ഭണ്ഡാരവും സമ്പത്തും ഉണ്ടാവുന്നതോടെ ഗോദറേജ് ലോക്കറിനകത്തേക്ക് ഈശ്വരൻ സ്ഥാനംമാറും.

വള്ളുവരുടെ ആരാധനാമൂർത്തികളെല്ലാം ശൈവാംശഭൂതന്മാരാണ്. ആഗ്നേയദേവതകളും പ്രകൃതിയുടെ ഭാഗങ്ങളുമാണ്. കാവുകൾ ശാന്തിയുടെ വിളനിലങ്ങളായി ഇന്ന് ഏതായാലും നിലനിൽക്കുന്നുണ്ട്.

---

1. ചെമ്പുട്ടി:- ചെമ്പുപണിയെടുക്കുന്നവരാണ് ഇവർ. ചെമ്പുകൊട്ടി, ചെമ്പുചെട്ടി (ചെമ്പുകച്ചവടക്കാരൻ) എന്നുവിളിക്കും. മൂശാരിമാരിൽ ഒരു വിഭാഗം.
2. പാനി:- പാനീയം കൊണ്ടുവരുന്നതിനുള്ളതാകയാലാവാം ഈ പേരുവന്നത്. മമ്പാനി, ചെമ്പാനി, അടക്കാപ്പാനി, എന്നിങ്ങനെ പലതരം പാനികൾ ഉണ്ട്.
3. പാളത്തൊട്ടി:- കവുങ്ങിൻപാള കോട്ടിയുണ്ടാക്കുന്ന പാത്രം. പാളത്തൊപ്പിയുടെ ആകൃതിതന്നെ!

4. **വലിയഓട്ടുകിണ്ണം:-** പിന്നോക്കസമുദായ ഗൃഹങ്ങളിലധികവും ഉണ്ടാവും. അളവുപാത്രമായും ഉപയോഗിക്കും. 'പിത്തളത്തമ്പാളം' ചടങ്ങുകൾക്കും തളികയ്ക്കുപകരം ഉപയോഗിക്കും. പെൺകുട്ടിപിറന്നതറിയിക്കുന്നത് കിണ്ണം മുട്ടാനിതുവേണം.

5. **ചീനപ്പാത്രങ്ങൾ:-** ഇറക്കുമതിപ്പാത്രങ്ങളാണ്. ചീനയിൽ കൊണ്ടുവരുന്നത്. ചീനത്തുദേശത്തുനിന്ന് കൊണ്ടുവരുന്നതാവണമെന്നില്ല!

6. **വെള്ളോട്ട്കിണ്ടി:-** ആഢ്യത്വത്തിന്റെ പ്രതീകമാണ്. സംഭാരം നൽകാനും. ചടങ്ങുകൾക്കും കിണ്ടിവേണം. പലവലുപ്പത്തിലുള്ള കിണ്ടികൾ ഉണ്ട്. സമ്പന്നർ സ്വർണ്ണനിറമുള്ള പിത്തളക്കിണ്ടിയിലാണ് ദൈവത്തിന്ന് പൈങ്കുറ്റി (മദ്യം) വെക്കുക.

7. **കൊളച്ചം:-** കൊളുത്തിന്റെ ഗ്രാമ്യരൂപമാവാം. ഊരാൻ കൊളച്ചം - ഉരാക്കൊളുത്താണ്.

8. **മുണ്ട:-** കയ്യാലകളിൽ ബലത്തിനും വേലിയായും നട്ടുപിടിപ്പിക്കുന്ന മുൾക്കൈതയാണ് മുണ്ട

9. **കൊറ്:-** മൃഗത്തിന്റെ തുടഭാഗം

10. **കാവ്:-** വൻമരങ്ങളും വള്ളുകളും വളർന്നുനിൽക്കുന്ന പ്രശാന്തസുന്ദരമായ സ്ഥലം. പയ്യന്നൂർ സുബ്രഹ്മണ്യസ്വാമി ക്ഷേത്ര സുവനീർ- ഡോ. എം. വി. വിഷ്ണുനമ്പൂതിരിയുടെ ലേഖനം

11. **സ്ഥാപന:-** സംസ്കൃത നാടകങ്ങളിൽ കാലദേശരംഗബോധം കാണികളിൽ ഉണ്ടാക്കി കഥനടക്കുന്നിടത്തുകൊണ്ടുചെന്നെത്തിച്ചതായി സ്ഥാപിക്കുന്ന ശാസ്ത്രരീതി തോറ്റം സ്തോത്രമാണ്-തുടക്കമാണ്-എന്നെല്ലാം വാദങ്ങളുണ്ട്.

12. **നിലംതല്ലി:-** കാഞ്ഞിരമരത്തിന്റെ കൈപ്പിടിയോടുകൂടിയ ഒറ്റപ്പലക. നല്ല ഭാരമുണ്ടാവും. ഇതിന്റെ ചെറുരൂപമാണ് തുമ്പോട്ടി. തുമ്പ് കൊട്ടിയുറപ്പിക്കുന്നതാണ്. മുറ്റമുണ്ടാക്കുമ്പോൾ ചുറ്റുമുള്ള വരമ്പ് നിലം തല്ലിക്കൊണ്ട് ഉറപ്പിക്കാനാവില്ല-തുമ്പോട്ടിപറ്റും.

13. **ചെറ്റ:-** ഓലമറയാണ് ചെറ്റ. ചരിച്ചുകെട്ടിയതാവാം. ഇതൊരസഭ്യ പദവുമാണ്. വീടിന്റെ പുറംഭാഗത്തി മഴച്ചാറൽ തട്ടാതിരിക്കാൻ കെട്ടിത്തൂക്കുന്നതാണത്. മറ്റുള്ളവരെ ആശ്രയിച്ച് ജീവിക്കുന്നത് മോശമായതിനാലാണ് ചെറ്റയാവുന്നത് അസഭ്യമായത്.

14. **വിളയിക്കുക:-** പാകമാക്കുക

15. **പൊട്ടൻകിണർ:-** ആൾമറയോ, പടവുകളോ ഇല്ലാത്തകിണർ പൊട്ടൻ കൂരൂടനാണ്. ദൈവവുമാണ്. പൊട്ടൻ കളി-എല്ലാം മനസ്സിലായിട്ടും മനസ്സിലാവാത്തപോലെ പെരുമാറലാണ്. ക്രൂരനും ക്ഷിപ്രസാദിയുമാണ് വിധിരൂപമായ ഈ ദൈവം!

അധ്യായം: എട്ട്

# തൊഴിലും; ഉൽപാദന, വിപണന പ്രക്രിയയും

ജീവസന്ധാരണത്തിന് സമൂഹം അനുവർത്തിച്ചു വരുന്ന തൊഴിലിനും, ഉൽപന്നങ്ങളുടെ വിപണന പ്രക്രിയകൾക്കും നാടോടിവിജ്ഞാനീയത്തിൽ ഏറെ പ്രാധാന്യമുണ്ട്. പ്രത്യേകതൊഴിൽ സംസ്കാരം പലനാടോടി സമൂഹങ്ങളുടേയും തിരിച്ചറിവിന് സഹായിക്കുന്ന ഉപാധിയാണ്. പരമ്പരാഗതമായി അനുഷ്ടിച്ചുവരുന്ന തൊഴിൽ ആ പ്രത്യേകമേഖലയിൽ പ്രാവീണ്യവും, പൂർണ്ണതയും നേടുന്നതിന് ഏറെ സഹായിച്ചിട്ടുണ്ട്. സ്വന്തമായി കുലത്തൊഴിലുള്ള ചെറു ഫോക്കുകൾ അന്യോന്യ പൂരകങ്ങളായി വിവർത്തിച്ച് ബൃഹത്തായ ഒരു സംസ്കൃതി രൂപം കൊള്ളുന്നതായി കാണാം. പുതിയ ജനപദങ്ങൾ രൂപം കൊള്ളുമ്പോൾ വിവിധ പാരമ്പര്യ തൊഴിലിലേർപ്പെടുന്ന കുടുംബങ്ങളെ കൊണ്ടുവന്ന് താമസിപ്പിക്കുക പതിവാണ്. തൊഴിലിന്റെ സ്വഭാവമനുസരിച്ച് ഗ്രാമത്തിന്റെ ഏതേതുഭാഗങ്ങളിൽ അവരെ പാർപ്പിക്കണമെന്ന് വ്യവസ്ഥയുണ്ടായിരുന്നു[1]. പാരമ്പര്യതൊഴിലെടുക്കുന്ന ആവശ്യജാതിസമൂഹങ്ങൾ ഒരേ ഫോക്കിന്റെ രൂപാന്തരങ്ങളാണ് എന്ന് സൂക്ഷ്മ നിരീക്ഷണത്തിൽ കാണാവുന്നതാണ്. തൊഴിലടിസ്ഥാനമായുള്ള ജാതി വ്യവസ്ഥരൂപപ്പെട്ടുവന്നതോടെ അവ സ്വതന്ത്രസ്വഭാവം കാണിക്കാൻ തുടങ്ങിയെന്നു മാത്രം. വടക്കെ മലബാറിൽ കാണുന്ന വള്ളുവ സമൂഹം ഇങ്ങനെ രൂപപ്പെട്ടുവന്നതല്ല എന്നതിന് അവരുടെ തൊഴിൽ സംസ്കാരം തെളിവാണ്. മത്സ്യബന്ധന

സമൂഹത്തിലുൾപ്പെടുന്നു എന്ന് കരുതപ്പെടുന്നുവെങ്കിലും അതവരുടെ പാരമ്പര്യ ഉപജീവനമാർഗ്ഗമല്ല എന്നു കാണാം. മത്സ്യബന്ധനം കൂടാതെ കടവുകടത്തൽ, തണ്ടുവലിക്കൽ, തോണിപ്പണി, വലപ്പണി, കക്കനീറ്റൽ, കൃഷിപ്പണി, കച്ചവടം എന്നിവയെല്ലാം വള്ളുവരുടെ തൊഴിലുകളാണ്. ഈ സമ്മിശ്രതൊഴിൽ[2] സംസ്കാരം ചാതുർവർണ്ണ്യവ്യവസ്ഥിതിക്കു പുറത്തുനിൽക്കുന്ന ഒരു നവസമൂഹമാണ് വള്ളുവരുടേതെന്ന് വ്യക്തമാക്കുന്നു.

## 8.1. കടവുകടത്തലും തണ്ടുവലിയും

ചരക്കുകടത്തലാണ് വള്ളുവരുടെ മുഖ്യതൊഴിൽ. പ്രധാനകടവുകളിൽ യാത്രക്കാരെ കടവുകടത്തുന്നതും വള്ളുവരാണ്. ഉയർന്നജാതിക്കാർക്ക് തീണ്ടലുള്ളവരാണ് വള്ളുവരെങ്കിലും തോണിയിൽ തുഴയാനിരുന്നാൽ അവർക്ക് തീണ്ടലില്ല. മലബാറിലെ പ്രധാനകടവുകളിലെല്ലാം വള്ളുവക്കുടുംബങ്ങളുണ്ട്. കടവുകടത്തുന്നത് സൗജന്യമായാണ്. കടവിന്റെ ഉടമയായ ജന്മിയുടെ വീട്ടിൽ നിന്ന് മാസംതോറും ലഭിക്കുന്ന നിശ്ചിത അളവ് നെല്ലാണ് കൂലി.

'കടവുകടത്തുക' എന്നതിന്ന് നാടുകടത്തുക എന്നും മലബാർ ഭാഗങ്ങളിൽ അർത്ഥമുണ്ട്. ഭ്രഷ്ട് കൽപിക്കപ്പെട്ടവരെ കടവുകടത്തി വിടുകയാണ് പതിവ്. അവർ പിന്നെ തിരിച്ചുവരാൻ പാടില്ല. ഈ ചടങ്ങ് നടത്തേണ്ടത് വള്ളുവരാണ്. ഇതിന് പ്രത്യേക അവകാശമായി 'കൊങ്ങാഴി'[3] നെല്ല് ലഭിക്കും.

മലബാറിലെ ഉൾനാടൻ ഗ്രാമങ്ങളിലേക്ക് ചരക്കുകൾ പുഴവഴി എത്തിക്കുക ഏറെദുഷ്കരമായ ജോലിയാണ്. മനുഷ്യാധ്വാനം ഏറെ വേണ്ട ഈ ജോലിക്ക് പണ്ടുകാലത്ത് അടിമകളെ ഉപയോഗിച്ചിരുന്നു. പഞ്ചസാര, വെല്ലം, പുകയില, ഉപ്പ് തുടങ്ങിയ പലവ്യഞ്ജനങ്ങളും, സൗന്ദര്യവർദ്ധകവസ്തുക്കളും നദിവഴിയാണ്

കൊണ്ടുവരുക. മഗലാപുരത്തുനിന്ന് ഓട് കൊണ്ടുവരുന്നതും ചീനയിലാണ്. ഈ ചരക്കുകൾ ലക്ഷ്യത്തിലെത്തിക്കുന്നത് വള്ളുവരാണ്. മുഖ്യമായ വരുന്നമാർഗ്ഗവും ഇതുതന്നെ. വളപട്ടണം പുഴയിലൂടെ തോണി മാർഗ്ഗം കൊയ്യം, ചെങ്ങളായി, കൂട്ടുമുഖം, പഴയങ്ങാടി എന്നിവിടങ്ങളിലുള്ള ആഴ്ചച്ചന്തകളിൽ ചരക്ക് എത്തിക്കുന്നത് അടുത്തകാലം വരെ വള്ളുവരാണ്. റോഡ് ഗതാഗതം വർദ്ധിച്ചതോടെ ചന്തകളുടെ കാലംകഴിഞ്ഞു.

കടവുകടത്തലും, ചരക്കെത്തിക്കലും ഇന്ന് അപ്രസക്തമായതോടെ വള്ളുവർ പുതിയതൊഴിൽ മേഖലകൾ തേടിപ്പോയി. കക്കവാരുക, പൂഴിശേഖരിക്കുക എന്നിവയാണ് ഇന്നവർ ചെയ്യുന്ന മുഖ്യജോലികൾ.

## 8.2. കക്കനീറ്റൽ

ഇന്നും കക്കനീറ്റൽ കണ്ണൂർ ജില്ലയിൽ വള്ളുവരുടെ കുത്തകയാണ്. വലിയചൂളകളിൽ കരിയും ഇച്ചൂളിയും കക്കയും കലർത്തിയിട്ട് നീറ്റിയെടുക്കുന്ന നീറ്റുകക്ക കുമ്മായമാക്കിയും, ചുണ്ണാമ്പാക്കിയും വിൽക്കും. നീറ്റിയ കക്കചൂളയിൽ നിന്ന് തലച്ചുമടായി ഉൾനാടുകളിൽ കൊണ്ടുചെന്ന് വിൽക്കുന്നത് വള്ളുവത്തികളാണ്. ആഴ്ചച്ചന്തകളിൽ ചുണ്ണാമ്പ് വിൽപനക്കെത്തിക്കുന്നതും അവരണ്. നീറ്റുകക്ക പാകത്തിന്ന് വെള്ളം ചേർത്ത് ഇളക്കിയാൽ പൊടിഞ്ഞ് കുമ്മായമാവും. അത് സേറ് ഉപയോഗിച്ചാണ് വിൽക്കുക. സിമന്റും പുതിയ പെയിന്റുകളും വ്യാപകമായതോടെ കാർഷികാവശ്യങ്ങൾക്കുമാത്രമേ ഇന്ന് കുമ്മായം ഉപയോഗിക്കുന്നുള്ളൂ. പുഴയോരങ്ങളിലെ കുമ്മായച്ചൂളകൾ ഓരോന്നായി അപ്രത്യക്ഷമായിക്കൊണ്ടിരിക്കുകയാണ്.

## 8.3. തോണിപ്പണി

തോണികളുടെ അറ്റകുറ്റപ്പണി നടത്തുന്നതിൽ സമർത്ഥരാണ് വള്ളുവർ. മത്സ്യഎണ്ണ ഉപയോഗിച്ച് തോണികളുടെ അടിവശം മിനുസപ്പെടുത്തും. വെള്ളത്തിൽ തോണിവേഗം തെന്നിനീങ്ങാനും, മരം കേടുവരാതിരിക്കാനും ഈ പോളീഷിങ്ങ് അത്യാവശ്യമാണ്.

കേടുവന്ന വലകൾ പുതുക്കിപ്പണിയുന്നതും വള്ളുവരുടെ തൊഴിലാണ്. പുതിയവലനെയ്യുകയും ചെയ്യും. മുണ്ടയില ചതച്ച് പുഴുങ്ങിയെടുക്കുന്ന നാരുകൊണ്ടുണ്ടാക്കുന്ന പരമ്പരാഗതവല ഇന്നാരും ഉപയോഗിക്കാറില്ല. നൈലോൺ നാരുകൾക്കൊണ്ടുണ്ടാക്കുന്ന വലകളാണ് ഇന്നുപയോഗിക്കുന്നത്.

## 8.4. കച്ചവടം

കച്ചവടം പണ്ടു പണ്ടേ വള്ളുവർക്ക് പ്രാതിനിദ്ധ്യമുള്ളതൊഴിലാണ്. വള്ളവത്തികളാണ് ഉൾഗ്രാമങ്ങളിലും ചന്തകളിലും കച്ചവടം ചെയ്യുന്നത്. മത്സ്യം, കുമ്മായം, ചുണ്ണാമ്പ്, കുപ്പിവള തുടങ്ങിയ സൗന്ദര്യവർദ്ധക വസ്തുക്കൾ എന്നിവ വിൽക്കാനെത്തുന്നത് ഈ വെളുത്ത ചെട്ടിച്ചികളാണ്. കൊടുക്കൽ വാങ്ങൽ രീതിയിലുള്ള കച്ചവടത്തിൽ പണത്തിന് വലിയ സ്ഥാനമില്ല.

തോര, പയറ്, മുത്താറി, ചോളം, ചാമ, വരക് തുടങ്ങിയവ പുനംകൃഷിയുടെ ഉൽപന്നങ്ങളാണ്. പച്ചക്കറികളും ലഭിക്കും. ഇവ ഇരുമുടിക്കെട്ടായി ചുമന്ന് കൊണ്ടുവന്ന് ഗ്രാമങ്ങളിൽ വിൽക്കുന്നത് വള്ളുവരുടെ ഇഷ്ടതൊഴിലായിരുന്നു. വനവിഭവങ്ങളായ നെല്ലിക്ക, തേൻ, ചൂരൽ എന്നിവയും അവർ സംഭരിച്ച് ഗ്രാമാന്തരങ്ങളിൽ വില്പനചെയ്യാറുണ്ട്. ചൂത് മാച്ചി (ചൂല്) ഈർക്കിൽ മാച്ചി എന്നിവയും വീടുകളിൽ കൊണ്ടുചെന്ന് വിൽക്കും. പണം പലപ്പോഴും

ഇടപാടുകളിൽ വരില്ല. നെല്ല്, അരി എന്നിവ പകരം നൽകാനേ ഭൂരിപക്ഷത്തിനും പണ്ട് കഴിവുണ്ടായിരുന്നുള്ളൂ. സമ്പന്നതനേടാൻ അത്തരം കച്ചവടങ്ങൾ ഒരിക്കലും ഉപകരിച്ചില്ല. ഉപജീവനത്തിനുമാത്രമുതകുന്ന ഈ വ്യാപാരം വള്ളുവർക്ക് ഏറെ ശ്രേയസ്കരമായില്ല.

## 8.5. പുനംകൃഷി

കാർഷികകോല്പാദനമേഖലയിലും വള്ളുവർ സജീവ പങ്കാളികളാണ്. വയലിലും, പറമ്പുകളിലും കൂലിവേല ചെയ്യുന്ന തൊഴിലാളികൾ ഈ വിഭാഗത്തിൽ ഏറെയുണ്ട്. പുനംകൊത്തി കൃഷിചെയ്യുന്നതിന് വള്ളുവരുടെ സേവനം ധാരാളമായി ഉപയോഗപ്പെടുത്തിയിരുന്നു. സ്വന്തമായി പുനക്കൃഷി നടത്തുന്ന വള്ളുവരും അപൂർവ്വമായി ഉണ്ടായിരുന്നു. സ്വന്തമായി കൃഷിയിടങ്ങളും, ഭൂമിയും, സ്വത്തുക്കളും വള്ളുവരുടെ പേരിലുണ്ടായത് ഭൂപരിഷ്കരണ നിയമം വന്നതോടെയാണ്.

## 8.6. കൂലിപ്പണി

ശ്രീകണ്ഠപുരം ഭാഗത്തുള്ള വള്ളുവരുടെ ഉപജീവനമാർഗ്ഗങ്ങളിലൊന്ന് കൂലിപ്പണിയാണ്. പുനംകൃഷിക്കു കൂട്ടായിപോവുന്നതും കൂലിക്കുതന്നെയാണ്. നെല്ലാണ് കൂലിയായികിട്ടുക. വയലിൽ ഞാറുനടുക, കൊയ്യുക തുടങ്ങിയകൃഷി പ്പണികളിൽ പ്രാവീണ്യമുള്ളവരാണ് വള്ളുവസ്ത്രീകൾ. കന്നുപൂട്ടാനും വരമ്പുവെക്കാനും പുരുഷന്മാരും പോവും. വിറകുവെട്ട്, മരംമുറിക്കൽ, തെങ്ങു, കവുങ്ങിൻ തോപ്പുകളിലെ കിള (മണ്ണിളക്കിയിടൽ) എന്നിവയ്ക്കെല്ലാം വള്ളുവരുണ്ടാവും. കരക്കൃഷിക്ക് രണ്ടുതവണ കിളക്കും. കർക്കടകത്തിലെ കിള വെള്ളം മണ്ണിലിറങ്ങാനാണ്. തുലാമാസത്തിൽ മഴയടങ്ങുമ്പോൾ 'തട്ടിപ്പൂലാറ്റൽ'

വേണം. മേൽമണ്ണ് കിളച്ച് പുല്ലും മറ്റും നീക്കി നിരപ്പാക്കലാണ് ഈ ജോലി. വൃശ്ചികം ധനു മാസങ്ങളിൽ മുരുക്കിൻ കൊമ്പ് കൊത്തിക്കളയുന്നതും നല്ലശ്രദ്ധവേണ്ട തൊഴിലാണ്. മുളയേണി ഉപയോഗിച്ച് കുരുമുളക് പറിച്ചെടുക്കുക, മെതിക്കുക, വള്ളികേടുകൂടാതെ കെട്ടുക, ഇതൊക്കെ വള്ളുവർ ചെയ്യുന്ന ജോലികളാണ്. കേരളത്തിലെ കാലാവസ്ഥയും കൃഷി രീതികളും വർഷംമുഴുവൻ തൊഴിൽ ലഭിക്കാനുതകുന്നവയാണ്.

## 8.7. കൂലിപ്പണി

കുലത്തൊഴിലെന്ന് വള്ളുവരവകാശപ്പെടുന്നത് മീൻപിടിക്കലും, വിൽകലുമാണ്. കടലിൽ മീൻപിടിക്കാൻ സാധാരണയായി പോകാറില്ല. പുഴകളിൽ അഴിമുഖം വരെ പോയി മീൻപിടിക്കും. രാത്രിയിൽ വിളക്കുമായിച്ചെന്ന് മുട്ടിനുതാഴെവെള്ളമുള്ള സ്ഥലത്ത് വിശ്രമിക്കുന്ന ചിലയിനം മത്സ്യങ്ങളെ കത്തിവാളുകൊണ്ട് വെട്ടിപിടിക്കും. ഈ മത്സ്യങ്ങൾ സ്വന്തം ഉപയോഗത്തിന്ന് മാത്രമുള്ളതാണ്. വലയിലും, ചൂണ്ടയിലും പിടിക്കുന്നവ ചന്തയിൽ കൊണ്ടുചെന്ന് വിൽക്കും. ഗ്രാമങ്ങളിൽ കൊണ്ടുനടന്ന് വിൽപനയും പതിവാണ്.

വള്ളുവരുടെ മുഖ്യ ഉപജീവനമാർഗ്ഗമാണ് മത്സ്യബന്ധനം എന്ന് പറയാനാവില്ല. മത്സ്യലഭ്യതയെക്കുറിച്ചോ, മത്സ്യബന്ധനസമയത്തെക്കുറിച്ചോ ഇവർക്ക് വിശേഷമായ അറിവൊന്നുമില്ല. സാമാന്യമായി എല്ലാവർക്കും അറിയാവുന്നതേ അറിയൂ. മത്സ്യബന്ധനം സംബന്ധിച്ച് പ്രത്യേക വിശ്വാസങ്ങളും ആചാരങ്ങളും വള്ളുവർക്കിടയിലില്ല. ഇതര മത്സ്യബന്ധന സമൂഹങ്ങളുടെ സ്ഥിതി അതല്ല. പരമ്പരാഗതമായ വിശ്വാസപ്രമാണങ്ങളും സവിശേഷമായ അറിവുകളും അവർക്ക് തൊഴിലുമായി ബന്ധപ്പെട്ടുണ്ടാവും. മത്സ്യബന്ധനം വള്ളുവരുടെ പരമ്പരാഗതമായ തൊഴിലല്ല എന്ന് വ്യക്തമാക്കുന്നതാണ് ഈ വസ്തുത.

കടവുകടത്തൽ, ചീനകളിൽ തണ്ടുവലിക്കൽ, മീൻപിടിക്കൽ, കൃഷി, കച്ചവടം എന്നീ തൊഴിലുകളെല്ലാം വള്ളുവർ പരമ്പരാഗതമായി ചെയ്തുവരുന്നു. പൊതുസമൂഹത്തിന്റെ അനിവാര്യഘടകമാവാൻ മാത്രം പ്രാധാന്യമുള്ളതല്ല ഈ തൊഴിലുകളൊന്നും. അടിയാളരായ തൊഴിലാളികളുടെ ഇടയിലേക്ക് തള്ളപ്പെടുകയും, അവിടേയും ഒറ്റപ്പെട്ട ജനവിഭാഗമായി നിലനിൽക്കേണ്ടിവരികയും ചെയ്തവരാണ് വള്ളുവർ. ജാതിവ്യവസ്ഥിതിയുടെ തീക്ഷ്ണസ്വാധീനംകാരണം ആരാധിക്കാൻ സ്വന്തമായി ദൈവത്തെപ്പോലും കണ്ടെത്തേണ്ടിവന്ന വള്ളുവർ ഉപജീവനത്തിന്നായി പലതൊഴിലുകളും ചെയ്തുവന്നു എന്നുമാത്രം.

---

1. ക്ഷേത്രം ഗ്രാമത്തിന്റെ ഹൃദയഭാഗമാണ്. കേന്ദ്രസ്ഥാനവുമാണ്. ആരാധനാലയം മാത്രമായിരുന്നില്ല. കലാസാംസ്കാരിക കേന്ദ്രവും വിദ്യാലയവുമായിരുന്നു അത്. ബ്രാഹ്മണഭവനങ്ങൾ, ഇതരജീവനക്കാരുടെ താമസസ്ഥലങ്ങൾ എന്നിവ ധാരാണയോടെയാണ് ഉണ്ടാക്കുക.

2. കേരളത്തിലെ ഓരോജാതിക്കും ഗ്രാമവ്യവസ്ഥയിൽ സുവ്യക്തമായ പാരമ്പര്യതൊഴിലുണ്ട്. കുലത്തൊഴിൽ അതതുജാതികളുടെ മാത്രം കുത്തകയായിരുന്നു. തൊഴിലിൽ നിന്നാണ് ജാതിഭേദം ഉണ്ടായതെന്നു പറയാൻ കാരണമതാണ്. വള്ളുവർക്ക് കുലത്തൊഴിലില്ല. മത്സ്യബന്ധനം മുക്കുവരുടെ കുലത്തൊഴിലാണ്. തൊഴിലിന്റെ പേരിലല്ല വള്ളുവജാതിയുണ്ടായതെന്ന് വ്യക്തം.

3. കൊങ്ങായി:- നാഴിയിൽ കുറവ്- ഒരളവുപാത്രമാണ്. നാഴി. മരപ്പാത്രമാണ്. നെല്ലും മറ്റും നാഴിയിൽ കുമ്പാരം അളക്കും. പകരം കൂത്തനെ കൂട്ടിയ ഭാഗം കൈകൊണ്ട് വടിച്ചു നിരപ്പാക്കിയാൽ കൊങ്ങായി (ഴി) ആയി. കുറവുനാഴി–കൊങ്ങായി.

4. പുനംകൃഷി:- കുടിയേറ്റത്തിന്റെ ആദ്യപടിയാണ് പുനംകൃഷി. കാട്ടിൽ കയറി അടിക്കാടുവെട്ടിതീയ്യിടും. അവിടെ പുനം വാളും. പുനം വിത്ത് ഒരു മിശ്രിതമാണ്. മുരിക്കരി, നെല്ല്, വരക്, ചാമ, മുത്താറി, തോമ, ചോളം എന്നീ വിത്തുകൾ കൂട്ടിക്കലർത്തി വാളും (വിതക്കും) കുഴികൾ കത്തിയ ചാരക്കുഴികളിൽ മത്തൻ, വെള്ളരി എന്നിങ്ങനെ പച്ചക്കറികളും നടും. ഘട്ടം ഘട്ടമായി വർഷം മുഴുവൻ വിളവെടുക്കാം. കുംഭാസമാവുമ്പോൾ മുരിക്ക് മുറിച്ച് വരിവരിയായി നട്ട് കുരുമുളക് കൃഷി ചെയ്യും. സംരക്ഷിക്കാൻ ഉടമയും അനുയായികളും അവിടെ ക്രമേണ സ്ഥിരമായി താമസിക്കും.

അധ്യായം: ഒൻപത്

# ആടയാഭരണങ്ങളും ഭക്ഷണക്രമങ്ങളും

ആഗോളവത്കരണത്തിന്റെ സ്വാധീനം പ്രകടമാവുന്നതിന്നുമുമ്പ് ഓരോ ജനവിഭാഗത്തിന്റേയും വേഷഭൂഷാദികളും, ഭക്ഷണക്രമങ്ങളും മറ്റും അവരവരുടെ വംശമുദ്രയുള്ളതായിരുന്നു. ക്ഷൗരം ചെയ്യുന്നരീതി, വസ്ത്രാഭരണധാരണം, ആയുധങ്ങൾകൊണ്ടു നടക്കുന്ന സമ്പ്രദായം തുടങ്ങിയവ തിരിച്ചറിവിന് സഹായിക്കും. ഇന്നവ സാമാന്യവത്കരിക്കപ്പെട്ടുവെങ്കിലും, വിശേഷാവസരങ്ങളിൽ പരമ്പരാഗത രീതികൾ തുടരുന്നതുകാണാം. മുണ്ടുടുപ്പും, മേൽക്കുടുമയും മലയാളനാടിന്റെ പ്രത്യേകതയാണ്. ഇതിൽ തന്നെ ഗോത്രഭേദമനുസരിച്ച് വൈവിദ്ധ്യങ്ങൾകാണാം. വള്ളുവരുടെ വേഷഭൂഷാദികളും, ഭക്ഷണക്രമങ്ങളും പൊതുവെ കേരളീയ പാരമ്പര്യമനുസരിച്ചുള്ളതുതന്നെയാണ്. വസ്ത്രാഭരണാദികൾ അണിയുന്ന രീതികളിലും, ഭക്ഷണക്രമങ്ങളിലും കാണുന്ന സവിശേഷതകൾ പഠനവിധേയമാക്കുകയാണ് ഈ അദ്ധ്യായത്തിൽ ചെയ്യുന്നത്.

## 9.1. സ്ത്രീകളുടേയും കുട്ടികളുടേയും വസ്ത്രധാരണരീതികൾ

സ്ത്രീകളുടെ വസ്ത്രധാരണരീതികൾ അവർക്ക് സമൂഹത്തിൽ ലഭിക്കുന്ന മാന്യതയുടേയും സ്വാതന്ത്ര്യത്തിന്റേയും പ്രതീകങ്ങളാണ്. വള്ളുവസ്ത്രീകളുടെ വസ്ത്രധാരണരീതിക്ക് മറ്റ് പിന്നോക്കസമുദായങ്ങളുടേതിൽ നിന്ന് വലിയ

വ്യത്യാസമൊന്നുമില്ല. വസ്ത്രത്തിന്റെ പേരിൽ സാമൂഹ്യഭ്രഷ്ട അവർക്കിടയിൽ ഉണ്ടായിരുന്നില്ല. മറക്കുടയും, പർദ്ദാസമ്പ്രദായവും തീരെയില്ല. ആചാരവേഷങ്ങളിലും-വിവാഹം പോലുള്ള ചടങ്ങുകളിലും വിലക്കുകളുടെ സൂചനപോലും കാണാനില്ല.

ആഭരണങ്ങളോടുള്ളത്രയും ഭ്രമം കേരളീയ സമൂഹങ്ങൾക്ക് വസ്ത്രത്തിന്റെ കാര്യത്തിൽ ഇല്ലായിരുന്നു. പ്രായപൂർത്തിയാകുന്നതുവരെ വസ്ത്രം പേരിനുമാത്രമേ ഉണ്ടാവൂ. ആൺ പെൺ ഭേദമന്യേ കുട്ടികൾ കോണകമാണ് ഉപയോഗിക്കുക. പട്ട് കോണകം ആർഭാടമാണ്. കവുങ്ങിൻ കൂമ്പാളകൊണ്ട് കോണുക മുടുക്കുന്നതാണ് സാധാരണം. പേരുവിളി, ചോറൂണ് തുടങ്ങിയ വിശേഷസന്ദർഭങ്ങൾ അപൂർവ്വമായി ഉണ്ടാവുമ്പോൾ പട്ടുകോണകമുടുപ്പിക്കും. പെൺ കുട്ടികൾ ദേഹവളർച്ചക്കനുസരിച്ച് അരയിൽ മുണ്ട് ചുറ്റാൻ തുടങ്ങും. തോർത്തുമുണ്ടാണ് സാധാരണയായി ഉടുക്കാറുള്ളത്.

വയസ്സറിയിക്കുന്നതോടെ പെൺകുട്ടികൾ വലിയമുണ്ട് ഉടുക്കാൻ തുടങ്ങും. ഒന്നരയും മുണ്ടുമാണ് വിവാഹംവരെ ഉപയോഗിക്കുക. ഒറ്റമുണ്ടുമാത്രമേ വിവാഹത്തിന്ന് മുമ്പ് ഉടുക്കും. വിവാഹശേഷം ഇണമുണ്ടോ, പുടവയോ ഉടുക്കാം. മേൽക്കുപ്പായം സാധാരണയായി പതിവില്ല. എങ്കിലും ബ്ലൗസിടുന്നതിന്ന് വിലക്കൊന്നുമില്ല. ചന്തകളിലും മറ്റും കച്ചവടത്തിനെത്തുന്ന വള്ളുവത്തികളാണ് മേൽക്കുപ്പായം ആദ്യമായി അണിയാൻ തുടങ്ങിയത്. അന്യമതസ്ഥരും പരദേശി (കർണ്ണാടക, തമിഴ്നാട് തുടങ്ങിയ ഭാഗത്തുനിന്ന് വന്നവർ) മാത്രമേ പണ്ട് കുപ്പായവും ബ്ലൗസും ധരിക്കാറുള്ളൂ. ഉയർന്നജാതിക്കാരുടെ ഇടയിൽ അത് ജാതിഭ്രഷ്ടിന് കാരണമാവും. കേരളീയ ക്ഷേത്രങ്ങളിൽ ഷർട്ട് ധരിച്ച് പ്രവേശിക്കരുതെന്ന് വിലക്കുന്നത് ഈ ആചാരത്തിന്റെ ശേഷിപ്പാണ്.

### 9.2. രണ്ടാം മുണ്ട്

വേഷ്ടി, മേൽക്കുപ്പായത്തിന്നുപകരം ചുറ്റാനുള്ളതാണ്. 'രണ്ടാംമുണ്ട്' എന്നാണിതറിയപ്പെടുന്നത്. മാറുമറക്കുന്നതിനാണ് രണ്ടാം മുണ്ട്. ഈ രണ്ടാംമുണ്ട് എല്ലായ്പ്പോഴും ചുറ്റാൻ ഇതരശൂദ്രവിഭാഗങ്ങളെപ്പോലെ വള്ളുവർക്കും അവകാശമുണ്ടായിരുന്നില്ല. ബ്രാഹ്മണരുടെ മുമ്പിൽ വേഷ്ടി ചുറ്റി നിൽക്കാൻ പാടില്ല. തീണ്ടൽ ജാതിക്കാരായതിനാൽ വള്ളുവർക്ക് അങ്ങനെയൊരവസരം പണ്ടുണ്ടാവില്ല. യാത്രയ്ക്ക് പുരുഷന്മാരും രണ്ടാംമുണ്ട് ചുമലിലിടും.

### 9.3. പണസ്സഞ്ചി

വസ്ത്രം മുറിച്ച് തുന്നിയിടുന്നത് അശുഭമായി കണക്കാക്കിയിരുന്നതിനാലാവണം വസ്ത്രവൈവിദ്ധ്യങ്ങൾ നമുക്കില്ലാതെ പോയത്. തുന്നിയുണ്ടാക്കുന്ന പണസഞ്ചി മിക്കവെള്ളുവ സ്ത്രീകൾക്കും ഉണ്ടാവും. വൃത്താകൃതിയിലുള്ള ഈ സഞ്ചിയുടെ വായ്ഭാഗം ചരടുകൊണ്ട് കെട്ടാവുന്നതാണ്. അരയിൽകെട്ടിവെക്കാവുന്ന പണസഞ്ചി ആരെങ്കിലും പിടിച്ചുവലിച്ചാലും അതിന്റെ വായ്ഭാഗം മുറുക്കുകയേയുള്ളു. നാണയങ്ങൾ സുരക്ഷിതമായി കൊണ്ടുനടക്കാൻ ഇതുപകരിക്കും.

### 9.4. അണപ്പുടവ-ഇണപ്പുടവ

വിവാഹസമയത്ത് വരൻ നൽകുന്നത് ഒരുമുറിപ്പുടവയാണ്. അണപ്പുടവ (ഇണപ്പുടവ) വിവാഹശേഷമേ ഉടുക്കൂ. അഞ്ചുവാര നീളമുള്ള പുടവയാണ് ഒരു മുറി. ഒരുമുറിപ്പുടവയ്ക്ക് രണ്ടരികിലും കറുത്തതോ,ചുവന്നതോ കരയുണ്ടാവും-കുറുകെ നാല് ഇരട്ടക്കരയുള്ള ഇത്തരം പുടവകളാണ് സ്ത്രീകളുടെ സാധാരണ വേഷം. വേഷ്ടി ഉത്സവത്തിനോ, വിശേഷാവസരങ്ങളിലോ മാത്രമേ

ഉപയോഗിക്കുകയുള്ളൂ. ഈശ്വരപൂജാദികളിൽ സ്ത്രീകൾക്ക് പ്രാതിനിധ്യം കാണുന്നില്ല. ശേഷക്രിയാദികളിൽ പങ്കുകൊള്ളുമ്പോൾ അടിവസ്ത്രമായി ഒന്നരകൊണ്ട് തറ്റുടുത്തിരിക്കണം എന്ന നിഷ്കർഷയുണ്ട്. മുണ്ടുടുക്കാൻ തുടങ്ങുന്നതിന് പ്രത്യേകചടങ്ങുകളൊന്നുമില്ല.

### 9.5. പുരുഷന്മാരുടെ വേഷം

പതിനാറുവയസ്സുവരെ, പട്ടുകോണകമോ, ചീന്തോ (വെള്ളക്കോണകം) ആണ് ഉടുക്കുക. ജോലിക്കുപോകാൻ തുടങ്ങിയാൽ കുറിയതോർത്ത് ഉടുക്കും. വീട്ടിലും, ജോലിക്ക് തോണിയിൽ പോകുമ്പോഴും ഒറ്റത്തോർത്തും കോണവും കൊണ്ട് കഴിച്ചുകൂട്ടും. കുപ്പായം സാധാരണഇടാറില്ല. ഇടുന്നത് നിഷിദ്ധമല്ല. പൊതുവേ കുപ്പായം പ്രചാരത്തിലില്ലാത്തതിനാൽ അണിയാറില്ല എന്ന് പഴമക്കാർ പറയുന്നു. എങ്കിലും പൂജാകർമ്മങ്ങളിൽ തുന്നിയുണ്ടാക്കിയ വസ്ത്രങ്ങൾ അണിയാറില്ല.

വിശേഷാവസരങ്ങളിലും, യാത്രാവേളകളിലും മല്ല്മുണ്ടും (മിൽതുണി) രണ്ടാംമുണ്ടും ഉപയോഗിക്കാറുണ്ട്. രണ്ടാംമുണ്ട് പൂജകൾചെയ്യുമ്പോഴും ധരിക്കണമെന്നാണ് നിയമം. രണ്ടാംമുണ്ട് അരയിൽ കെട്ടുകയോ, മേലെ ഉടുക്കയോചെയ്യാം. വേഷ്ടിയായി കഴുത്തിലിടുന്നത് യാത്രയ്ക്കുമാത്രമെപതിവുള്ളു. വള്ളുവർക്ക് കോണകം നിർബന്ധമാണ്. മുതിർന്നവരധികവും. വെള്ളക്കോണക (കച്ചട്ടം) മാണ് ഉടുക്കുക. അരയിൽ കറുപ്പുനൂലോ, വെള്ളിനൂലോ ആൺ, പെൺ ഭേദമെന്യേ ഉണ്ടാവും.

മുണ്ട് തലയിൽ കെട്ടാൻ വള്ളുവർക്കധികാരമില്ല. രാണ്ടാം മുണ്ട് ഉയർന്നജാതിക്കാരെ കാണുമ്പോൾ എടുത്ത് കക്ഷത്തിൽ വെക്കണമായിരുന്നു.

ഉയർന്നജാതിക്കാരുമായി ഇടപെണ്ടേ അവസരങ്ങൾ അധികം ഉണ്ടാവറില്ല. തോണിയിൽ ജോലി ചെയ്യുമ്പോൾ ചെറിയവട്ടത്തൊപ്പിക്കുടയും മറ്റ് കൂലിവേലകൾക്ക് പാളത്തൊപ്പിയും വള്ളുവരുപയോഗിക്കും. കുറിയകാലുള്ള ഓലക്കുട എമ്പ്രോന്മാർ ഉപയോഗിക്കാറണ്ട്. ശീലക്കുട പ്രചാരത്തിലില്ലാത്ത പഴയകാലത്ത് വെൺകൊറ്റക്കുട ദേവന്മാർക്കും രാജാക്കന്മാർക്കും മാത്രമുള്ളതാണ്. പട്ടുതൊങ്ങലോടുക്കൂടിയ 'പാവാട'നാല്മുളങ്കമ്പിൽ കുത്തിപ്പിടിച്ച് പെരുമ്പുഴയച്ഛൻ ദൈവത്തെ ആനയിക്കാറുണ്ട്. ദിവ്യന്മാർക്കും സേനാനായകന്മാർക്കും അനുവദിക്കുന്നതാണ് ഈ'പാവ്ആട' (മേല്കട്ടിവിതാനം പോലെ-പാവ് പോലെയുള്ളവസ്ത്രം എന്നർത്ഥം)

സ്ത്രീപുരുഷന്മാർ മുണ്ട് വലത്തോട്ടുതന്നെയാണ് ഉടുക്കുന്നത്. പണ്ടുകാലത്ത കൊടുങ്ങല്ലൂരുപോകുന്ന കോമരം മാത്രമേ പട്ട് ഉടുക്കാറുള്ളു. ശുഭ്രവസ്ത്രം തന്നെയാണ് മറ്റു പൂജാരികൾ ഉപയേഗിക്കുന്നത്. കുടുക്കില്ലാത്ത പണിക്കുപ്പായം, ചെരുപ്പ് എന്നിവ കാലഗതിയനുസരിച്ച് പിന്നീട് ഉപയോഗിക്കാൻ തുടങ്ങി. ഇന്ന് മറ്റെല്ലാ കേരളീയരുടേതിൽ നിന്നും വേഷത്തിൽ വ്യത്യാസമൊന്നും വള്ളുവർക്കില്ല.

**3.3. ക്ഷൗരം-കുടുമ**

വള്ളുവർ തന്നെയാണ് അവരുടെ ക്ഷുരകൻ. തലയിൽ കുടുമവെച്ച് ക്ഷൗരം ചെയ്യും. കുടുമയ്ക്കു ചുറ്റും തേര്(നീളം കുറച്ച് കൃത്യമായ വീതിയിലുള്ള അതിര്) വെക്കാൻ പാടില്ല. കുടുമ അപൂർവ്വം ചില വള്ളുവക്കരണവന്മാർക്ക് മാത്രമെ ഉണ്ടായിരുന്നുള്ളു.മീശവെക്കുന്നതും പതിവില്ല. അതിനവകാശവുമില്ലായിരുന്നു. മേൽകുടുമവെച്ച കാരണവന്മാരുടെ ഫോട്ടോകൾ പല വീടുകളിലും കാണാനിടയായി. പക്ഷെ ആചാരമനുസരിച്ച് പണ്ടേ കുടുമയുണ്ടായയിരുന്നു വെങ്കിൽ പൂജാരികളായ എംമ്പ്രോൻമാർക്കും, അന്തിത്തിരിയന്മാർക്കും

കുടുമകാണേണ്ടതായിരുന്നു. അതില്ലാ എന്നതുകൊണ്ടുതന്നെ കേരളീയ രീതി ചിലർ പന്തുടർന്നതായിരിക്കണം എന്നതുമാനിക്കാം.

## 9.4. ആഭരണങ്ങൾ

വസ്ത്രങ്ങളോട് കാണിക്കാത്ത താൽപര്യം പണ്ടുകാലത്ത് ആഭരണങ്ങളോടുണ്ടായിരുന്നു. കല്ലുകൊണ്ടും, മരക്കമ്പുകൊണ്ടുമൊക്കെയുള്ള മാലകളും, കർണ്ണാഭരണങ്ങളും പ്രാചീനകാലംമുതൽ മനുഷ്യൻ ഉപയോഗിച്ചുവന്നു.. ആഭരണങ്ങൾ ഉണ്ടാക്കുന്നരീതിയിലും, അണിയുന്ന രീതിയിലും ആചാരനിഷ്ടയുണ്ടായിരുന്നു. ജാതി-മത വർഗ്ഗഭേദങ്ങൾ മനസ്സിലാക്കാൻ ആഭരണങ്ങളും, അവ അണിയുന്ന രീതികളും സഹായിച്ചേക്കാം. സാമൂഹ്യമായും സാമ്പത്തികമായും വളരെ പിന്നോക്കാവസ്ഥയിലായിരുന്ന വള്ളുവരുടെ ആഭരണങ്ങൾ പരിമിതമാണ്. എങ്കിലും അവയ്ക്ക് അവയുടേതായ സംസ്കാരത്തനിമയുണ്ടെന്നുകാണാം.

### 9.4.1. കർണ്ണാഭരണങ്ങൾ

സാമ്പത്തിക സ്ഥിതിയനുസരിച്ച് ആണും പെണ്ണും കർണ്ണാഭരണങ്ങളണിഞ്ഞിരുന്നു. കടുക്കൻ[2] ആണ് പുരുഷന്മാരുടെ കർണ്ണാഭരണത്തിന്ന് പേര്. സ്വർണ്ണക്കമ്പിമാത്രം കാതിൽ അണിയുന്നതും സാധാരണമാണ്. കാതുകുത്തിക്കഴിഞ്ഞാൽ ആദ്യം തുളസിക്കമ്പാണ് അണിയുക. സാമ്പത്തിക നിലമെച്ചമാണെങ്കിൽ ഉള്ളുപൊള്ളയായ ചെറുചുറ്റ് ഒന്നു വീതം പുരുഷന്മാർക്കണിയാം. (ചിത്രം നോക്കുക) സ്ത്രീകൾ ചെറചുറ്റ് രണ്ടെണ്ണം വീതം അണിയുന്നത് വിവാഹശേഷം മാത്രമാണ്. മേക്കാത്കുത്തി ചെറിയ കർണ്ണാഭരണങ്ങൾ വള്ളുവസ്ത്രീകൾ അണിയും. കീഴ്ക്കാതിന് തൊട്ടു മുകളിലായി ഒരിടത്തുകൂടി മാത്രമെ കാതുകുത്തൂ. ചെവിയുടെ

മുകൾഭാഗത്തും ചിലപ്പോൾ കാതുകുത്തി ചുറ്റണിയും. എവിടെയായാലും ചെവിയിൽ രണ്ടിടത്തേ കുത്തുകയുള്ളൂ. കർണ്ണാഭരണങ്ങൾ കല്ലുവെച്ചതും വെക്കാതെയുമുണ്ട്.

കർണ്ണാഭരണങ്ങളിൽ ഏറെ പ്രചാരമുള്ളത് പനയോല പുഴുങ്ങിയുണ്ടക്കിയുണ്ടാക്കുന്ന ചുറ്റ് ആണ്. വിവാഹിതകൾക്കേ ചുറ്റണിയാൻ പാടുള്ളൂ. കീഴ്ക്കാത് വലുതാക്കാനാണ് ചുറ്റിടുന്നത്. ക്രമേണ ചുറ്റിന്റെ വലുപ്പം കൂട്ടി കാതുവലുതായാൽ 'ചെറുതക്ക' അണിയാം അരക്കുകൊണ്ടുണ്ടാക്കി സ്വർണ്ണം പൊതിഞ്ഞു ഭംഗികൂട്ടിയ വലിയകർണ്ണാഭരണമാണ് തക്ക (ചിത്രം) പണ്ട് തക്ക വള്ളുവരുടെ ഇടയിൽ വലിയ പരിഷ്കാരമായി കരുതിയിരുന്നു.

### 9.4.2. മൂക്കുത്തി

മൂക്ക്കുത്തി ഞാത്തിടുന്നത് സാധാരണമായിരുന്നു. ഇടതുമൂക്കിൽ മാത്രമേ മൂക്കുത്തിയണിയൂ. കല്ലുവെച്ചമൂക്കുത്തിക്ക് രണ്ട് ഞാത്ത് ഇടാവുന്നതാണ്. (ചിത്രം) ഞാത്തിന് ചെറുകല്ലു പതിക്കുന്നത് ഭംഗികൂട്ടും.

### 9.4.3. കണ്ഠാഭരണങ്ങൾ

കല്ലമാലകൾ സാധാരണയായി ഉപയോഗിക്കാറുണ്ട്. കണ്ഠാഭരണമാണ് സാധാരണം. കറുപ്പുനൂൽ മെടഞ്ഞ് കഴുത്തിൽ കെട്ടാം. സ്വർണ്ണമാല അപൂർവ്വമാണ്. ഒറ്റത്തൊത്തുവെച്ച $\frac{1}{4}$ പവൻ, $\frac{1}{2}$ പവൻ, തൈകപ്പവൻ, $\frac{1}{4}$ കാശ് (പോർച്ചുഗീസ് നാണയം) $\frac{1}{2}$ ക്കാശ്, തൈകക്കാശ് എന്നിവ കറുപ്പുനൂലിൽ കോർത്തണിയാറുണ്ട്. വിവാഹത്തിന്ന് താലികെട്ടാറില്ല. എങ്കിലും വിവാഹിതകൾ ഒറ്റത്താലി ചരടിൽ കോർത്തു കെട്ടാറുണ്ട്. ആരാണ് താലി കെട്ടിക്കൊടുക്കുന്നത് എന്ന് വ്യക്തമല്ല.

ഒററ്റത്ത് തൊത്തുള്ള ഈ താലി വള്ളുവരുടേതുമാത്രമാണ്. വലത്തോട്ട് വളഞ്ഞ തകിടാണ് താലി (ചിത്രം)

### 9.4.4. ഉറുക്ക്

സ്വർണ്ണം കൊണ്ടോ വെള്ളികൊണ്ടോ ഉറുക്ക് ഉണ്ടാക്കും ദീർഘചതുരാകൃതിയിലും, കുഴലിന്റെ (ഉരുളൻ) രൂപത്തിലും ഉറുക്കുണ്ടാക്കും. ഉറുക്കിന്റെ ഉള്ളിൽ ചെമ്പുതകിടിലോ, വെള്ളിത്തകിടിലോ മന്ത്രങ്ങൾ എഴുതി അടക്കം ചെയ്യും. ദുസ്വപ്നം പ്രേതബാധ, ഭ്രാന്ത്, അപസ്മാരം, സർപ്പഭയം എന്നിവയിൽ നിന്നെല്ലാമുള്ള രക്ഷയാണ് ഉറുക്ക് (ചിത്രം നോക്കുക) കഴുത്തിലും അരയിലും ഉറുക്ക് ധരിക്കാം. കൈയ്യിൽ തോളോട് ചേർന്ന ഭാഗത്ത് വള്ളുവർ ഉറുക്ക് കെട്ടാറില്ല. കേരളത്തിലെ മുസ്ലീംങ്ങളും ചിലമുക്കുവസമുദായക്കാരും അത്തരത്തിൽ ഉറുക്കുകെട്ടാറുണ്ട്. വെള്ളിയുറുക്ക് അരയിൽ ജപിച്ചുകെട്ടുന്നത് രാപ്പനിവരാതിരിക്കാൻ നല്ലതാണത്രെ!

### 9.4.5. അരഞ്ഞാണം

വെള്ളിനൂൽ:- സ്ത്രീകൾ അരയിൽ വലിയ കണ്ണാടി അരഞ്ഞാണം അണിയാറുണ്ട്. ഈ അരഞ്ഞാണത്തിന്ന് രണ്ട് വലിയ ഞാത്ത് ഉണ്ടാവും. അരയാലിലയുടെ ആകൃതിയാണ് ഞാത്തിന്ന് (ചിത്രം) പുരുഷന്മാർ അപൂർവ്വമായി വെള്ളിനൂല് അണിയാറുണ്ട്. അതിനും രണ്ട് ഞാത്ത് ഉണ്ടാവും. ലിംഗാകൃതിയാണ് ഞാത്തിന്.

### 9.4.6. മോതിരങ്ങൾ

വെള്ളിമോതിരങ്ങൾ ധാരാളമായി ഉപയോഗിച്ചിരുന്നു. കാൽവിരലിൽ കൂട്ടുമോതിരം അണിയുന്നവർ പണ്ടുണ്ടായിരുന്നു. കൈവിരലിലും

കൂട്ടുമോതിരമിടും. (ചിത്രം) കല്ലുവെച്ച സ്വർണ്ണമോതിരങ്ങളും, കുപ്പിമോതിരങ്ങളും പണ്ടേ ഉപയോഗിക്കാറുണ്ടെന്ന് പറയപ്പെടുന്നു.

### 9.4.7. മുള്ളുകുത്തി, ചെപ്പിത്തോണ്ടി

വള്ളുവസ്ത്രീകൾ താക്കോൽ കൂട്ടം പോലെ മുണ്ടിന്റെ കോന്തലയിൽ വെള്ളികൊണ്ടോ, ഇരുമ്പുകൊണ്ടോ ഉള്ളസൂചികളും, ചെവിത്തോണ്ടികളും, മോതിരങ്ങളും കോർത്ത് കെട്ടി ഞാന്തിയിടാറുണ്ട്. ഇവയിൽ കല്ലുതൂക്ക് മോതിരം ശ്രദ്ധേയമാണ്. നൂലുണ്ടപോലുള്ള ഒരുജീവിയുടെ ചിത്രം കൊത്തിയ ഇരുമ്പുമോതിരമാണിത്. കാലിലുണ്ടാവുന്ന കാര (കല്ലുതുക്ക്) ഈ മോതിരം കൊണ്ട് ഉരച്ചുകളഞ്ഞാൽ പിന്നീടുണ്ടാവില്ലത്രെ.

### 9.4.8. തിരുപ്പൻ

മുടിയോട് ചേർത്ത് തിരുകിവെച്ചു കെട്ടാവുന്ന തിരുപ്പൻ വള്ളുവ സ്ത്രീകളും അണിയാറുമുണ്ട്. കരടിവാൽ രോമങ്ങളാണ് തിരുപ്പനുണ്ടാക്കാൻ ഉപയോഗിക്കുക. തിരുപ്പന്റെ ഒരറ്റത്ത് കഴിവുപോലെ സ്വർണ്ണം കൊണ്ട് മൊട്ട് പിടിപ്പിക്കുന്നതും പതിവാണ്. (ചിത്രം)

### 9.4.9. വിവിധയിനം പെട്ടികൾ

വീടുകളിൽ അരിയിട്ടുവക്കുന്നതിനും, വസ്ത്രം, പണം എന്നിവ സൂക്ഷിക്കുന്നതിനും പലതരം പെട്ടികൾ ഉപയോഗിച്ചിരുന്നു. അരിപ്പെട്ടി, പ്ലാവ്, പൂവം തുടങ്ങിയ മരങ്ങൾകൊണ്ടുണ്ടാക്കുന്നവയാണ്. പ്രാണികൾ കടക്കാത്തമട്ടിൽ ഓരായം ചേർത്ത് പണിയുന്നവയാണ് ഇത്തരം പെട്ടികൾ. ആഭരണങ്ങൾ സൂക്ഷിക്കാൻ പറ്റിയ ആമപ്പെട്ടി ചെറുതാണ്. അടപ്പ് പിരമിഡു പോലെ കൂർത്ത പണപ്പെട്ടി ആഭരണം സൂക്ഷിക്കാനും പറ്റും. 'റങ്ക്പെട്ടി' എന്നിവിളിക്കുന്ന 'ഇരുമ്പ് ട്രങ്ക്'

ആണ് സാധാരണ വീടുകളിൽ വസ്ത്രാഭരണാദികൾ സുരക്ഷിതമായി വെക്കാൻ ഉപയോഗിക്കുന്നത്. കുങ്കുമവും മറ്റും സൂക്ഷിക്കുന്ന ചെറിയ അളു[3] സുന്ദരമാണ്. അടപ്പിനു മുകളിൽ ചെറിയ വട്ടക്കണ്ണാടി പതിച്ചത് പൊട്ടുതൊടാനുള്ള സൗകര്യം നോക്കിയാണ്. അടപ്പിന്റെ ഉൾവശത്ത് കണ്ണാടിയുള്ളതും പ്രചാരത്തിലുണ്ടായിരുന്നു.

### 9.5. ഭക്ഷണക്രമങ്ങൾ

നൂറ്റാണ്ടുകളായി ജീവിച്ചുവന്ന ദേശത്തിന്റേയും പ്രകൃതിയുടേയും, സ്വാധീനമാണ് ഓരോ സമൂഹത്തിന്റേയും ഭക്ഷണക്രമങ്ങൾ രൂപപ്പെടുത്തുന്നത്. ആഹാരലഭ്യത, കാലാവസ്ഥ എന്നിവ ആദ്യകാലത്തും പിന്നീട് സമൂഹത്തിലെ മാന്യതയും, സ്ഥാനവും ആഹാരരീതികളെ നിയന്ത്രിച്ചതായിക്കാണും. ബുദ്ധമതത്തിന്റേയും, ആര്യഅധിനിവേശത്തിന്റേയും സ്വാധീനമാണ് സസ്യഭക്ഷണത്തിന്ന് മാന്യതയുടെ മോടിനൽകിയത്. കർണ്ണാടകം, തമിഴ്നാട് തുടങ്ങിയ മറ്റുസംസ്ഥാനങ്ങളിലേ കാലാവസ്ഥ കേരളത്തിലേതിൽ നിന്ന് ഏറെ വ്യത്യസ്തമാണ്. കാലാവസ്ഥയുടെ തീവ്രതയെ അതിജീവിക്കാനുതകുന്ന ഉഷ്ണ, ശീതപ്രകൃതിയുള്ള ഭക്ഷണം അവിടുത്തുകാർ ഉപയോഗിക്കുന്നു. അരിഭക്ഷണം വടക്കൻ സംസ്ഥാനങ്ങളിൽ കുറവാണ്. പച്ചരി (ഉണങ്ങലരി) യാണവർക്ക് അൽപമെങ്കിലും പ്രിയം. പരമ്പരാഗതമായി തുടർന്നുവരുന്ന ആഹാരക്രമങ്ങളുടെ സവിശേഷതകളെക്കുറിച്ച് പഠിക്കുന്നത് ഓരോ സമൂഹത്തിന്റേയും പൂർവ്വചരിത്രമറിയാൻ സഹായിച്ചേക്കും.

മലബാറിലെ വള്ളുവർ സസ്യേതരഭക്ഷണം ഇഷ്ടപ്പെടുന്നവരാണ്. മത്സ്യമാംസാദികളും മദ്യവും പൂജാദ്രവ്യങ്ങൾകൂടിയാണവർക്ക്. വിഭവങ്ങളിൽ അവിലുംചക്കര, പരിപ്പുകറി എന്നിവയ്ക്ക് ഏറെ പ്രാധാന്യമുണ്ട്. പലവ്യഞ്ജനങ്ങളും

നെയ്യും എണ്ണയും ധാരാളമായി ചേർത്തുണ്ടാക്കുന്ന കാളൻ, അവിയൽ, കൂട്ടുകറി തുടങ്ങിയവയ്ക്കും ചെലവേറിയ പാൽപായസം, നെയ്പായസം തുടങ്ങിയ 'മാന്യ' വിഭവങ്ങൾക്കും വള്ളുവരുടെ പരമ്പരാഗതഭക്ഷണക്രമത്തിൽ ഒട്ടും പ്രാധാന്യം കാണുന്നില്ല. അരിഭക്ഷണം തന്നെയാണ് മുഖ്യം. പച്ചരിയേക്കാൾ പുഴുങ്ങലരിതന്നെയാണ് പ്രിയം. മത്സ്യക്കറിയോ, മുള്ളൻ ചുട്ടതോ ഊണിന്ന് കൂടിയേ കഴിയൂ.

### 9.5.1. ദൈനംദിന ഭക്ഷണക്രമങ്ങൾ

മൂന്നുനേരം ആഹാരം കഴിക്കുന്നരീതി പുതിയ അലസസമൂഹത്തിന്റേതാണ്. കുറച്ചുകാലം മുമ്പുവരെ കേരളീയർക്ക് രണ്ടു നേരമേ ഭക്ഷണമുണ്ടായിരുന്നു. ചായ, കാപ്പി തുടങ്ങിയ പാനീയങ്ങൾ തീരെയില്ല എന്നുപറയാം. ഉച്ചഭക്ഷണം ഇടക്കാലത്ത് വന്നു ചേർന്ന ആർഭാടമാണ്. പ്രാതലും അത്താഴവുമാണ് വള്ളുവർക്ക് പ്രധാനം.

പ്രാതൽ:- അത്താഴത്തോടൊപ്പം വെച്ചുണ്ടാക്കിയ ചോറ് വെള്ളൊഴിച്ച് രാവിലെ പഴങ്കഞ്ഞിയായി ഉപയോഗിക്കും. കുളുത്ത് എന്നാണിതിന് പറയുക. കുളുർത്തത് തണുത്തത് എന്നർത്ഥം. പകുതി വേവു മാത്രമേ ചോറിനുണ്ടാവൂ. ഈ പഴങ്കഞ്ഞി വലിയ തമ്പാളത്തിൽ നിറച്ചുകിട്ടിയാൽ, ഒപ്പം ചെമ്മീൻ ചമ്മന്തിയോ ഒണക്ക മുള്ളൻ ചുട്ടതോ, ഉണ്ടതെങ്കിൽ പ്രാതൽ കേമമാവും. കഠിനാദ്ധ്വാനം വേണ്ടി വരുന്ന തൊഴിലെടുക്കുന്നവർക്ക് ഈ പഴങ്കഞ്ഞി ഏറെ ഉത്തമവും, ആരോഗ്യപ്രദവുമാണ്. കുട്ടികൾക്കും, സ്ത്രീകൾക്കും പഴങ്കഞ്ഞി തന്നെയാണ് പ്രഭാത ഭക്ഷണം. ദോശ, ഇഡ്ഡലി, ഉപ്പുമാവ് തുടങ്ങിയ പലഹാരങ്ങളും, ചായയും പുതിയകാലഘട്ടത്തിന്റെ പ്രത്യേകതയാണെന്ന് വള്ളുവർ പറയും.

ജോലിക്കു പോകുന്നവർ പഴങ്കഞ്ഞിയുടെ 'വറ്റുംവെള്ളം' (ചോറ് കുറവു മാത്രമുള്ള വെള്ളം) കൂടെ കൊണ്ടുപോവും. കൃഷിപ്പണിക്കുപോയാലും, തോണിപ്പണിക്കു പോയാലും ആഹാരം ലഭിക്കാൻ ബുദ്ധിമുട്ടായിരുന്നു.

അത്താഴം:- ഏറെ പ്രാധാന്യമുള്ളതാണ് അത്താഴം. അത്താഴം മുടങ്ങുന്നത് ഏറ്റവും വലിയ ദാരിദ്ര്യമായി കരുതിയിരുന്നു. സന്ധ്യയ്ക്കുമുമ്പേ സാധാരണഗതിയിൽ അത്താഴം വെപ്പ്കഴിയും. പുഴുങ്ങലരിച്ചോറോ കഞ്ഞിയോ ആണ് അത്താഴം. മത്സ്യക്കറിയോ, മാംസക്കറിയോ, പച്ചക്കറികളോ ലഭ്യതയനുസരിച്ചുണ്ടാവും. സന്ധ്യയ്ക്ക് നാമജപം കഴിഞ്ഞാൽ അത്താഴം കഴിക്കും. പുരുഷന്മാരും കുട്ടികളും ആദ്യം ഇരിക്കും. സ്ത്രീകൾ അവസാനമേ അത്താഴം കഴിക്കാവൂ.

### 9.5.2. വിശേഷവിഭവങ്ങൾ

അടിയാളരായ വള്ളുവരിൽ സമ്പന്നർ നന്നേകുറവായിരുന്നു. അതുകൊണ്ടുതന്നെയാണ് അവരുടെ ഭക്ഷണ സാധനങ്ങളിൽ വിലകൊടുത്തു വാങ്ങേണ്ടുന്ന വ്യഞ്ജനങ്ങൾക്കും മറ്റും വലിയ പ്രാധാന്യമില്ലാതെ പോയത്. പ്രകൃതിയിൽ നിന്ന് വലിയ പ്രാധാന്യമില്ലാതെ പോയത്. പ്രകൃതിയിൽ നിന്ന് വലിയചിലവില്ലാതെ സംഭരിക്കാവുന്ന മത്സ്യം, കക്ക, ഞണ്ട്, കല്ലുമ്മക്കായ, ഇളമ്പക്ക, ചെമ്മീൻ എന്നിവയും വള്ളുവർ സാധാരണയായി ഉപയോഗിക്കുന്നു. വിശേഷാവസരങ്ങളിലും ഇല്ലായ്മയിലും (പഞ്ഞകാലത്തും) അവരുടെ വിഭവങ്ങൾ പഠനാർഹമാണ്.

### 9.5.3. അവിലും ചക്കര

തുലാപ്പത്തിന് അവിലിടിക്കുക വള്ളുവരുടെ ഇടയിൽ പ്രധാനമാണ്. ഈ അവിലും തേങ്ങയും തെങ്ങിൻചക്കരയും ചേർത്ത്കുഴച്ചുണ്ടാക്കുന്ന

'അവിലുംചക്കര' സ്വാദിഷ്ടമാണ്. കല്ല്യാണം, വിരുന്ന് തുടങ്ങിയ വിശേഷാവസരങ്ങളിൽ 'അവിലും ചക്കര' മാന്യമായ ആഹാരമാണ്. മുറുക്കാൻ വെറ്റിലടക്കയും ചുണ്ണാമ്പും ധാരാളം നൽകി വിരുന്നുകാർക്ക് 'അവിലും ചക്കര' അധികം തിന്നാൻ പറ്റാതാക്കിയ തമാശക്കഥകൾ ആവേദകർക്ക് പറയാനുണ്ട്.

### 9.5.4. പരിപ്പുകറി

വിരുന്നുകാരെ ബഹുമാനിക്കാൻ പരിപ്പുകറി വെച്ചുവിളമ്പണം. തോരപ്പരിപ്പോ, സാമ്പാർപരിപ്പോ വേവിച്ച് തേങ്ങയും, മുളകും (പറങ്കി) അരച്ചു ചേർത്തുണ്ടാക്കുന്ന പരിപ്പുകറിയിൽ കടുകുവറക്കാറില്ല. വെളിച്ചെണ്ണ ചേർക്കും. വടക്കേ ഇന്ത്യയിലും മറ്റും പ്രചാരത്തിലുള്ള ദാൾ തന്നെയാണ് ഈ പരിപ്പുകറി. പരമ്പരാഗതമായി പരിപ്പുകറിക്ക് പ്രാധാന്യമുള്ളതായി പറയപ്പെടുന്നു.

### 9.5.5. വിവിധതരം കഞ്ഞികൾ

അരിക്ക് പലപ്പോഴും ക്ഷാമം നേരിടാറുണ്ട്. പുരുഷന്മാരുടെ ഭക്ഷണം കഴിഞ്ഞ്, കുളുത്തിന്ന് വേണ്ടത് എടുത്തുവയ്ക്കും. സ്ത്രീകൾക്കു പലപ്പോഴും കഞ്ഞിവെള്ളം മാത്രമേകാണൂ. ആ കുറവു പരിഹരിക്കാനാണ് കഞ്ഞി. ചാമക്കഞ്ഞി, ചോളക്കഞ്ഞി, വരകുകഞ്ഞി എന്നിവ. പുനംകൃഷിയിൽ ലഭിക്കുന്ന ഈ ധാന്യങ്ങൾ പോഷകസമൃദ്ധമാണ്. ചാമയും വരകും വറ്റിച്ച് ചോറാക്കിയും ഉപയോഗിക്കും. വരക് കഞ്ഞി അധികം കഴിച്ചാൽ ദേഹത്തിന്ന് വിറയൽ വരുമത്രെ! വ്രതാനുഷ്ടാനത്തിന് ഒരിക്കലൂണ് മാത്രമുള്ളപ്പോഴും, അരിഭക്ഷണം പാടില്ലാത്ത ഏകാദശിക്കും ഇത്തരം ധാന്യക്കഞ്ഞി ഉപയോഗിക്കാറുണ്ട്.

### 9.5.6. ചക്ക, മാങ്ങാപ്പുഴുക്ക്

ചക്കയുടെയും മാങ്ങയുടെയും കാലമായാൽ അവ പുഴുങ്ങിത്തിന്നുന്നത് സാധാരണമാണ്. ചക്ക, മടലും, നടുക്കുള്ള കൂഞ്ഞലും ചെത്തിക്കളഞ്ഞ് പുഴുങ്ങും. ഒരിറ്റ് വെളിച്ചെണ്ണയും കാന്താരിമുളകും ഉണ്ടെങ്കിൽ ഈ പുഴുക്ക് വിശപ്പുമാറ്റാനും, അതുവഴി ആരോഗ്യത്തിനും നല്ലതാണ്. പഴുത്ത നാടൻ മാങ്ങകൾ ധാരാളം പെറുക്കിയെടുക്കാൻ കിട്ടും. അത് കഴുകി തൊലികളയാതെ മാംസളഭാഗങ്ങൾ നാലായി ചീന്തിയിട്ട് അണ്ടിയോടെ പുഴുങ്ങും. അൽപം ഉപ്പുചേർത്ത ഈ മാങ്ങ വയറുനിറയെതിന്നാലും ഒരസുഖവും വരില്ലത്രെ. സ്ത്രീകളും കുട്ടികളും പലപ്പോഴും ഇത്തരം പുഴുക്കുകൊണ്ട് കഴിയേണ്ടിവരും.

ചക്കക്കുരുവും കർക്കടകമാസത്തെ പ്രധാന ആഹാരമാണ്. പഴംചക്കവീണടിയുമ്പോൾ (കൂഴച്ചക്ക) ധാരാളം ചക്കക്കുരു ലഭിക്കും. ഇത് സംഭരിച്ച് ചരലില്ലാത്ത മണ്ണ്കുഴച്ച് തേച്ചുപിടിപ്പിച്ച് നനവുതട്ടാത്തിടത്ത് കൂട്ടിവെക്കും. മമ്പിടിക്കുക എന്നാണിതിന് പേര്. വേണ്ടത്രവെള്ളം കിട്ടാത്തതിനാൽ വിത്ത് മുളക്കില്ല. മണ്ണിലായതിനാൽ കേടും വരില്ല. കർക്കടകം ചിങ്ങമാസങ്ങളിൽ ഈ കുരു കല്ലിലുരച്ച് കഴുകി പുഴുങ്ങിതിന്നും തീക്കനലിൽ ചുട്ടുതിന്നാനും കൊള്ളാം.

### 9.5.7. കിഴങ്ങുവർഗ്ഗങ്ങൾ

വേലിക്കിഴങ്ങ്, കൊള്ളിക്കിഴങ്ങ് എന്നീ പേരുകളിലെല്ലാം അറിയപ്പെടുന്ന കപ്പക്കിഴങ്ങ് വേനൽകാലത്ത് പുഴുങ്ങിത്തിന്നും. വിഷാംശമുള്ളതാകയാൽ പുഴുങ്ങി വെള്ളം വാർത്തുകളയണം. മത്സ്യക്കറികൂടിയുണ്ടെങ്കിൽ കപ്പ നല്ല ആഹാരമാണ്.

മലബാറിൽ ധാരാളം കാണുന്ന കുണ്ടുകിഴങ്ങും, അതിന്റെ വള്ളിയിൽ കാണുന്ന കാമത്ത് എന്ന ചെറുവിത്തുകളും പുഴുങ്ങിതിന്നാറുണ്ട്. കുണ്ടുകിഴങ്ങ്

വളക്കൂറുള്ള സ്ഥലത്ത് ഇരുപത് കിലോയിലധികം തൂക്കത്തിൽ വളരും. നല്ലയിനമായി ഉപയോഗിക്കാൻ പറ്റും. നെല്ലുപുഴുങ്ങുമ്പോൾ ഇതിന്റെ കാമത്ത് പെറുക്കിയെടുത്ത് ഒപ്പം പുഴുങ്ങും. കാമത്ത് ചേർത്തുപുഴുങ്ങിയാൽ അരിനുറുങ്ങില്ലത്രെ. പുഴുങ്ങിയകാമത്ത് തൊലികളഞ്ഞ് തിന്നുകയും ചെയ്യാം.

### 9.5.8. കൂവപ്പൊടി

ചതുപ്പുനിലത്തോടുചേർന്ന കരകളിൽ കാട്ടു കൂവ ധാരാളം ഉണ്ടാവും. മഞ്ഞൾച്ചെടിപോലെ തോന്നിക്കുന്ന കൂവയുടെ കിഴങ്ങ് ശേഖരിച്ച് കഴുകി വൃത്തിയാക്കും. കല്ലിലുരച്ചോ കുഴിയുരലിൽ 'മരുഒലക്ക' (മരുഉലക്ക?) കൊണ്ടിടിച്ചോ നൂറെടുക്കും. രണ്ടുതവണ തെളിയൂറ്റിശേഷം പാളയിൽ ഉണക്കിയെടുത്താൽ കൂവപ്പൊടികിട്ടും. ഇത് സമ്പന്നർക്ക് പ്രിയപ്പെട്ടതാകയാൽ വിൽക്കുകയും ചെയ്യും. കൂവപ്പൊടി കുട്ടികൾക്ക് കുറുക്ക് കാച്ചിക്കൊടുക്കാൻ ഉത്തമമാണ്. ഛർദ്ദി, വയറിളക്കം എന്നിവയുണ്ടാവുമ്പോൾ ഈ പൊടികാച്ചിക്കുടിക്കുന്നത് ദഹനം എളുപ്പമാക്കും. കൂവപ്പൊടി അളന്നാണ് വിൽക്കുക. അത്രതന്നെ അളവ് അരിയാണ് വില.

### 9.5.9. പായസങ്ങൾ

പായസങ്ങളിൽ അപ്പിച്ചിയും, ചക്കരച്ചോറും വള്ളുവഗൃഹങ്ങളിൽ പ്രചാരത്തിലുണ്ടായിരുന്നു. തെങ്ങിൻ ചക്കരയും ഉണക്കലരിയും ചേർത്ത് വേവിച്ച് വെള്ളംവറ്റിക്കും. തേങ്ങചിരകിയിട്ട് ഉപയോഗിക്കാം. പെൺകുട്ടികൾ ഋതുമതികളായാലും, ഗർഭിണികൾക്ക് ആദ്യത്തെ മൂന്നുമാസവും ചക്കരച്ചോറ് വെച്ചുകൊടുക്കും. ഉദരശുദ്ധിക്ക് നല്ലതാണ്.

'അപ്പിച്ചി' 'മാക്കറി' എന്നൊക്കെ അറിയപ്പെടുന്നത് മലബാറിൽ പ്രസിദ്ധമായ ചെലവുകുറഞ്ഞ പിറന്നാൾ പായസം തന്നെ. അരിയരച്ച് കലക്കി തേങ്ങയും ശർക്കരയും ചേർത്ത് തിളപ്പിച്ചാൽ ഈ പായസം തയ്യാറായി.

ചക്കരച്ചോറിൽ പഴം (ചെറുപഴം) നറുക്കിയിട്ടാൽ പൂരക്കഞ്ഞിയായി. ഉപ്പും ശർക്കരയും ചേർക്കാതെ പഴം നറുക്കിയിട്ട് തേങ്ങയും ചേർത്ത് പൂരക്കഞ്ഞിവെക്കാറുണ്ട്.

### 9.5.10. ഇലക്കറികൾ

കർക്കടക മാസത്തിൽ പലതരം ഇലക്കറികൾ ഉണ്ടാക്കാറുണ്ട്. താള്, തകര, ചേന തുടങ്ങിയ ഇലക്കറികൾ ധാരാളം ലഭിക്കുന്ന കാലമാണിത്. താള്, നാടൻ വയനാടൻ, കാട്ട് ഇനങ്ങളുമുണ്ട്. കാട്ടുതാളിന്റെ തണ്ടും ഇലകളും വാടുന്നതിന്ന് മുമ്പ് ഉപയോഗിക്കണം. താളിലചൊറിച്ചിലുണ്ടാക്കുന്നതാണ്. അതൊഴിവാക്കാൻ താളിലയുടെ അത്രതന്നെ പൈച്ചപ്പുളിയെന്ന കാട്ടുചെടിയുടെ ഇലകൂടി ഒപ്പം ചേർത്തരിഞ്ഞ് വേവിക്കും. മഞ്ഞപ്പൂക്കളും, മൃദുവായ ചെറു മുള്ളുകളുമുള്ള ദുർബ്ബലമായ ചെടിയാണ് പൈച്ചപ്പുളി. ഇലയ്ക്ക് നല്ല പുളിരസമുണ്ടാവും. താള് വെച്ചതിൽ പച്ചക്കാന്താരി മുളകുകൂടി ചേർത്ത് ചോറിനൊപ്പം കൂട്ടാം. താള് പച്ചനിറത്തിലുള്ളത് മാത്രമേ ഉപയോഗിക്കാവൂ. വിവിധ വർണ്ണഇലകളുള്ള വിഷത്താള് വർജ്ജ്യമാണ്.

ചുവന്ന ചീരയും, കാട്ടുചീര (മുള്ളില്ലാത്തവ) യും പറമ്പുകളിൽ പടുമുളയായി തകരയെപ്പോലെ ഉണ്ടാവുമത്രെ. തകരയില ഉപ്പേരിവെക്കുന്നതു പോലെ ചീരയും ഉപ്പേരിയായിട്ടാണ് വെക്കുക. തകരയിലക്കറിയിൽ അരിവറുത്തു ചേർക്കുമെന്നുമാത്രം.

വർഷക്കാലത്ത് ലഭിക്കുന്ന കുമിൾ വള്ളുവർക്ക് പ്രിയമാണ്. ഇടിമുട്ടുമ്പോഴാണ് കുമിൾ മുളക്കുന്നത് എന്നാണ് വിശ്വാസം. വിഷമില്ലാത്ത കുമിൾ തിരിച്ചറിയാൻ കഴിയണം. മാംസക്കറിക്കു തുല്ല്യമായാണ് കുമിൾകറിയെ കരുതുന്നത്.

## 9.6. പ്രസവരക്ഷക്കാലത്തെ ഭക്ഷണം

പ്രസവംകഴിഞ്ഞ് മൂന്നുമാസക്കാലം പഥ്യാഹാരവും വിശ്രമവും വേണം. സാധാരണക്കാരായ വള്ളുവസ്ത്രീകൾക്ക് ഇത്രയും നാളത്തെ വിശ്രമം സാധാരണ ലഭിക്കാറില്ലത്രെ. ഒരുമാസമെങ്കിലും ചുരുങ്ങിയത് വിശ്രമിക്കണമെന്നാണ് നിയമം. വെള്ളുള്ളിയും നല്ലെണ്ണയും ചേർത്ത് വരട്ടിയ ചോറും കുരുമുളകു കറിയുമാണ് ഇക്കാലത്ത് കഴിക്കുക.ഉപ്പുമാങ്ങയും ഉപയോഗിക്കാം. വെള്ളം കുടിക്കാൻ പാടില്ല. ലേഹ്യവും, മരുന്നും(കുടിക്കാനുള്ള ആസവങ്ങൾ) കഴിയുന്നതുവരെ പഥ്യാഹാരം വേണം

പല്ലിന്റെ മോണയ്ക്കും മറ്റും ബലംലഭിക്കാൻ വെറ്റിലടക്കചവക്കുന്നത് സാധാരണമാണ്.

## 9.7. പലഹാരങ്ങൾ

മധുര പലഹാരങ്ങളിൽ കാരയപ്പം വള്ളുവർക്ക് ഏറെ പ്രധാനപ്പെട്ടതാണ്. കല്ല്യാണവിരുന്നിനും, പ്രസവിക്കാൻ കൂട്ടിക്കൊണ്ടുപോവുമ്പോഴും, പെറ്റെണീറ്റുവരുമ്പോഴും കാരയപ്പം വേണം.

അരിമിതുസമായി പൊടിച്ച് തേങ്ങയുടെ തൻപാലും ശർക്കരയും ചേർത്ത് കുഴച്ച്, ചെറുതീയിൽ പാകപ്പെടുത്തിയെടുക്കുന്ന കിണ്ണത്തപ്പം പ്രസിദ്ധമാണ്.

കള്ള്ചേർത്ത് പുളിപ്പിച്ച അരിമാവ് കച്ചട്ടിയിലോ, മൺചട്ടിയിലോ ഒഴിച്ച് പാകപ്പെടുത്തിയെടുക്കുന്ന കള്ളപ്പം ഇറച്ചിക്കറിയോടു ചേർത്ത് കഴിക്കാം.

### 9.8. പൂരട

പൂരാഘോഷ സമാപനദിവസമുണ്ടാകും. 'വത്സൻ' എന്ന ഓമനപ്പേരിലറിയപ്പെടുന്ന ഈ പലഹാരം പ്ലാവിലയിലോ ചമതയിലയിലോ (അടച്ചപ്പ്) വട്ടയിലയിലോ അരിമാവ് കുഴച്ചുപരത്തി നടുക്ക് തേങ്ങാപ്പണ്ടം വെച്ച് ആവിയിൽ വേവിച്ചുണ്ടാക്കുന്നതാണ്. പൂരത്തിന്ന് അടയുണ്ടാക്കുമ്പോൾ ഉപ്പ് ചേർക്കാറില്ല.

### 9.9. അരിപൊങ്ങിച്ചത് (Fried Rice)

അരിപൊങ്ങിച്ചത് പലഹാരമായി ഉപയോഗിക്കും. ചട്ടിയിൽ അരിവറുത്ത് എടുക്കുന്നു. അത് വെള്ളം ചേർത്ത് വേവിച്ച് വറ്റിച്ചെടുത്ത് ഉപ്പും തേങ്ങയും ചേർത്ത് തിന്നാം.

അരിവറുത്ത് ശർക്കരയും തേങ്ങയും ചേർത്ത് കുഴിയുരലിൽ മരുവൊലക്ക (ഇരുമ്പുചുറ്റില്ലാത്ത മരഉലക്ക) കൊണ്ടിടിച്ച് ഉണ്ടയാക്കിയെടുക്കും. ഈ അരിയുണ്ട വിരുന്നിനും, ദൂരയാത്രയിലും നല്ലതാണ്. അരിക്കുപകരം ചോളം കൊണ്ടും ഇത് ഉണ്ടാക്കാറുണ്ട്. ചോളഉണ്ട തേങ്ങയും ഉപ്പും ചേർത്ത് കുഴച്ചുരുട്ടിയെടുക്കുന്നതാണ് രുചികരം.

### 9.10. മുറുക്ക്, ഉണ്ടനാൾ, വട

ഉഴുന്നുപൊടികൊണ്ടുണ്ടാക്കുന്ന മുറുക്ക് പ്രിയപ്പെട്ടതാണ് അതേകൂട്ടുതന്നെ ഗോളാകൃതിയിൽ ഉരുട്ടിയും, വൃത്താകൃതിയിൽ പരത്തിയും ഉണ്ടാക്കുന്നതാണ് ഉണ്ടനാളും, വടയും എണ്ണപ്പലഹാരങ്ങളാണ് ഇവ.

### 9.11. ചക്കപ്പപ്പടം

ചക്കച്ചുള ഉപ്പും മഞ്ഞൾപ്പൊടിയും ചേർത്ത് വേവിച്ച് ഉടച്ചെടുക്കുന്നു. എള്ളും, ജീരകവും, ആവശ്യത്തിന്ന് എരിവും ചേർത്ത് പരത്തി വെയിലിൽ ഉണക്കിയെടുക്കുന്ന ചക്കപ്പപ്പടം ഒരു മാസംവരെ കേടുവരാതെ സൂക്ഷിക്കാം.

### 9.12. മത്സ്യമാംസാദികൾ

മത്സ്യമാംസാദികൾ കൊണ്ട് വിവിധയിനം ഒഴിച്ചുകറികൾ വള്ളുവർ ഉണ്ടാക്കാറുണ്ട്. ചെമ്മീൻ ചമ്മന്തി. ഇതിൽ പ്രധാനമാണ്. തീയിൽ ചുട്ടും, വറുത്തും മത്സ്യം ഉപയോഗിക്കും. മാംസാഹാരത്തിൽ മൂരിയിറച്ചി നിഷിദ്ധമാണ്. പക്ഷികളിൽ കാക്കയേയും, കഴുകൻ, പരുന്ത് തുടങ്ങിയവയേയും തിന്നാറില്ല. ചുട്ട മത്സ്യം പെരുമ്പുഴയച്ഛൻ ദൈവത്തിന്റെ നൈവേദ്യമാണ്.

### 9.13. വിവിധതരം പാനീയങ്ങൾ

പാനീയങ്ങളിൽ മദ്യമാണ് പ്രധാനം. പനം കള്ളും, തെങ്ങിൻകള്ളും പ്രിയമാണെങ്കിലും കള്ളുചെത്താനറിയില്ല. ചാരായം അപൂർവ്വമായി വാറ്റിയെടുക്കും. പുരുഷന്മാർ മാത്രമെ മദ്യപിക്കാറുള്ളൂ. നെല്ല് മുളപ്പിച്ച് ഇടിച്ചു വെള്ളം ചേർത്ത് പുളിപ്പിക്കും. ഇത് വാറ്റിയോ, അല്ലാതെയോ മദ്യമായി ഉപയോഗിക്കാം. കശുമാങ്ങാനീരുപയോഗിച്ചും മദ്യമുണ്ടാക്കും. കശുമാങ്ങയുടെ നീരിൽ അൽപം കഞ്ഞിവെള്ളം ചേർത്ത് മൺകുടത്തിൽ 21 ദിവസം പുളിക്കാൻ വെക്കും. പിന്നീട് വാറ്റിയോ, നേരിട്ടോ ഉപയോഗിക്കാം.

കഞ്ഞിവെള്ളവും (കുളുത്തും വെള്ളം) സംഭാരവുമാണ് സാധാരണ പാനീയങ്ങൾ. വെല്ലവും ചുക്കും ചേർത്ത് തിളപ്പിക്കാതെ ഉണ്ടാക്കിയെടുക്കുന്ന പാനകവും പ്രിയമാണ്. ചുക്ക് കുരുമുളക്, കാപ്പിക്കുരു എന്നിവ ചേർത്ത് പൊടിച്ച്

ഉണ്ടാക്കുന്ന ചുക്കുകാപ്പി പനിവന്നാലുപയോഗിക്കും. ഉള്ളിയും, നെയ്യും ചേർത്ത് കഴിച്ചാൽ കഫത്തിന്നും ശമനമുണ്ടാവുമത്രെ. ചായയും പനിവന്നാൽ കുടിക്കും. കട്ടൻചായ മാത്രമേ മുൻകാലങ്ങളിൽ പതിവുള്ളൂ. മദ്യം ദൈവത്തിന്ന് പൈങ്കുറ്റി വെക്കാനും വേണം.

പൂജയ്ക്കുള്ള നൈവേദ്യങ്ങൾ:- ഇഷ്ടവിഭവങ്ങൾ ദൈവത്തിന്ന് നിവേദിക്കുക സാധാരണമാണ്. വള്ളുവരുടെ ആരാധനാമൂർത്തികളെല്ലാം വിശ്വാസികളെപ്പോലെ തന്നെ മദ്യമാംസപ്രിയരാണ്. ചുട്ടമത്സ്യം, മദ്യം, കോഴി എന്നിവയാണ് പെരുമ്പുഴയച്ഛന്റെ പ്രിയപ്പെട്ട നൈവേദ്യങ്ങൾ.

ചെറുപയർ, മമ്പയർ, കടല എന്നിവ പുഴുങ്ങിയതും തേങ്ങാപ്പൂളും ചേർത്ത് 'മൂതിച്ച' വെക്കുന്നത് നൈവേദ്യമാണ്. അവില്, മലര്, ശർക്കര, പഴം, എന്നിവയും പൂജയ്ക്ക് വേണം. വിവിധ നിറങ്ങളിലുള്ള കുരുസികൾ, ഇളനീര്, വെറ്റിലടക്ക എന്നിവയും പൂജയ്ക്ക് വേണം.

കർക്കടകവാവിന് ഗുരുകാരണവന്മാർക്ക് ഇഷ്ടപ്പെട്ട മാംസവും മദ്യവും അകത്ത് വെച്ച് കൊടുക്കൽ പതിവാണ്. പരുക്കൻ ആഹാരസാധനങ്ങളല്ലാതെ, പായസങ്ങളോ, ചോറോ നിവേദ്യങ്ങളിൽ കാണുന്നില്ല.

ഉപസംഹാരം:- തനിക്കേരളീയമെന്നു തോന്നിയേക്കാവുന്ന ആഹാര, വസ്ത്രധാരണ രീതികളാണ് വള്ളുവർക്കുള്ളത്. ഏറെ പിന്നോക്കാവസ്ഥയിലുള്ള ഭ്രഷ്ട സമൂഹത്തിന്റെ ആഹാരാദികൾ ചുറ്റുപാടുകൾക്ക് അനുസൃതമായി അതിവേഗം മാറിപ്പോയതിൽ അത്ഭുതപ്പെടാനില്ല. വസ്ത്രധാരണരീതികളിൽ കാണുന്ന പ്രത്യേകതകൾ തനിക്കേരളീയം തന്നെ. എങ്കിലും താക്കോൽക്കൂട്ടത്തോടൊപ്പം ചെപ്പിത്തോണ്ടിയും, സൂചിയും ചിലതരം മന്ത്രമോതിരങ്ങളും കോർത്ത് അരയിൽ

തൂക്കിയിടുന്നത് പൂർണ്ണമായും കേരളീയമാണെന്നുപറയാനാവില്ല. ആഹാരസാധനങ്ങളിൽ പരിപ്പുകറിക്കുള്ള പ്രാധാന്യം പരദേശബന്ധത്തിന്റെ ബാക്കിയായിരിക്കണം. മീശവെക്കാനും, ശീലക്കുട പിടിക്കാനും അവകാശമുണ്ടായിരുന്നില്ല എന്നതും ശ്രദ്ധേയമാണ്. കേരളീയമായ മേൽകുടുമ ചില വള്ളുവക്കാരണവന്മാർക്ക് കാണുന്നത് പഠനാർഹമാണ്. ഈ ഭ്രഷ്ട സമൂഹത്തിലേക്ക് വീണ്ടും ആളുകൾ പുറമേനിന്ന് ചേർന്നതിന്റെ വ്യക്തമായ തെളിവാണിത് ആചാരവേഷം ഇന്നുമണിയുന്ന എംബ്രോന്മാർക്കും അന്തിത്തിരിയന്മാർക്കും, കോമരങ്ങൾക്കും കുടുമയില്ല.[5] വേഷഭൂഷാദികളിലും, ഭക്ഷണക്രമങ്ങളിലും, ആചാരങ്ങളിലും പാരമ്പര്യമുദ്രകൾ നശിക്കാതെ സൂക്ഷിക്കാൻ ജീവിതചുറ്റുപാടുകൾ അനുവദിച്ചില്ലെങ്കിലും വള്ളുവ സമൂഹത്തിൽ ഇന്നും അവയുടെ മായുന്ന നിഴലുകൾ കാണാം. സാമൂഹ്യ നിയമങ്ങൾ ഭ്രഷ്ടു കൽപിച്ച് അകറ്റിയെങ്കിലും വള്ളുവരിനും വള്ളുവരായി നിലനിൽക്കുന്നത് അവ്യക്തമായ അത്തരം നിഴലുകളുടെ പശ്ചാത്തലത്തിലാണ്.

---

1. സ്ത്രീകൾ ബ്ലൗസ് (മേൽക്കുപ്പായം) ഇടുന്നതും പുരുഷൻ കുപ്പായമിടുന്നതും മേൽജാതികളിൽ ഭ്രഷ്ടിന് കാരണമായിരുന്നു. കോടതിയിൽ കുപ്പായമിടാതെകയറരുത്. തലശ്ശേരി കോടതിയിൽ കുറച്ചുകാലം മുമ്പുവരെ കുപ്പായം വാടകക്ക് കിട്ടുമായിരുന്നു.!!

2. കടുക്കൻ:- ഗോളാകൃതിയിലുള്ള മുഖപ്പോടുകൂടിയ ചെറിയ ആഭരണം. കല്ലുവെച്ചാൻ കടുക്കൻ കമ്മലാവും.

3. അളു:- അളുക്ക് - വളരെ ചെറിയ ചെപ്പ് - കുങ്കുമച്ചെപ്പ്

4. അകത്ത് വെച്ചുകൊടുക്കുക:- വാവുദിവസം പരേതാത്മാക്കൾക്ക് നൽകുന്നതാണ് ഇത്. പ്രിയപ്പെട്ടവർക്ക് ഇഷ്ടമായിരുന്ന ആഹാരസാധനങ്ങൾ പാകം ചെയ്ത് പടിഞ്ഞാറ്റയിൽ നിലവിളക്കിനുമുന്നിൽ വിളമ്പിവെക്കും. വാതിലടച്ച് അൽപനേരം തുറന്ന് പ്രസാദം ഉപയോഗിക്കും.

5. മേൽകുടുമ കേരളീയ മുദ്രയാണ്. മുണ്ടുടുപ്പ് ഉണ്ടെങ്കിലും പൂജാദികൾക്കും. അടിയന്തിരക്കാർക്കും കുടുമ കാണുന്നില്ല. പരദേശബന്ധം കാരണമായിരിക്കുമോ എന്ന് സംശയിക്കാം.

അധ്യായം: പത്ത്

# മന്ത്രവാദവും ചികിത്സാരീതികളും

രോഗങ്ങൾ ദൈവകോപഫലമായുണ്ടാവുന്നതാണെന്ന വിശ്വാസം പണ്ടുകാലത്തുണ്ടായിരുന്നു. അതുകൊണ്ടുതന്നെ ചികിത്സാരീതികളിൽ മന്ത്രവാദത്തിന്നും പൂജാദികൾക്കും വലിയ പ്രാധാന്യം ആദിമസമൂഹങ്ങളിൽ കാണാം. മരുന്നും മന്ത്രവും സമർത്ഥമായുപയോഗിച്ച് രോഗശാന്തിയും ഈശ്വരപ്രീതിയും ഒരേസമയം നേടുന്ന രീതിയാണ് മന്ത്രവാദത്തിന്റേത്. വള്ളുവരുടെ ഇടയിൽ മന്ത്രവാദത്തിനും, നാടൻ ചികിത്സാരീതികൾക്കും ഏറെ പ്രചാരവും സ്വാധീനവുമുണ്ടായിരുന്നു. ശത്രുസംഹാരത്തിനും ഇഷ്ടകാര്യലാഭത്തിനും ആഭിചാരക്രിയകളും, വശീകരണമന്ത്രങ്ങളും അവരുടെ ഇടയിലും പ്രചാരത്തിലുണ്ടായിരുന്നു.

## 10.1. മന്ത്രവാദം

മന്ത്രം ചൊല്ലുക എന്ന അർത്ഥത്തിലല്ല മന്ത്രവാദം എന്ന പദം മലയാളത്തിൽ പ്രതിഷ്ട നേടിയത്. മറ്റുള്ളവർക്ക് കേൾക്കാൻ പ്രയാസമായരീതിയിൽ മന്ത്രിക്കുകയും, വിഭ്രാമകമായ പൂജാവിധികളിലൂടെയും ക്രിയകളിലൂടേയും അത്ഭുത പ്രകടനങ്ങൾ നടത്തുകയും ചെയ്യുന്ന രീതിയാണ് മന്ത്രവാദം. മൃഗബലിയും മറ്റ് ആഭിചാരക്രിയകളും മന്ത്രവാദത്തിൽപെടുന്നു. മരുന്നും, മന്ത്രവും, അതിനേക്കാളേറെ തന്ത്രങ്ങളും ഉള്ള ഒരു പ്രാചീനാനുഷ്ടാനമാണ് മന്ത്രവാദം.

മനശ്ശാസ്ത്ര സാധൂകരണമുള്ള ചികിത്സാരീതിയും കൂടിയാണ് ഇത്. മന്ത്രവാദം പ്രധാനമായും രണ്ടുതരത്തിലുണ്ട് രോഗശാന്തിക്കുള്ളവയും, ശത്രുസംഹാരത്തിനുള്ളവയും.

### 10.1.1. രോഗശാന്തിക്കുള്ള മന്ത്രവാദങ്ങൾ

രോഗശാന്തിക്ക് രോഗിയുടെ ആത്മവിശ്വാസവും ഔഷധസേവയും അത്യാവശ്യമാണ്. ഇതുരണ്ടും ഈ ഇനത്തിൽപ്പെട്ട മന്ത്രവാദങ്ങളിൽ കാണാം. സ്വാഭാവികമായും ഒന്നോരണ്ടോ ദിവസം കൊണ്ട് പ്രകൃതിതന്നെ മാറ്റുന്നരോഗങ്ങളും വിഷബാധകളുമുണ്ട്. അവയ്ക്കാണ് മന്ത്രവാദം കൂടുതൽ ഫലപ്രദം!

### 10.1.2. ജപിച്ചൂതൽ

ലളിതമായ ഒരു മന്ത്രവാദമാണിത്. ജലദോഷപ്പനി, തളർച്ച, ചെറിയ തോതിലുള്ള ഛർദ്ദി കരുവൻ (ദേഹത്ത് ചുവന്നു തടിച്ചുണ്ടാവുന്ന രോഗം-ഒരു തരം ചിക്കൻപോക്സ് തന്നെയാണിത്) ഇതിനൊക്കെ സാധാരണ ജപിച്ചൂതാറുണ്ട്. രാവിലെയും സന്ധ്യയ്ക്കുമാണ് ഊതൽ. മന്ത്രവാദി കുളിച്ചു ഭസ്മം തൊട്ട് നാമജപം കഴിഞ്ഞ ശേഷം രോഗിയുടെ മുമ്പിൽ ചമ്രം പടിഞ്ഞിരിക്കും. രഹസ്യമന്ത്രജപത്തോട പ്രാർത്ഥനാപൂർവ്വമിരുന്ന ശേഷം വലതുകൈപ്പത്തി നിവർത്തി രോഗിയുടെ തലമുതൽ താഴോട്ട് കാൽപാദംവരെ ഊതും. പാദഭാഗത്തുനിന്ന് ഊതിഅകലേക്ക് മാറ്റുന്നതായി കാണിക്കും. ഇത് പലതവണ ആവർത്തിക്കും. അവസാനം ഇരുകൈപ്പത്തിയും നിവർത്തി ഉഴിഞ്ഞൂതി രോഗം ദൂരെയാക്കും. കൈവിരലുകൾ മടക്കി നിലത്തമർത്തി സന്ധികളിൽ നിന്നുള്ള ശബ്ദം കേൾപ്പിക്കുന്നതോടെ രോഗത്തെ അടർത്തിമാറ്റിക്കളഞ്ഞതായാണ് സങ്കൽപം. മൂന്നുനേരം ഊതുമ്പോൾ മരുന്നാവശ്യമില്ലാത്ത ചറുരോഗങ്ങളെല്ലാം മാറും. ഇതിന് ദക്ഷിണ വാങ്ങുകയില്ല.

മന്ത്രം അതീവരഹസ്യമാണ്. 'പഞ്ചാക്ഷരി' ജപിച്ചൂതുകയാണ് പതിവ് എന്ന് സ്വകാര്യമായി പറയും.

### 10.1.3. ജപിച്ചുകൊടുക്കൽ

മന്ത്രപൂർവ്വം നൽകുന്ന ഔഷധങ്ങളാണ് ഇത്. വെണ്ണ, നെയ്യ്, വെള്ളം, ശർക്കര, പഴം, അവിൽ തുടങ്ങിയവയെല്ലാം തരംപോലെ ജപിച്ചു കൊടുക്കും. ദഹനക്കേട്, ഛർദ്ദി, പായയിൽ മൂത്രമൊഴിക്കൽ, ദുസ്സ്വപ്നം കാണൽ എന്നിവയ്ക്കെല്ലാം ജപിച്ചു കൊടുക്കും. ദേഹത്തുണ്ടാകുന്ന വ്രണങ്ങളും മറ്റും മാറുന്നതിന് പലതരം എണ്ണകൾ ജപിച്ചു കൊടുക്കും. മർമ്മങ്ങളിലും മറ്റുമുണ്ടാകുന്ന വലിയകുരു (പഴുപ്പ്) അപകടകാരികളാണ്. അത് പൊട്ടുന്ന ഭാഗം (കണ്ണ്) മാറ്റി അപകടം കുറക്കാനുള്ള മരുന്നായി വെണ്ണ ജപിച്ചു വെക്കും. വെണ്ണ ജപിച്ച് കുരുപൊട്ടിക്കാൻ പറ്റിയ ഭാഗത്തുമാത്രം വെക്കും. മന്ത്രശക്തികൊണ്ട് (!!) ആ ഭാഗത്തെ തൊലിനേർത്ത് കണ്ണുണ്ടാവും. അപകടമില്ലാതെ കുരുപൊട്ടുകയും ചെയ്യും. മൂന്നുദിവസം വെള്ളം മന്ത്രിച്ചൊഴിക്കുകയും ചെയ്യാറുണ്ട്. കുരുവിന്റെ ഇതരഭാഗങ്ങളിൽ നാട്ടുമരുന്നരച്ചിട്ട് കണ്ണിനുമാത്രമെ വെണ്ണവെക്കൂ. ശീതോപചാരവും മരുന്നിന്നു പുറമെയാണ്.

പായിൽ മൂത്രമൊഴിക്കുന്നത് തടയാനാണ് അവിൽ ജപിച്ചുകൊടുക്കുന്നത്. പച്ചഅവിൽ ജപിച്ച് കൊടുക്കുന്നത് ഉറങ്ങുന്നതിനുമുമ്പ് തിന്നണം. വെള്ളം കുടിക്കരുത്.! പഴം, ശർക്കര ഇഞ്ചി തുടങ്ങിയവ ജപിച്ചുകൊടുക്കുന്നത് ദഹനക്കേടു മാറ്റാനാണ്. ദുസ്വപ്നം കാണാതിരിക്കാൻ. സുഖശോധന ലഭിക്കാനുള്ള ഔഷധ വസ്തുക്കളാണ് ജപിച്ചുകൊടുക്കുക.

കന്നുകാലികൾക്കും മനുഷ്യനും കണ്ണേറുദോഷം പരിഹരിക്കാനും മറ്റുമായി ജപിച്ചുകെട്ടാറുണ്ട്. കറുത്ത ചരടാണ് ഇതിനുവേണ്ടത്. മന്ത്രപൂർവ്വം നിശ്ചിത എണ്ണം കെട്ടുകൾ ചരടിൽ കെട്ടും. അത് കഴുത്തിലോ, കയ്യിലോ അരയിലോ കെട്ടാം. പശുക്കൾക്കും മറ്റും ചൂടിക്കയറാണ് ജപിച്ചുകെട്ടുക.

ചെറിയ കുട്ടികൾക്ക് വിരയിളക്കംമൂലം ഛർദ്ദിയോ മറ്റോ ഉണ്ടായാൽ നേരിയ തുണി റിബ്ബൺ പോലെ കീറി പിരിച്ചുകെട്ടും. കെട്ടിൽ പാൽക്കായം വെക്കും. കഴുത്തിൽകെട്ടി വെക്കാനാണിത്. അരയിലും കെട്ടാം. മന്ത്രശക്തിയുടെ പിൻബലവും വിശ്വാസശക്തിയും രോഗം മാറ്റുമെന്നാണ് ധാരണ.

ജപിച്ചുകെട്ടാൻ വിവിധതരം ഉറുക്കുകളും ഉപയോഗിക്കും. വെള്ളി, ചെമ്പ്, സ്വർണ്ണം എന്നിവകൊണ്ടുണ്ടാക്കുന്ന ഉറുക്കുകളുടെ ഉള്ളിൽ ഔഷധങ്ങളും, മന്ത്രം എഴുതിയ തകിടുകളും വെച്ച് ഭദ്രമായി അടക്കും. രോഗ, പ്രേത ബാധകൾ ഉണ്ടാവാതിരിക്കാനുള്ള കരുതലാണിത്.

### 10.1.4. തച്ചുമന്ത്രം

പ്രേതബാധയകറ്റാനും, വിളർച്ച, ക്ഷീണം എന്നിവമാറ്റാനും, രുചിയുണ്ടാവാനും, അരിയും കല്ലും തിന്നുന്നശീലം മാറ്റാനും തച്ചുമന്ത്രം നടത്തും. മലയിയാണ് സാധാരണ ഈ മന്ത്രവാദം നടത്തുക. വള്ളുവസ്ത്രീകളും ഈ മന്ത്രവാദം നടത്താറുണ്ട്. തച്ചുമന്ത്രം കഴിഞ്ഞാൽ ഒരാഴ്ചത്തേക്ക് പഥ്യാഹാരവും നിർദ്ദേശിക്കും. രോഗം മാറുകയും ചെയ്യും. കരിനൊച്ചി (നൊച്ചിത്തുപ്പ്) യുടെ ഇളം ശാഖകൾ ധാരാളം ഒടിച്ചുകെട്ടിയ കുലകൊണ്ട് തലമുതൽ കാലുവരെ ഉഴിയുകയും ഉഴിച്ചിലിനോടൊപ്പം ഉച്ചത്തിൽ മന്ത്രം ചൊല്ലുകയും ചെയ്യും. ഈ മന്ത്രം അറിയുന്ന വള്ളുവത്തികൾ ഇന്നില്ല. മലയസമുദായക്കാരുടെ ഇടയിൽ തച്ചുമന്ത്രം

കഴിക്കാനറിയുന്നവർ ഇന്നുമുണ്ടത്രെ. തേങ്ങാ, അരി, നെല്ല് വെളരിക്കാ, വിളക്കിനെണ്ണ എന്നിവ തച്ചുമന്ത്രം കഴിക്കുമ്പോൾ മന്ത്രവാദിക്ക് കൊടുക്കണം.

### 10.1.5. ജപിച്ചിടൽ

കുട്ടികൾക്കും മറ്റും കണ്ണേറു ദോഷം പ്രാക്ക് ദോഷം (പ്രാവുക-ശപിക്കുക-മുടിഞ്ഞുപോകും ഇത്യാദി പറയുക) മാറാനും ഉഴിഞ്ഞിടുകയും ഗുരുസി കലക്കിമറിക്കുകയും ചെയ്യും. ഉപ്പ്, കടുക്, മുളക് എന്നിവ എടുത്ത് മന്ത്രപൂർവ്വം മൂന്ന് തവണ ഉഴിയും. ഉഴിഞ്ഞ വസ്തു അടുപ്പിലെ തീയിൽ ഇടും. അപ്പോഴുണ്ടാകുന്ന പൊട്ടിത്തെറിയും, പുകയും, വിശ്വാസംജനിപ്പിക്കും. മുളക് പുകയേറ്റ് ശക്തിയായി പലതവണ തുമ്മുന്നതോടെ മൂക്കടപ്പ് മാറി താൽക്കാലികമായി ഉണർവ്വുണ്ടാവുകയും ചെയ്യും.

മഞ്ഞളും ചുണ്ണാമ്പും (നൂറ്) കലക്കിയ ചുവന്ന ഗുരുസിപ്പാത്രത്തിൽ നെയ്ത്തിരി കത്തിച്ചുവെച്ച് കുട്ടികളെ ഉഴിയും. മൂന്നുതവണ ഉഴിഞ്ഞ ശേഷം ഗുരുസിയും തിരിയും വീട്ടുമുറ്റത്ത് കമിഴ്ത്തും. ഇത് എല്ലാദിവസവും ചെയ്യുന്നത് രോഗ, പ്രേത, ബാധാദികൾ ഒഴിയാൻ നല്ലതാണ്. രോഗാണുക്കളെ ആകർഷിച്ച് കെണിയിൽ കൊല്ലുന്ന പ്രാചീനരീതിയാണിത്. സന്ധ്യയ്ക്കാണ് ഈ ഗുരുസിയൊഴിച്ചൽ ചെയ്യേണ്ടത്. മഞ്ഞളിന്റേയും, ചുണ്ണാമ്പിന്റേയും അണുനാശകശേഷി ഇന്ന് അംഗീകരിക്കപ്പെട്ടുകഴിഞ്ഞു. ജപിച്ചിടലും, ഗുരുസിയൊഴിയലും വിശ്വാസത്തിന്റെ പിൻ ബലത്തോടെ അന്തരീക്ഷവും, ചുറ്റുപാടുകളും അണു വിമുക്തമാക്കാനുള്ള പ്രാചീനതന്ത്രമാണ്.

### 10.1.6. കൊതിക്കുമന്ത്രം

ദഹനക്കേടിന് ശമനം കിട്ടാനുള്ള മന്ത്രവാദമാണിത്. സന്ധ്യയ്ക്കാണ് മന്ത്രവാദം. നിലവിളക്കിന്റെ മുന്നിൽ അജീർണ്ണക്കാരനെ (കൊതികൂടിയവനെ) ഇരുത്തും. വലിയ കഞ്ഞിക്കിണ്ണത്തിൽ ഗുരുസികലക്കി വെക്കും. കൈതപുഷ്പങ്ങളിൽ ചെക്കിപ്പൂവ് മന്ത്രവാദങ്ങൾക്കെല്ലാം. വേണം. മന്ത്രവാദി പൂജയ്ക്കു ശേഷം തിരികത്തിച്ച് രോഗിയെ മൂന്നുതവണ ഉഴിയും. മൂന്ന് തിരി ഒന്നിച്ചു കത്തിച്ചു പിടിച്ച് ഉഴിയണം. ഉഴിഞ്ഞ തിരി കേടുപാടുകളോ, ദ്വാരമോ ഇല്ലാത്ത മൺകുടത്തിലേക്കോ, ചെമ്പു കുടത്തിലോ ഇടും. തിരികെടുന്നതുവരെ കുടത്തിന്റെ വായപൊത്തിപ്പിടിച്ച് മന്ത്രം ജപിക്കും. പുകപുറത്തുവരാൻ തുടങ്ങിയാൽ കുടം ഗുരുസിപ്പാത്രത്തിൽ കമ്ഴ്ത്തി വെക്കും. പാത്രത്തിലെ ഗുരുസി പെട്ടെന്ന് വറ്റിപ്പോക്കും. കുടത്തിലെ നീരാവി തണുത്ത് ആ ഭാഗത്ത് ഗുരുസി കയറുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്. സാധാരണക്കാർക്ക് ഈ രഹസ്യം പിടികിട്ടില്ല. അനക്കാതെ ഗുരുസിപ്പാത്രവും കുടവും ദൂരെ എടുത്തു കൊണ്ടുപോയി ഗുരുസി മറിച്ചു കളയുന്നു. പൂജാദ്രവ്യങ്ങളിൽ ചുക്കും ശർക്കരയും ചേർത്തുണ്ടാക്കിയ പാനകവും പഴവും രോഗിക്കുനൽകും. അടുത്ത ദിവസമുണരുമ്പോഴേക്കും രോഗം ഭേദമാവും. മന്ത്രവാദിയുടെ ആവശ്യമനുസരിച്ചും, വിശ്വാസശക്തിവർദ്ധിപ്പിക്കുന്നതിന്നും വിവിധതരം നൈവേദ്യങ്ങളും വെക്കും. കോഴിച്ചോരയൊഴിച്ച ഗുരുസിയാണ് കേമം. കാരണം മന്ത്രവാദിക്ക് കോഴിയിറച്ചി ബഹുപ്രിയമാണെന്നതായിരിക്കും. വെറ്റിലടക്ക, പണം എന്നിവ ദക്ഷിണയും, മുഷ്ടാന്നവും നൈവേദ്യങ്ങളെ കൂടാതെ മന്ത്രവാദിക്കു ലഭിക്കും.

### 10.1.7. ബാധഒഴിപ്പിക്കൽ

അപസ്മാരം, ഭ്രാന്ത് തുടങ്ങിയ രോഗങ്ങളും, ചെറിയതേതിലുള്ള അസ്വാസ്ഥ്യങ്ങളും, ചെറിയ തോതിലുള്ള അസ്വാസ്ഥ്യങ്ങളും ഭൂതപ്രേതബാധ കൊണ്ടാണെന്ന് വിശ്വസിച്ചുവരുന്നു. ഇങ്ങനെയുള്ള രോഗങ്ങൾക്കും, മറ്റും മന്ത്രവാദം നടത്തുമ്പോൾ അതിന്റെ ലാളിത്യവും, ചികിത്സാ പ്രാധാന്യവും കുറഞ്ഞ്, പ്രാകൃതമായ ചൂഷണത്തിന്റെ മാരകമായ ആസുരഭാവം കൈവരിക്കുന്നത് കാണാം.

പലപ്പോഴും പുറമേ പറയാൻ മടിക്കുന്ന പ്രശ്നങ്ങളാണ് ദുർബ്ബലകളായ സ്ത്രീകളേയും മറ്റും ഭ്രാന്തിന്റെ അവസ്ഥയിലെത്തിക്കുന്നത്. പ്രേമം, അനിഷ്ടവിവാഹം, അവിഹിത ഗർഭം എന്നിവയും അകാരണമായ ഭയവും മൂലമുണ്ടാവുന്ന അസ്വാസ്ഥ്യങ്ങൾ പ്രേതബാധയായി കരുതുക പതിവാണ്. മന്ത്രവാദികളെ കൊണ്ടുവന്ന് കർമ്മങ്ങൾ ചെയ്ത് ബാധയകറ്റും.

പൂജയ്ക്കുവേണ്ട ചാർത്ത് ആദ്യം നൽകും. രാത്രിയായിരിക്കും പൂജ. മുറിയിൽ അടച്ചിട്ടിട്ടുള്ള മന്ത്രവാദമാണ് സാധാരണം. മഞ്ഞൾപൊടി, കരിപ്പൊടി, അരിപ്പൊടി, ചുണ്ണാമ്പുപൊടി, ഇലപ്പൊടി എന്നിവകൊണ്ട് വിചിത്രമായ മാന്ത്രികക്കളം വരക്കും. പ്രേതബാധിതരെ കളത്തിൽ പടിഞ്ഞ് ഇരുത്തിക്കും. ഒറ്റമുണ്ടുമാത്രമായിരിക്കും വേഷം. ധൂപ, ദീപ, നൈവേദ്യാദികളും, ഗുരുസിയും മറ്റും പൂജയ്ക്കുവേണം. ബാധഒഴിഞ്ഞതായി രോഗി വിളിച്ചു പറയുന്നതോടെ മന്ത്രവാദം കഴിയും. അവശയായ രോഗിയെ എടുത്തുകൊണ്ടുപോയി ജലാശയത്തിൽ മുക്തിയെടുക്കുന്നതോടെ ബാധഒഴിയും. ബാധയെ മുക്കുന്ന കുണ്ടാണ് പേനക്കുണ്ട്.

കാണികൾക്കും, രോഗിക്കും വിശ്വാസം ജനിപ്പിക്കാനുതകുന്ന വസ്തുക്കളെല്ലാം പൂജയ്ക്കൊരുക്കും. വാഴപ്പോളയും, കുരുത്തോലയും, കൊണ്ടുണ്ടാക്കി കോത്തിരികുത്തിയുറപ്പിച്ച തറകളും ചിലപ്പോൾ ഉണ്ടാക്കും. ബാധഒഴിയാൻ മടിച്ചാൽ ഭയപ്പെടുത്തുകയും, ചൂരലുകൊണ്ട് അടിക്കുകയും സാധാരണമാണ്. ഉള്ളം കാലിലും, നഖങ്ങൾക്കിടയിലും ഇരുമ്പാണി അടിച്ചുകയറ്റി ബാധഒഴിപ്പിക്കാൻ ശ്രമിച്ച കഥകളും ആവേദകർക്ക് പറയാനുണ്ട്. ഇത്തരം മന്ത്രവാദങ്ങളിൽ ബാധഒഴിയുമെന്നത് ഉറപ്പാണെങ്കിലും രോഗി ബാക്കിയാവാൻ സാധ്യത വളരെ കുറവാണ്.

ഗർഭകഥ മന്ത്രവാദത്തിനിടയിലാവും രോഗി പറയുക. അതോടെ അടുത്ത ദിവസത്തേക്ക് പൂജനീളും. കുടുംബാംഗങ്ങളുടെ മൗനാനുവാദത്തോടെ ഗർഭം അലസിപ്പിക്കാനുള്ള പൂജകളാവും രണ്ടാം ദിവസം. വലിയ ഉരുളിയിൽ ഗുരുസി കലക്കി അതിൽ ഇരയെ നഗ്നയാക്കി ഇരുത്തും. കടൽനാക്ക് എന്നു പറയുന്ന (കടൽക്കരയിൽ വന്നടിയുന്ന മഷിമത്സ്യത്തിന്റെ എല്ലാണ് ഇത്) വസ്തു ചില ഔഷധങ്ങളിൽ മുക്കി അകത്ത് കടത്തിവെക്കും. മണിക്കൂറുകൾ നീണ്ട പൂജകൾ കഴിയുമ്പോഴേക്കും ഗർഭം അലസിയിരിക്കും. രണ്ടു മാസത്തിലധികം പ്രായമുണ്ടെങ്കിൽ ചെമ്പുകൊണ്ടുള്ള കമ്പിയുടെ അറ്റത്ത് തുണിചുറ്റി, ഔഷധത്തിൽ മുക്കി പ്രയോഗിച്ച ശേഷമാണ് പൂജ. ഈ രണ്ടു രീതികളിലും ഗർഭമലസും. രോഗിയും മരിക്കും. രക്ഷപ്പെടാൻ വളരെ ചെറിയ സാധ്യതയേയുള്ളൂ. അപമാനഭയമാണ് ഇത്തരം കൊലപാതകങ്ങൾക്ക് സമ്മതം നൽകാൻ ബന്ധുക്കളെ പ്രേരിപ്പിക്കുന്നത്.

മന്ത്രവാദത്തിനിടക്ക് ബാധഒഴിപ്പിക്കാൻ പലചൊട്ടുവിദ്യകളും പ്രയോഗിക്കാറുണ്ടത്രെ. പന്തം ആളിക്കത്തിച്ച് ഹുംകാരത്തോടെ വാൽക്കിണ്ടിയിലെ

വെള്ളം കൈയ്യിൽ കോരിയെടുത്ത് ജ്വാലക്കുനേരേ ഊക്കോടെ ചീറ്റിക്കും. കളത്തിലിരിക്കുന്ന പ്രേതബാധിതന്റെ മുഖത്തേക്ക് തീചാടും. സ്വാഭാവികമായും ഭയന്നുപോവും. പൊള്ളുന്നതിനുപകരം തണുപ്പുണ്ടാവുകയും ചെയ്യും. ചില വാശിയേറിയ ബാധകൾ ഒഴിപ്പിച്ചകഥകൾ രസകരമാണ്.

ധൂപദീപാദികൾ കൊണ്ടുള്ള പൂജയിലൊന്നും കുലുങ്ങാത്ത ബാധയിളക്കാൻ മദ്യവും ഉപയോഗിക്കും. കാണികളെ ലഹരിപിടിപ്പിക്കാൻ കഞ്ചാവുകൂടി ഹോമിക്കും. മുറിയിലുള്ളവർക്കെല്ലാം ഒരുതരം ലഹരി ബാധിക്കും. കൂട്ടായ ഹിപ്നോട്ടിസമാണ് പിന്നീട് നടത്തുക. ഒരു തരത്തിലും വഴങ്ങാത്ത ബാധയിളക്കാൻ മന്ത്രവാദി നായ്ക്കുരണപ്പൊടി പൂജയ്ക്കൊടുവിൽ രോഗിയുടെ വിയർത്ത ദേഹത്തേക്ക് ഊതിപ്പിടിപ്പിച്ചുവത്രെ. കഠിനമായ ചൊറിച്ചിൽ അസഹ്യമായതോടെ ബാധഒഴിയാൻ സമ്മതിച്ചു. ഇഷ്ടമില്ലാത്ത ഭർത്താവിന്റെ ഒപ്പം താമസിക്കേണ്ടിവന്നതാണ് ബാധക്കുകാരണമെന്ന് അവൾ മന്ത്രവാദിയോട് പറഞ്ഞു. മഞ്ഞൾപൊടിയും തൈരും ചേർത്ത് തേച്ചു കുളിപ്പിച്ചാൽ നായ്ക്കുരണമൂലമുള്ള ചൊറിച്ചിൽ മാറും. അടുത്ത പ്രഭാതത്തിൽ മന്ത്രവാദിയോടൊപ്പം കുട്ടി ഒളിച്ചോടുകയും ചെയ്തുവത്രെ!

ബാധയേയും, രക്ഷസുകളേയും, കുട്ടിച്ചാത്തൻമാരേയും മറ്റും ആവാഹിച്ച് പാൽവൃക്ഷങ്ങളിൽ ആണിയടിച്ചിടുകയും, കുടങ്ങളിൽ ആക്കി മന്ത്രമുദ്ര കൊണ്ടടച്ച് കടലിലെറിയുകയും ചെയ്യുന്ന മന്ത്രവാദികൾ വള്ളുവരുടെ ഇടയിലുണ്ടായിരുന്നു എന്ന് പറയപ്പെടുന്നു. മാന്ത്രിക, ചെപ്പടിവിദ്യകളും, ഔഷധ പ്രയോഗങ്ങളും നന്നായി അറിയുന്നവരാണ് മന്ത്രവാദികൾ. തന്ത്രപ്രധാനമായ ഈ പ്രാകൃതരീതി സ്വന്തം താൽപര്യസംരക്ഷണത്തിന്ന് ഉപയോഗിച്ച് അപായകരവും, ഭയങ്കരവുമാക്കി മാറ്റുന്നതാണ് ദുർമന്ത്രവാദം.

## 10.2. ശത്രുസംഹാരത്തിനുള്ള ദുർമന്ത്രവാദങ്ങൾ

പ്രബലരായ ശത്രുക്കളെ ചതിയിൽ തോൽപിക്കുക, ഇഷ്ടകാര്യം സാധിക്കുക എന്നിവയ്ക്കായി ചെയ്യുന്ന ക്രൂരമായ ക്രിയകളാണ് ദുർമന്ത്രവാദങ്ങൾ. ആത്മനാശത്തിന്നു മാത്രമുതകുന്ന മഹാപാപമായിട്ടാണ് ഇത് കരുതിവരുന്നത്. മാരണം വെക്കുക എന്നാണ് ഇതിന്റെ പേര്.

ശത്രുവിനെ ചതിയിൽ കൊല്ലുകതന്നെയാണ് ചെയ്യുന്നത്. ആഹാരസാധനങ്ങളിൽ രഹസ്യമായി പ്രത്യേകതരം വിഷം ചേർത്ത്നൽകും. ശത്രുരോഗംബാധിച്ച് ക്രമേണമരിക്കും. ഉമ്മത്തം പോലുള്ള വിഷക്കായകൾ പൊടിച്ച് ഉണ്ടാക്കുന്ന വിഷം പ്രയോഗിച്ചാൽ ഭ്രാന്ത് പിടിക്കും. ഇതും ഇത്തരം മന്ത്രവാദി ചെയ്യും. ചിലതരം ഔഷധങ്ങളും, വിഷവസ്തുക്കളും ചേർത്തുണ്ടാക്കിയ 'മറി' വഴികളിൽ വെക്കും. ശത്രു അത്കടന്നു പോയാൽ മാരകരോഗം പിടിപെടുമത്രെ.

### 10.2.1. കൈവിഷം

മലബാറിൽ സർവ്വ സാധാരണമായ ഒന്നാണിത്. മക്കൾക്ക് അമ്മയോടോ, ഭാര്യക്ക് ഭർത്താവിനോടോ തിരിച്ചോ സ്നേഹക്കുറവുണ്ടെന്ന് തോന്നുക സ്വാഭാവികമാണ്. പുരുഷന്മാരെ കൈവിഷം കൊടുത്ത് മയക്കിയ (വശത്താക്കിയ) സ്ത്രീകളുടെ കഥകൾ ധാരളമുണ്ട്. ഇതിന് മറുമരുന്ന് നൽകിയാലേ പഴയപോലെ ആവൂ. ഭർത്താവിന് തന്നോട് സ്നേഹക്കുറവുണ്ടെന്നു തോന്നി ഭാര്യമാരെ കൈവിഷക്കഥ പറഞ്ഞു പറ്റിക്കാം. മറുമരുന്നായി പലപ്പോഴും നൽകുന്നത് വിഷവസ്തുക്കളാവും. ഈ പ്രാകൃത വിശ്വാസം കാരണം എത്രയോ പേർ മാറാരോഗികളായി മരിച്ചിട്ടുണ്ട്. കൈവിഷവും ഒരുതരം മാരണം തന്നെയാണ്.

മൃഗങ്ങളുടേയും മറ്റും വേഷം കെട്ടിവന്ന് ഭയപ്പെടുത്തി ഓടിച്ചും, കിണറ്റിൽ തള്ളിയിട്ടും കൊല്ലുന്ന രീതികളും മാരണത്തിലുണ്ട്.

### 10.2.2. ഒടിമറയൽ

സ്വന്തരൂപം മാറ്റി മറ്റൊരു ജീവിയുടെ രൂപം സ്വീകരിക്കലാണ് ഒടിമറയൽ. ഒടിമറയലും മാരകവും ക്രൂരവുമായ ഒരു മന്ത്രവാദരീതിതന്നെയാണ്. ഒടിയൻ തൊട്ടാൽ ഉടനെ മരിച്ചുപോവും. മൃഗങ്ങൾ ആക്രമിച്ചു കൊല്ലുന്നതോ, ഭയപ്പെടുത്തിയോടിക്കുന്നതോ ആകാം ഇത്. എങ്കിലും ഈ മാരണത്തെ സംബന്ധിച്ച് ഒരുപാട് ഐതിഹ്യങ്ങളും കഥകളുമുണ്ട്. ഒടിമറയുന്നതിന്ന് മന്ത്രശക്തിയുള്ള തൈലം ആവശ്യമാണ്.

'പിള്ളതൈലം' ഉണ്ടാക്കുന്നത് വിചിത്രമായ രീതിയിലാണ്. പലതരം ചെടികളുടെ ഇലകൾ പിഴിഞ്ഞ നീരിൽ മുക്കിയ ശീല ഉണക്കിയെടുക്കും. ഏഴുതവണ ഇങ്ങനെ ഉണക്കിയ ശീല തിരിച്ച് തിരിയുണ്ടാക്കും. ചിലപ്രത്യേകതരം ജീവികളെയും, പാമ്പുകളേയും ഉണക്കി ആട്ടിയെടുക്കുന്ന എണ്ണയും വേണം. ഏഴു മാസം ഗർഭമുള്ള സ്ത്രീയെ കണ്ടെത്തുകയാണ് അടുത്തപടി. കറുത്തവാവുദിവസം അർദ്ധരാത്രി നഗ്നനായി ആവീട്ടിനടുത്തുചെല്ലണം. മരുന്നുതിരി എണ്ണയിൽ മുക്കി കത്തിച്ചാൽ വീട്ടിലുള്ളവരെല്ലാം നല്ലഉറക്കത്തിലാവും ഗർഭിണി ഉറക്കത്തിൽ എഴുന്നേറ്റ് വാതിൽ തുറന്ന് പുറത്തുവരും. ലോഹം ഉപയോഗിക്കാതെ ഉണ്ടാക്കിയെടുത്ത മുളങ്കത്തികൊണ്ട് അടിവയർ കീറി കുട്ടിയെ എടുക്കും. പച്ച ഈർക്കിൽ കൊണ്ട് വയറു തുന്നിയിടും. ഈ സ്ത്രീ മരിക്കുമോ, ജീവിക്കുമോ എന്നാർക്കുമറിയില്ല. ജീവിക്കാൻ സാധ്യതകുറവാണെന്നതാണ് സത്യം. ഈ കുട്ടിയെ പ്രത്യേകതരം ഔഷധസസ്യ ഇലകളിൽ പൊതിഞ്ഞ് യക്ഷിപ്പാലയുടെ കൊമ്പിൽ

കെട്ടിത്തൂക്കി ഉണക്കിയെടുക്കും. പിന്നീട് മരച്ചക്കിൽ ആട്ടിയെടുക്കുമ്പോൾ പിള്ളതൈലം ലഭിക്കുമത്രെ! ഒടിമറയുന്നതിന് ഈ തൈലം കൈവിരലിൽ തൊട്ട് വലതുചെവിയിൽ പുരട്ടിയാൽ മതി. അത് തുടച്ചു കളയുന്നതോടെ പൂർവ്വരൂപം ലഭിക്കുകയും ചെയ്യും. ഇങ്ങനെ ഒടിമറയാൻ കഴിയുന്ന വള്ളുവ മന്ത്രവാദികൾ ഉണ്ടായിരുന്നതായി പറയപ്പെടുന്നു. ഒടിമറഞ്ഞ് പുലിയായി മാറിയ ശേഷം മനുഷ്യരൂപം കൈവരിക്കാനാവാതെ 'പുലിമറഞ്ഞ തൊണ്ടച്ചൻ' വള്ളുവ മന്ത്രവാദിയാണത്രെ!

### 10.2.3. ശത്രുഭയത്തിൽ നിന്നുണ്ടായവ

പ്രബലരായ ശത്രുക്കളുമായി ഏറ്റുമുട്ടേണ്ടിവരുന്നത് അഭിലഷണീയമായി കരുതുന്നവരല്ല സ്വതേ ശാന്തപ്രകൃതിക്കാരായ വള്ളുവർ. അതുകൊണ്ടുതന്നെ ഒരു പാട് തന്ത്രങ്ങൾ അവരുപയോഗിക്കുന്നു.

കല്ലും തോലും വെക്കുക ഒരുതരം മറിയാണ്. ഇത് മോഷണം തടയാനുള്ളതാണ്. മരം, മറ്റ് വിലപിടിച്ച വസ്തുക്കൾ എന്നിവ പൊതുസ്ഥലത്തോ, വീട്ടുപറമ്പിലോ സൂക്ഷിക്കേണ്ടിവരുമ്പോൾ തസ്കരഭയം സാധാരണയാണ്. ഒരുപിടി പച്ചില (തോല്) ഒടിച്ചെടുത്ത് മുതലിന്റെ മുകളിൽ കല്ല് ഭാരം വെച്ചു ഉറപ്പിക്കുക. കല്ലും തോലും വെച്ച വസ്തു മറ്റൊരാൾ തൊടുന്നതപകടമാണെന്നാണ് വിശ്വാസം. വസ്തുക്കൾ ജപ്തിചെയ്യുമ്പോഴും കല്ലും തോലും വെക്കും. സർക്കാർവക യെന്നർത്ഥം. രണ്ടായാലും മോഷണം കുറയും.

കണ്ണുകൊള്ളാതിരിക്കാൻ കള്ളിമുൾച്ചെടിക്കമ്പ് കെട്ടിത്തൂക്കുന്നത് ഇത്തരം തന്ത്രമാണ്. കരങ്കണ്ണ് പൊട്ടുമല്ലോ! മൃഗങ്ങളെഓടിക്കാൻ പൊയ്ക്കോലങ്ങൾ ഉണ്ടാക്കിവെക്കും. മനുഷ്യർ കടന്നുകയറി ദ്രോഹം ചെയ്യാതിരിക്കാനാണ്

ദേവസ്ഥാനങ്ങളിൽ ഗുളികന്റേയും, പൊട്ടന്റേയും ആവാസമറിയിച്ചുകൊണ്ടുള്ള കല്ലുകൾ വെക്കുന്നത്.

കന്നുകാലികളുടെ തലയോട് വടിയിൽ കുത്തിയുറപ്പിച്ച് നിർത്തുന്നതും ഭയപ്പെടുത്താനാണ്. ഭൂതബാധയുള്ള സ്ഥലം-അപകടം എന്നത് സൂചിപ്പിക്കും. പൊയ്മുഖങ്ങൾ പാളകൊണ്ടും മറ്റുമുണ്ടാക്കിവെക്കുന്നതും ശത്രുക്കളെ തുരത്താനാണ്.

### 10.2.4. വശീകരണം

ഇഷ്ടപ്പെട്ടവരെ വശീകരിക്കാൻ, വിവിധതരം സീന്ദൂരങ്ങളും, ശത്രുക്കളെ നശിപ്പിക്കാൻ മാരണങ്ങളും പണ്ടുണ്ടായിരുന്നുവത്രെ.ധനലാഭമുണ്ടാവാനും, വിവാഹം നടക്കാനും, പലതരം രക്ഷകളും, മന്ത്രഉറുക്കുകളും വള്ളുവരുടെ ഇടയിലുണ്ടായിരുന്നു. നല്ലവശങ്ങളോടൊപ്പം നിന്ദ്യവും ക്രൂരവുമായ ചീത്തവശങ്ങളും മന്ത്രവാദത്തിനുണ്ടായിരുന്നു. കൈകാര്യം ചെയ്യുന്നവരുടെ നന്മ തിന്മയ്ക്കനുസരിച്ച് അത് ദേവാസുരഭാവം പൂണ്ട് മനുഷ്യമനസ്സിന്റെ ശക്തി ദൗർബ്ബല്ല്യങ്ങളേയും, വിഹ്വലതകളേയും പരമാവധി ഉപയോഗപ്പെടുത്തുകയാണ് മന്ത്രവാദക്രിയകൾ. വിവിധതരം 'യന്ത്രങ്ങൾ' ദേഹത്ത് ധരിക്കുന്നവർ ഇന്നും ധാരളമുണ്ട്. യന്ത്രപ്പരസ്യങ്ങൾ ദിനപ്പത്രങ്ങളിൽ കാണുമ്പോൾ പ്രാചീനമായ മന്ത്രവാദത്തിന്റെ ശക്തി എത്രമാത്രമുണ്ടെന്ന് നമുക്ക് ബോധ്യമാവും.

കാലഘട്ടത്തിന്റെ കടന്ന കയറ്റങ്ങളോടും പൊട്ടിത്തെറികളോടും മൃദുവും തന്ത്രപരവുമായ സമീപനങ്ങളാണ് വള്ളുവസമൂഹം സ്വീകരിച്ചുകാണുന്നത്. പങ്കാളികളാവുന്നതിനേക്കാൾ കാഴ്ചക്കാരായിരിക്കുന്നതാണ് അവരുടെ രീതി *സംഘർഷങ്ങളിൽ ആരുജയിച്ചാലും അടിമയ്ക്ക് ഗുണമില്ല. മാത്രമല്ല നഷ്ടപ്പെടാൻ*

ഭൂസ്വത്തോ മറ്റ് ആസ്തികളോ ഇല്ലതാനും. അതുകൊണ്ടുതന്നെ ഇതുവരെ കലാപങ്ങളുടേയും, കൊള്ളകളുടേയും ലക്ഷ്യമാവേണ്ടിവന്നിട്ടില്ല. ആത്മരക്ഷയ്ക്കും ആക്രമണത്തിനുമുള്ള അഭ്യാസമുറകളും, കളരികളും, ആയുധശേഖരവും കോട്ടകൊത്തളങ്ങളും വള്ളുവർക്ക് അന്യമായിരുന്നു.

## 10.3. ചികിത്സാരീതികൾ

പരമ്പരാഗതമായി തുടർന്നുവന്നിരുന്ന കേരളീയ ചികിത്സാ രീതികൾ തന്നെയാണ് വള്ളുവരുടെ ഇടയിലും പ്രചാരത്തിലുള്ളത്. ചികിത്സയിൽ മന്ത്രവാദത്തിന്നുള്ള പ്രാധാന്യം എടുത്തുപറയാവുന്നതാണ്. പരദേശരീതികൾ ഒന്നും തന്നെ അവരുടെ ഇടയിൽ അവശേഷിക്കുന്നില്ല. ഒറ്റമൂലികളും, ആയുർവേദ ചികിത്സാരീതികളും അറിയാവുന്ന വള്ളുവവൈദ്യന്മാർ ഉണ്ട്. പലരും അറിയപ്പെടുന്ന മന്ത്രവാദികളുമാണ്. മരുന്നിനേക്കാൾ മന്ത്രവാദങ്ങൾക്ക് പ്രാധാന്യം നൽകിയതുകൊണ്ടായിരിക്കാം ബാലമരണം ഏറെയുണ്ടായിരുന്നു. പത്തും പന്ത്രണ്ടും പ്രസവിച്ച് രണ്ടോ മൂന്നോ പേർ മാത്രം ബാക്കിയായവർ ധാരാളം ഉണ്ട്.

മലബാറിലെ തെയ്യം കലാകാരന്മാരായ പെരുവണ്ണാന്മാർ പ്രസിദ്ധരായ വൈദ്യന്മാർ കൂടിയാണ്. വള്ളുവരധികവും വൈദ്യം അവരെ ആശ്രയിച്ച് ശിഷ്യത്വം സ്വീകരിച്ച് പഠിച്ചവരാണ്. അലോപ്പതി പ്രചാരത്തിൽവന്നതോടെ അൽപം ചിലചൊട്ടു വൈദ്യം മാത്രം ബാക്കിയായി. എങ്കിലും, മന്ത്രിച്ചുകെട്ടലും, ഊതലും, വെള്ളം മന്ത്രിക്കലും ഒക്കെ ഇന്നും ഉണ്ട്.

### 10.3.1. ബാലചികിത്സ

പ്രസവമെടുക്കുന്നതിനും, ബാലചികിത്സക്കും മലയരെയും, പെരുവണ്ണാന്മാരേയും ആശ്രയിക്കുകയാണ് പതിവ്. മലയസ്ത്രീകളെ മലികൾ എന്നു

വിളിക്കും. കേൾവികേട്ട പേറ്റിച്ചികളാണ് മലികൾ. സുഖപ്രസവത്തിന്ന് പച്ചമരുന്നുകളും തൈലങ്ങളും അവർക്കുണ്ടത്രെ! ഗർഭമലസിപ്പിക്കുന്നതിനും സമർത്ഥകളാണവർ. മലിപരാജയപ്പെട്ടാൽ മരണത്തിന് വിടുകയാണ് പതിവ്.

വീടിന്റെ ചായ്പിലോ, പ്രത്യേകം കെട്ടിയുണ്ടാക്കിയ മറയ്ക്കുള്ളിലോ ഗർഭിണിയെ കിടത്തും. പാത്രത്തിൽ വെള്ളവും, ചിരട്ടയും വെക്കും. നിലവിളക്കും കത്തിച്ചുവെച്ച് വാതിലടക്കും. കുട്ടിയുടെ കരച്ചിൽ കേൾക്കുകയോ ഗർഭിണി മരിക്കുകയോ ചെയ്താൽ മാത്രമേ വാതിൽ തുറന്ന് ശേഷക്രിയകളുണ്ടാവൂ.

കുട്ടിയെ വാകപ്പൊടിയും, അത്തും ഉപയോഗിച്ച് കുളിപ്പിക്കും. വെളിച്ചെണ്ണയാണ് സാധാരണ ഉപയോഗിക്കുക. കുട്ടികൾക്ക് സാധാരണയായി ശ്വാസംമുട്ടലാണ് വരാറുള്ളത്. മരണകാരണമായേക്കാവുന്ന ഈ രോഗത്തിന്ന് ഒരു തരം നെയ്യ് കാച്ചിയുണ്ടാക്കും 'മുട്ടലിന്റെ നെയ്യ്' സന്ധികളിലും മൂക്കിലും തൊട്ടു കൊടുത്താൽ മൂക്കടപ്പുമാറി ശ്വാസം കഴിക്കാറാവും. ഈ മരുന്ന് പെരുവണ്ണാന്മാരുടെ വൈദ്യശാലകളിൽ ഇന്നും ലഭിക്കും. മുട്ടലിന്റെ നെയ് കാച്ചാനറിയാവുന്ന വള്ളുവ വൈദ്യന്മാരുണ്ടായിരുന്നു.

വിവിധതരം തൈലങ്ങളും, എണ്ണകളും ഉണ്ടാക്കുക രോഗം നോക്കിയാണ്. രോഗസ്വഭാവവും, രോഗിയുടെ പ്രായവും നോക്കിയാണ് കുഴമ്പിലും എണ്ണയിലും ചേർക്കുന്ന മരുന്നുകൾ നിശ്ചയിക്കുക. അതുകൊണ്ടുതന്നെ അവയ്ക്ക് സ്ഥിരം പോരാ, സ്വഭാവമോ ഉണ്ടാവുകയില്ല. ലേഹ്യങ്ങളുടെ കാര്യവും അങ്ങിനെതന്നെ. ഔഷധച്ചേരുവയിൽ മാറ്റംവരുത്തുക സാധാരണമാണ്. വയറിളക്കം, ഛർദ്ദി, പനി തുടങ്ങിയവയ്ക്കെല്ലാം നാടൻ ചികിത്സാരീതികളുണ്ട്. കുട്ടികളുടെ വയറിളക്കത്തിന്ന് തുമ്പപ്പൂവ് അരച്ച് ദോശയുണ്ടാക്കിക്കൊടുക്കുമത്രെ! ഇഞ്ചിയും, കായവും മറ്റും

ഛർദ്ദി മാറ്റാൻ നല്ലതാണ്. കുരുമുളകും അരിയും ചേർത്ത് വറുത്ത് പൊടിച്ച് തേനോ, ശർക്കരയോ ചേർത്ത് കഴിക്കുന്നത് പനിക്കും കഫത്തിനും നല്ലതാണ്.

### 10.3.2. വിഷബാധ

വിഷചികിത്സക്ക് പ്രത്യേക വൈദ്യന്മാരുണ്ടെങ്കിലും ചെറുവിഷബാധകൾക്ക് വിദഗ്ധസേവനം തേടിപ്പോവാറില്ല. തേൾ, കരിങ്കണ്ണി (പഴുതാര), എന്നിവകടിച്ചാൽ തവിട് ചൂടാക്കി കടിച്ച സ്ഥലത്ത് ഉരച്ചുകളയും. വെള്ളം മന്ത്രിച്ചൊഴിക്കുകയും ചെയ്യും. കുരുമുളകുവള്ളിയുടെ ഇല വാട്ടി അതിന്റെ ചൂട് പിടിപ്പിക്കുന്നതും നല്ലതാണ്.

കാലിൽവളംകടി-പുഴുക്കടി തുടങ്ങിയവയ്ക്ക് ചെറുവഴുതന മുറിച്ച് അതിന്റെ കറ ഉരച്ചു പിടിപ്പിക്കും. പ്രത്യേകതരം കാട്ടുചെടിയുടെ നീര് പിഴിഞ്ഞൊഴിച്ച് കറപിടിപ്പിക്കുന്നതും പതിവാണ്. കശുവണ്ടിക്കറ മിതമായി തേച്ചു പിടിപ്പിച്ചാൽ വളംകടി ഉണ്ടാവുകയില്ല.

### 10.3.3. മുറിവുകൾ

തലയ്ക്കുണ്ടാവുന്ന മുറികൾക്കുള്ള ചികിത്സ വിചിത്രമാണ്. അടുപ്പിന്നു മുകളിലുള്ള മാറാലകലർന്ന കരി (ഇല്ലിട്ടക്കരി) യും ശർക്കര-പഞ്ചസാര-ഏതെങ്കിലും ഒന്നു ചേർത്ത് ചതച്ച് മുറിവിൽ വെച്ചുകെട്ടും. രക്തസ്രാവം നിൽക്കാൻ ഇതുമതിയികും. കരിയിൽ വണ്ണാമ്പല (മാറാല) ചേർത്ത് ചതച്ചുണ്ടാക്കുന്ന മിശ്രിതം മുറിവിൽ വെച്ചുകെട്ടിയാൽ അതുറച്ച് നല്ലൊരു കവചം ആവും. രക്തപ്രവാഹം നിൽക്കുകയും ചെയ്യുമത്രെ.

### 10.3.4. ഒറ്റമൂലികളും ചൊട്ടുവൈദ്യവും

കയ്യിലും മറ്റുമുണ്ടാകുന്ന വ്രണങ്ങൾ ഗോമൂത്രം കൊണ്ടുകഴുകി മഞ്ഞൾപൊടിയും ഭസ്മവും ഇടുന്നത് നല്ലതാണ്. വസൂരി തുടങ്ങിയ രോഗങ്ങൾക്ക് പ്രത്യേക ചികിത്സയില്ല. ആര്യവേപ്പിന്റെ ഇല ഒടിച്ചിട്ടുണ്ടാക്കുന്ന മെത്തയിൽ കിടത്തും. മഞ്ഞളും, അരിയും ചേർത്ത് പൊടിച്ച് ദേഹത്ത് വിതറുകയും ചെയ്യും. സഹവാസം ഒഴിവാക്കും. വെള്ളവും ആഹാരവും എത്തിച്ചുകൊടുക്കും.

കണ്ണുരോഗങ്ങൾക്ക് മുലപ്പാലാണ് പ്രധാന ഔഷധം. മുലപ്പാലിൽ ജീരകം ചതച്ച് കിഴികെട്ടിയിട്ട് കണ്ണിലൊഴുക്കും. കൊത്തമല്ലി ചതച്ച് ചെന്തെങ്ങിൻ കരിക്കു വെള്ളത്തിൽ കിഴിയിട്ട് കണ്ണിലൊഴുക്കും. വാളൻ പുളിയുടെ ഇലവേവിച്ച 'വേതുവെള്ളം' കണ്ണുവൃത്തിയാക്കാൻ നല്ലതാണ്. കൈകൊണ്ട് കണ്ണുതൊടുന്നത് രോഗകാരണമായി കരുതുന്നു. കണ്ണിന്റെശത്രുവും. വായയുടെ ബന്ധുവുമാണ് കയ്യ് എന്ന് മുതിർന്നവർ പറയും.

വായിലുണ്ടാക്കുന്ന പുണ്ണ് മാറ്റാൻ പച്ചമോര് കുലക്കുഴിയുന്നത് (കവിൾക്കൊള്ളുന്നത്) നല്ലതാണ്. നല്ലണ്ണെ ആയാലും മതി.

പല്ലുവേദനയ്ക്ക് ഉപ്പും, കുരുമുളകുചെടിയുടെ വേരും(തെക്കോട്ടു പോയ വേരും) ചതച്ചുവെക്കാം. പഴുത്തമാവിലകൊണ്ടോ, ആര്യ വേപ്പിൻ തണ്ടുകൊണ്ടോ പല്ലുതേക്കുന്നതും ഉത്തമമാണ്.

വായ്നാറ്റം അകറ്റാൻ വെറ്റിലടക്ക ചവച്ച് വായകഴുകി തുപ്പിക്കളയണം.

കടന്നൽ കുത്തേറ്റാൽ മഞ്ഞൾക്കമ്പുകൊണ്ട് ഉരച്ച് അതിന്റെ മുള്ള് എടുത്തുകളയണം.

നായ്ക്കരുണ ദേഹത്തു തട്ടിയാൽ തൈരും മഞ്ഞളും ചേർത്ത് ദേഹത്തു പുരട്ടിയാൽ ചൊറിച്ചിൽ മാറും.

ചേറുമരത്തിന്റെ കറയും, ഇലകളും ചിലർക്ക് ചൊറിച്ചിലും വ്രണങ്ങളുമുണ്ടാക്കും. താന്നിക്കു ചുറ്റും പ്രദക്ഷിണം വെക്കുകയും അതിന്റെ ഇലകരിച്ച ഭസ്മം ദേഹത്തുപൂശുകയും ചെയ്താൽ അസുഖം മാറും. താന്നിത്തൊലി ചതച്ച് വെള്ളം വെച്ച് കുളിക്കുകയും ചെയ്യും. ചെറിയ പനിക്കും മറ്റും മാങ്ങയണ്ടിയും അരിയും ചേർത്തരച്ച് ദോശയുണ്ടാക്കി തിന്നാൽ നല്ലതാണ്.

വാതരോഗങ്ങൾക്ക് പന്നിനെയ്യ് ശമനം നൽകുമത്രെ. തലവേദനക്കും മുടികൊഴിച്ചിലിനും കുരുമുളകുവള്ളി ഇല കളഞ്ഞ് മടക്കിക്കെട്ടി തീയ്യിൽ വാട്ടിച്ചതച്ചെടുക്കുന്ന നീര് തലക്ക് തേച്ചു കുളിക്കുന്നത് ഉത്തമമാണ്.

തീപ്പൊള്ളലേറ്റാൽ ആമ്പലിന്റെ തണ്ട് ചതച്ച് പുരട്ടും. കക്കനീറ്റുമ്പോൾ ചുണ്ണാമ്പുകൊണ്ടുള്ള പൊള്ളലിന്ന് കളിയടക്ക ചതച്ചു പിഴിഞ്ഞ നീര് ഒഴിക്കുന്നത് ഉത്തമമാണത്രെ. മുരിക്കിൻ മുള്ളുകൊണ്ട് മുറിഞ്ഞാൽ ചുണ്ണാമ്പു പുരട്ടുകയാണ് ചികിത്സ. കാലിൽ മുള്ളൂതറച്ചാൽ എടുത്തുകളയാൻ എരുക്കിൻ പാല് ഉപയോഗിക്കാം. എരുക്കിൻ പാലൊഴിച്ചാൽ അതുറച്ച് കട്ടിയാവും. അതോടൊപ്പം മുള്ളും പുറത്തേക്കുവരുമത്രെ.

കുഴിനഖത്തിന്ന് ആദ്യം എരുക്കിൻ പാലൊഴിക്കുക. അതുറച്ചു കഴിഞ്ഞാൽ എടുത്തു കളയുമ്പോൾ അഴുക്ക് വൃത്തിയാവും. കുഴിനഖപ്പാല എന്ന പേരുള്ള ഒരു ചെറുചെടിയുടെ പാല് പുരട്ടിക്കൊടുത്താൽ പിന്നീടുണ്ടാവുകയില്ല.

കാക്കയുടെ ഇറച്ചിതിന്നാൽ രാക്കണ്ണ് കാണാത്ത രോഗം മാറിക്കിട്ടും. കാസശ്വാസത്തിനും നല്ലതാണിത്.

പച്ചക്കോഴിമുട്ടയും നെയ്യും ചേർത്തുണ്ടാക്കുന്ന മിശ്രിതം അൽപം ഇഞ്ചിയും ചേർത്ത് കഴിക്കുന്നത് ചതവിനും, അസ്ഥിഭ്രംശത്തിനും നല്ലതാണ്. പല്ലുവേദന, മുണ്ടിനീര് എന്നിവയ്ക്ക് പ്ലാത്താടി കാടിവെള്ളത്തിലരച്ചുപുരട്ടും. വയസ്സൻ പ്രാവുകളിൽ കാണുന്ന താടിപോലെ വളരുന്ന നല്ലബലമുള്ള ഒരുതരം കുമിളാണ് പ്ലാത്താടി. ആനപ്പല്ല് അരച്ചു പുരട്ടുന്നതും വീക്കം കുറക്കാൻ സഹായിക്കും.

പശുക്കൾക്കും മറ്റുനാൽകാലികൾക്കും ഉണ്ടാവുന്ന 'ക്രകം' എന്ന രോഗത്തിന് അതിന്റെ തന്നെ ചെവി അൽപം മുറിച്ച് കണ്ണിൽ ചോരയുറ്റിക്കുമത്രെ! കൈകാൽ വിറച്ച് വീഴുന്ന ഒരു രോഗമാണ് ക്രകം. വിഷബാധയാണ് പലപ്പോഴും ഇതിന് കാരണം. മൃഗങ്ങൾക്ക് ദഹനക്കേട് മാറാൻ അൽപം ചാരായം കുടിപ്പിക്കുന്നത് നല്ലതാണത്രെ.

തൊണ്ടയിൽ വയ്കോലോ, മറ്റോ കുടുങ്ങിയുണ്ടാവുന്ന കൊരലടപ്പൻ രോഗത്തിന് ഉപ്പും, കാന്താരി മുളകും ചതച്ച് വാഴക്കൈ കീറി അതിൽവെച്ച് പശുവിന്റെ വായിൽ തിരുകുക. അത്ചവച്ച് നീരിറങ്ങുമ്പോൾ തൊണ്ടയടപ്പ് മാറും.

കുളമ്പുരോഗം മാറാൻ ജാതിത്തൈലം പുരട്ടും. വലിയമൺപാത്രത്തിൽ തേക്കിന്റെ വേർക്കാതൽ ചെറുമ്പായി തറിച്ചിടും. ഇത് വാറ്റിയെടുക്കുന്ന കറുത്ത കറയാണ് ജാതി തൈലം.

കന്നുകുട്ടിയുടെ ദേഹത്ത് ചെള്ളുനിറഞ്ഞാൽ കവുങ്ങിൻ പട്ട ചതച്ച് വേതുവെച്ച് കുളിപ്പിക്കും. മുണ്ടിനീരുവന്നാൽ ചിരട്ട ചരടിൽ കോർത്ത് കഴുത്തിൽ കെട്ടിയാൽ മതിയത്രെ. നാൽകാലികളുടെ ചർമ്മരോഗങ്ങൾക്ക് ആനത്തകര അരച്ചു പുരട്ടുന്നത് നല്ലതാണ്. മഞ്ഞളും കാട്ടുള്ളിയും ചേർത്തരച്ച് അൽപം പുരട്ടിക്കൊടുത്താൽ ഈച്ചശല്ല്യം കുറയും. അധികമായാൽ രോമം കൊഴിയും.

കൊതുകിനെയും, പൃക്കിനെയും, നൊസ്സിയേയും. (ചോരകുടിക്കുന്ന പലതരം ഈച്ചകൾ) അകറ്റാൻ കരിനൊച്ചിയില വീട്ടിലും തൊഴുത്തിലും പുകക്കുന്നത് ഉത്തമമാണ്.

വളംകടിക്ക് കശുവണ്ടിനെയ്യ് പുരട്ടുന്നത് നന്ന്. ചുണ്ടങ്ങയുടെ നെടുകേ മുറിച്ച് ഉരച്ചാലും പുഴുക്കടി മാറിക്കിട്ടും. പുല്ലാഞ്ഞിക്കാടിന്റെ ഇല ഉരച്ചു പിടിപ്പിക്കുന്നതും നന്ന്.

കാൽമടമ്പ് വിണ്ടുകീറാതിരിക്കാൻ തേക്കിൻ തളിര് ഉരച്ചു ചുവപ്പിക്കുക. പെരുമ്പാമ്പിൻ നെയ്യ് പുരട്ടുക എന്നിവ നല്ലതാണ്. തെങ്ങുകയറുന്നവർ പാമ്പിൻ നെയ്യു പുരട്ടരുത് കാല് മിനുസം വന്ന് വഴുതും.

തേങ്ങാപ്പാൽ തേച്ചുകുളിച്ചാൽ ദേഹത്തെ മൊളിമാറും. ചെവിയിൽ ഈച്ച കയറിയാൽ തെങ്ങിന്റെ തിരിയോലയിൽ അൽപം വെളിച്ചെണ്ണ ചൂടാക്കി രണ്ടോമൂന്നോ തുള്ളി ഒഴിച്ചുകൊടുക്കണം. കണ്ണുരോഗങ്ങൾക്ക് കൈകെട്ടിയിട്ടാൽ അൽപം ശമനം കിട്ടും.

പ്രാകൃതമെന്നു തോന്നിയേക്കാവുന്ന ഇത്തരം ചികിത്സാരീതികളിൽ ചിലത് ഒരു പക്ഷെ ദീർഘകാലത്തെ അനുഭവസമ്പത്തിന്റെ പിൻബലമുള്ളവയാകാം. പണ്ടുകാലത്ത് മറ്റുമാർഗ്ഗങ്ങളൊന്നുമില്ലാത്തതുകൊണ്ട് ഇത്തരം രീതികൾ നടന്നിരുന്നു. എന്നുമാത്രം. മരിക്കാതെ രക്ഷപ്പെട്ടാൽ ഭാഗ്യം എന്നുപറയാം. വിധിക്കു കീഴടങ്ങിക്കൊണ്ടുള്ള അവസാനശ്രമങ്ങളായി ഇവയെകാണാമെന്നു മാത്രം. ഇവയിൽ നിരുപദ്രവികളായവമാത്രം ഇന്ന് അപൂർവ്വമായി നിലനിൽക്കുന്നതു കാണാം.

---

1 *ഒടിമറഞ്ഞ് അപകടം പറ്റിയ കഥകൾ ധാരാളമുണ്ട്. ഒടിമറഞ്ഞ-പുലിമറഞ്ഞ തൊണ്ടച്ചൻ, ദൈവമാണ്.* ഒടിവിദ്യയുപയോഗിച്ച് പുലിരൂപം പ്രാപിച്ച ഒടിയനെക്കണ്ട് ഭാര്യ ഭയന്നുപോയി. ചെവിയിൽ പ്രത്യേകതൈലം

നനച്ച്പരുത്തിവെച്ചാണ് ഒടിമറയുക. മറ്റാരെങ്കിലും(പ്രിയപ്പെട്ടവരോ,രഹസ്യമറിയുന്ന സുഹൃത്തുക്കളോ) മന്ത്രപൂർവ്വം അതെടുത്തുകളഞ്ഞാലെ പഴയരൂപം വീണ്ടുകിട്ടു. ഭാര്യ ഭയന്നോടിയതിനാൽ തൊണ്ടച്ചന് പുലിയായിത്തന്നെ മരിക്കേണ്ടിവന്നു! അങ്ങനെ രക്തസാക്ഷിയായി, ദൈവമായി.

2. ചൊട്ടുവൈദ്യം:- ഇത് പെട്ടെന്നു ചെയ്യുന്ന ചിലവിദ്യകൾ കൊണ്ട് രോഗം മാറ്റലാണ്. കോട്ടുവായിട്ട് വായവല്ലാതെ തുറന്നപ്പോൾ അടയാതായി. താടിയെല്ല് സ്ഥാനം തെറ്റിയത് മാറ്റാൻ വൈദ്യന്റെ അടുത്തുചെന്നു. വൈദ്യൻ ഒരു തീക്കൊള്ളി വായിലേക്കിടാൻ നോക്കിയതും വായടഞ്ഞതും ഒപ്പമായിരുന്നു. ഇത് ചികിത്സയല്ലെങ്കിലും ചൊട്ടുവിദ്യകളാണ്.

അധ്യായം: പതിനൊന്ന്

# വിദ്യാഭ്യാസവും കലാവിനോദങ്ങളും

ജീവിതായോധനത്തിന്ന് സജ്ജമാക്കാനുള്ള പരിശീലനങ്ങൾ എല്ലാ ജാതിസമൂഹങ്ങൾക്കും സ്വന്തമായുണ്ടാവും. കാലത്തെ അതിജീവിച്ച് നിലനൽക്കുന്നതിന്റെ രഹസ്യം ഈ പരിശീലനത്തിന്റെ ശാസ്ത്രീയതയും, പൂർണ്ണതയുമാണ്. ശത്രുക്കളിൽ നിന്ന് രക്ഷനേടാനും, പ്രകൃതിയെ അതിജീവിക്കാനും, ആഹാരം സമ്പാദിക്കാനുമുള്ള വിദ്യകൾ അനൗപചാരിക രീതികളിലൂടെ വള്ളുവർ പഠിക്കുന്നു. ഇതിന് രക്ഷിതാക്കളും, സമൂഹവും ഗുരുസ്ഥാനം വഹിക്കും. ഈ അനൗപചാരിക പഠനത്തിന്നു പുറമെ ഔപചാരികമായ പഠനം പണ്ടുകാലത്ത് വളരെ അപൂർവ്വമായിരുന്നു. വിശ്രമവേളകളിലെ വിനോദങ്ങളും അനൗപചാരിക വിദ്യാഭ്യാസരീതികളുടെ ഭാഗമായിരുന്നു. കളിച്ചും രസിച്ചും, ജീവിച്ചുപഠിക്കുന്ന പ്രാചീനരീതികൾ വിദ്യാഭ്യാസം ആരോഗ്യകരമായ അനുഭവമാക്കുന്നു. ശരീരാദ്ധ്വാനത്തിന്ന് പ്രാധാന്യമുള്ള, വിദഗ്ധ പരിശീലനം ആവശ്യമില്ലാത്തവയാണ് വള്ളുവരുടെ തൊഴിൽ മേഖലകൾ. അക്ഷരാഭ്യാസം അതുകൊണ്ടുതന്നെ അനിവാര്യമായിരുന്നില്ല. എഴുതാനും വായിക്കാനും അറിയുന്നവർ അപൂർവ്വമായിരുന്നു എന്നു പറയാം.

## 11.1. പഠനം

ഔപചാരികമായ പഠനത്തിന്ന് പ്രാധാന്യമില്ലെങ്കിലും അഞ്ചുവയസ്സിനു മുമ്പുതന്നെ വിദ്യാരംഭം സാധാരണമായിരുന്നു. ഈ ചടങ്ങിന് പ്രത്യേക സമയമോ, ദിവസമോ നോക്കാറില്ല. പെരുമ്പുഴയച്ഛൻ ദൈവം കെട്ടിയാടുന്ന സ്ഥലത്തായിരിക്കും സാധാരണയായി വിദ്യാരംഭം. അരീലെഴുത്താണ് ചടങ്ങ്. തളികയിൽ അരിയും വെറ്റിലടക്കയും ദക്ഷിണയും വെച്ച് ദൈവത്തിനു നൽകും. ദൈവം തലതൊട്ടനുഗ്രഹിച്ച് അരിയിൽ വിദ്യയുടെ ആദ്യാക്ഷരങ്ങൾ എഴുതിക്കും. സാധാരണരീതിയിൽ അക്ഷരപഠനം ഇവിടെ തീരും.

ഗുരുകുലരീതിയിലുള്ള പഠനരീതിയാണ് സാധാരണ പിന്തുടർന്നുവരുന്നത്. വൈദ്യം, മന്ത്രവാദം തുടങ്ങിയവ പഠിക്കാൻ താൽപര്യമുള്ളവർ ഗുരുവിന്റെ ഒപ്പം സഹായിയായി കൂടി ക്രമേണ പഠിച്ചുവരും. പച്ചമരുന്നുകളാണ് കൂടുതൽ ഉപയോഗിക്കുക. അതുകൊണ്ടുതന്നെ എഴുതിക്കൊടുക്കുന്ന പതിവില്ല. എഴുത്തും വായനയും അധികം ആവശ്യമായിവരുന്നില്ല. പലപ്പോഴും ഗുരുനാഥൻ അമ്മാവനായിരിക്കും. അച്ഛനും പഠിപ്പിക്കും.

അക്ഷരം അറിയാവുന്ന വള്ളുവരുടെ അടുത്ത്ചെന്ന് എഴുത്തു പഠിക്കുന്നവർ ഉണ്ടായിരുന്നു. പുസ്തകം ഇല്ല. ഓലയിലെഴുതി ശീലിക്കുകയുമില്ല. പൂഴി വിരിച്ച് അതിൽ വിരൽ കൊണ്ട് അക്ഷരങ്ങൾ എഴുതിപ്പിക്കും. പരമാവധി പത്തുവയസ്സുവരെ ഈ പഠനം തുടർന്നേക്കാം. പെൺ കുട്ടികളാണെങ്കിൽ അതും ഉണ്ടാവില്ല. എല്ലാവർക്കും ചെന്നിരിക്കാനും പഠിക്കാനും സർക്കാർ സ്കൂളുകൾ വന്ന ശേഷമാണ് അക്ഷര പഠനത്തിന്ന് പ്രാധാന്യം വന്നത്. വിദ്യാഭ്യാസപരമായും, സാമൂഹ്യമായും വള്ളുവ സമൂഹം വളരെ പിന്നിലായിപ്പോവാൻ അവരുടെ ജീവിതശൈലിയും തൊഴിലും ഇടയാക്കിയിട്ടുണ്ട്.

കണക്ക് നിത്യജീവിതത്തിന്ന് ആവശ്യമായത് ആൺ പെൺ ഭേദമന്യേ പഠിക്കും. കൂട്ടാനും, കുറയ്ക്കാനും, അളവുകളും പഠിച്ചാൽ അതും പൂർത്തിയാവും. ഇതെല്ലാം മനക്കണക്കായി പഠിക്കുകയാണ് പതിവ്. മുക്കാല്, അണപൈസ, ഉറുപ്പിക ക്കണക്കുകൾ അച്ഛനമ്മമാർ പറഞ്ഞു കൊടുക്കും. അളവുകളും അങ്ങിനെത്തന്നെ. തുടം, നാഴി, ഉരി, ഇടങ്ങഴി, സേറ് തുടങ്ങിയവയായിരുന്നു അളവുപാത്രങ്ങൾ. എണ്ണയും മറ്റും 'കുറ്റി'ക്കണക്കിലാണ് വാങ്ങുക. മുഴം, വാര തുടങ്ങിയവയാണ് തുണി അളക്കുന്ന അളവുകൾ. കയറും മറ്റും 'ഒരുമാറ്' അളവാണ്. മരം കോൽക്കണക്കിലാണ് കച്ചവടം ചെയ്യുക. ഇത്തരം ഇടപാടുകൾക്ക് വേണ്ട കണക്കും കാര്യവും നിത്യപരിചയം നേടുമ്പോൾ താനേ വശമാവും.

തൊഴിലിനും പ്രത്യേക പരിശീലനം വേണ്ട. ബന്ധുക്കളോടൊപ്പം തൊഴിലെടുക്കാൻ പോയാൽ മാത്രം മതി. തോണി തുഴയാനും, മീൻ പിടിക്കാനും, കക്കനീറ്റാനും, വലിയ ബുദ്ധിമുട്ടില്ലാതെ പഠിക്കാം. കൃഷിപ്പണികളുടെ കാര്യത്തിലും വിദഗ്ധ പരിശീലനം വേണ്ട. 12 വയസ്സുകഴിഞ്ഞാൽ മുതിർന്നവരുടെ കൂടെ ചെന്നാൽ മത്രം മതി.

ഈശ്വര പ്രാർത്ഥനകളും, ശ്ലോകങ്ങളും മറ്റും ചൊല്ലുന്നത് ഒട്ടും അക്ഷരശുദ്ധിയില്ലാതെയാണ്. അർത്ഥബോധവും ഉണ്ടെന്നു തോന്നുന്നില്ല. ഇതെല്ലാം ചൊല്ലിക്കേട്ടു പഠിക്കുന്നവയാണ്. പെരുമ്പുഴയച്ഛൻ ദൈവത്തിനെ സ്വീകരിച്ചാനയിക്കാൻ ചൊല്ലാറുള്ള "ചൊല്ലുവിളി' വള്ളുവരിൽ അധികം പേർക്കും അറിയാം. 'കാലാകാലൻ പരമേശൻ വേടാ രൂപം ധരിച്ചൂ. കാട്ടിൽപുക്കു വേട്ടയാടുമ്പോൾ ധൈ ധൈ...' എന്നു തുടങ്ങുന്ന കോൽക്കളിപ്പാട്ടും മിക്ക പുരുഷന്മാർക്കും അറിയാം.

ഗ്രന്ഥലിപി നോക്കി വായിക്കാനറിയുന്ന വള്ളുവക്കാരണവന്മാർ ഉണ്ടായിരുന്നുവത്രെ! രാമായണവും, കൃഷ്ണഗാഥയും, ശിവപുരാണങ്ങളും, ശീലാവതിപ്പാട്ടും, വായിക്കാനറിയുന്നവരും ഗ്രന്ഥങ്ങളും പണ്ടുണ്ടായിരുന്നു എന്നു പറയുന്നു. കൊടുങ്ങല്ലൂർ ഭരണിക്കു പോകുന്ന വള്ളുവർ ഇന്നുമുണ്ട്. ഭരണിപ്പാട്ട് പാടുന്നതിൽ പ്രഗത്ഭരാണവർ. സന്ദർഭം നോക്കി പാട്ടുണ്ടാക്കിപ്പാടുകയും ചെയ്യും.

നാടൻ പാട്ടുകളിൽ വടക്കൻ പാട്ടുകൾ മിക്ക സ്ത്രീകൾക്കും അറിയാമായിരുന്നു. വയലിൽ ഞാറു നടുവാൻ ചെന്ന്. അറിയുന്നവർ പാടുമ്പോൾ ഏറ്റുപാടിപ്പഠിക്കുന്നവയാണ് നാടൻ പാട്ടുകൾ. മലബാറിൽ പ്രസിദ്ധമായ തച്ചോളിപ്പാട്ടുകളും മറ്റു വീരാപദാനങ്ങളുമാണ് പാട്ടിന്റെ വിഷയം നാടൻ പാട്ടുകളിലെ വരികളും സ്വന്തമായി ഉണ്ടാക്കിപ്പാടുന്നവയും ചേർത്ത് മറത്ത് പാട്ട് പാടുക പതിവാണ്. പലപ്പോഴും സഭ്യതയുടെ അതിരുകൾകടക്കുന്നവയാണ് മിക്കതും.

സ്കൂൾ വിദ്യാഭ്യാസത്തിന്നും സർക്കാർ ജോലിക്കും വള്ളുവർക്ക് സംവരണമുണ്ട്. എങ്കിലും വളരെ ചെറിയൊരു ശതമാനത്തിന്നു മാത്രമേ പഠിക്കാനുള്ള സാഹചര്യം ഉണ്ടായിട്ടുള്ളു. അഞ്ചാം ക്ലാസുവരെ പഠിക്കുമ്പോഴേക്കും മറ്റു ജോലികൾക്ക് പോകേണ്ടിവരും. കേരളത്തിലെ ഇതര പിന്നോക്ക സമുദായങ്ങളെപ്പോലെ തന്നെയാണ് വള്ളുവരുടേയും സ്ഥിതി. പഠിക്കാനുള്ള സൗകര്യം സർക്കാർ ഒരുക്കിയപ്പോൾ അതുപയോഗപ്പെടുത്താനുള്ള സാമ്പത്തിക സാഹചര്യങ്ങൾ അവർക്കില്ലാതെപോയി.

### 11.2. കലാവിനോദങ്ങൾ

നിലനിൽപ്പിന് വേണ്ടി കഠിനമായി യത്നിക്കേണ്ടിവന്നുവെങ്കിലും,

തിരക്കിനിടയിലും ചെറുവിനോദങ്ങൾക്ക് വള്ളുവരും സമയം കണ്ടെത്തിയിരുന്നു. കലാവിനോദങ്ങളുടെ കാര്യത്തിൽ അധികം ശോഭിക്കാതെപോയത് വിദ്യാഭ്യാസ പിന്നോക്കാവസ്ഥകൊണ്ടാണ്. ജോലിചെയ്ത് ക്ഷീണിച്ചുവരുമ്പോൾ അൽപം മരനീര് മോന്തുന്ന ശീലം മിക്കവർക്കുമുണ്ടായിരുന്നു. മദ്യാപാനശീലവും ഇതര വിനോദോപാധികൾ തേടുന്നതിന്ന് വിഘ്നമായിരിക്കണം.

വിനോദോപാധികളിൽ പ്രധാനം മദ്യവും കഞ്ചാവും തന്നെ. നാട്ടിലെ എല്ലാ തെയ്യങ്ങൾക്കും പോവുക പ്രധാനമാണ്. സ്ത്രീകൾ ഒരിക്കലും മദ്യപിക്കില്ല. വെറ്റില മുറുക്ക് എല്ലാവർക്കും ആവാം. ഉത്സവങ്ങൾക്കും തെയ്യങ്ങൾക്കും കുടുംബസമേതം പോവും. ഓലമെടഞ്ഞ് ഒപ്പം കൊണ്ടുപോവും ഉത്സവപ്പറമ്പിൽ ഇരിക്കാനും ഉറങ്ങാനുമാണ് ഓല. ആണുങ്ങൾക്ക് കോൽക്കളി അലങ്കാരമാണ്. കിരാതം കഥയാണ് കോൽകളിക്ക് പാടുക. വള്ളുവർ തന്നെയാണ് കോൽക്കളി അഭ്യസിപ്പിക്കുക.

പാളത്തൊപ്പിയും തോർത്തുമുണ്ടും ഉടുത്ത് കൃഷിപ്പണിക്കിറങ്ങുന്ന വേഷത്തിൽ ഒരു കളിപണ്ടുണ്ടായിരുന്നു വത്രെ. താളത്തിൽ കൈകൊട്ടിപ്പാടി കോൽക്കളി സ്റ്റെപ്പുകളിലാണ് നൃത്തം. അയിത്തത്തെയും, ജന്മിമാരുടെ വിഷയലമ്പടത്തത്തേയും കളിയാക്കിക്കൊണ്ടുള്ള പാട്ടാണ് പാടുക. ഈ പാട്ടും നൃത്തവും അറിയാവുന്നവർ ഇന്നില്ല.

തോണിയുടെ തണ്ടുവലിക്കുമ്പോഴും തുഴയുമ്പോഴും ആയാസം ലഭിക്കാൻ പ്രത്യേകം പാട്ടുകളൊന്നും പാടാറുള്ളതായി പഴമക്കാർ ഓർക്കുന്നില്ല. തണ്ടുവലിക്കുമ്പോൾ താളത്തിനൊത്ത് ഐലേസപാടും. ഇന്ന് തെറി താളത്തിൽ പറയുകയാണ് പതിവ്. മറ്റുള്ളവർ ഐലേസവിളിച്ചാൽ മതി.

പലതരം തെയ്യങ്ങളുടെ തോറ്റംപാട്ടുകൾ മിക്കവർക്കും ഹൃദിസ്ഥമാണ്. വാദ്യങ്ങളുടെ പ്രത്യേകത നോക്കി തെയ്യം പുറപ്പാടായോ എന്നൊക്കെ മനസ്സിലാക്കാനും അവർക്ക് കഴിയും.

### 11.2.1. പലതരം കളികൾ

കുട്ടികൾക്കും മുതിർന്നവർക്കും ഒരുപോലെ പ്രിയപ്പെട്ടതാണ് ക്രീഡാവിനോദങ്ങൾ. മുതിർന്നവരുടെ കളികൾ മിക്കവും അലസവിനോദങ്ങളാണ്. വെറും നേരമ്പോക്കിനേ അതുപകരിക്കൂ. വാതുവെച്ചുള്ളകളികളാണ് വള്ളുവർക്ക് പ്രിയം. മദ്യവും പണവുമാണ് വാതുവെക്കുക.

പകിടകളി:- മരത്തിന്റെ പകിടയുണ്ടാക്കി കളിക്കും. തോറ്റവർ ജയിച്ചവർക്ക് മദ്യം വാങ്ങിക്കൊടുക്കണം. ഉത്സവപ്പറമ്പിലാണ് പകിടകളി ഉണ്ടാവുക. ഇന്ന് ചീട്ട്കളി പകിടയുടെ സ്ഥാനം കൈയ്യടക്കിയിരിക്കുന്നു.

നക്കിവാരൽ:- പലകക്കഷ്ണത്തിലോ, നിലത്തോ പതിനാറ് സമചതുരക്കള്ളികൾ വരക്കും. ഓരോകളത്തിലും നാലുവീതം മഞ്ചാടിക്കുരുവോ, ഇലഞ്ഞിക്കുരുവോ വെക്കും. രണ്ടുപേരാണ് കളിയിലുണ്ടാവുക. ഏതെങ്കിലും ഒരു കളത്തിലെ കുരുവാരി വലത്തോട്ടുള്ള കളങ്ങളിൽ ഒന്നുവീതം വക്കും. തീർന്നാൽ തൊട്ടടുത്ത കളത്തിലെ കുരുവാരിവെക്കും. കയ്യിലുള്ള കുരുതീരുമ്പോൾ തൊട്ടുള്ള കളം ഒഴിവാണെങ്കിൽ അതിനടുത്തകളത്തിലെ കരുക്കൾ കളിക്കാരനെടുക്കാം. കാലിക്കളം ഒന്നിടവിട്ടു തുടർച്ചയായുണ്ടെങ്കിൽ അതെല്ലാം നക്കിവാരാം. ഏറ്റവും കുറവ് നേടിയവർ വീണ്ടും നിരത്തും. അത്രതന്നെ എതിരാളിയും നിരത്തണം. ഇങ്ങനെ ഏറ്റവും കൂടുതൽ കിട്ടുന്നവർ വിജയി. ഇതിനും പന്തയമുണ്ട്. നാണയങ്ങൾ കരുവാക്കിയും ഇത് കളിക്കാം.

ചതുരംഗം:- വാഴക്കൈ മുറിച്ചുണ്ടാക്കുന്ന കരുക്കൾ ഉപയോഗിച്ചുള്ള ചതുരംഗവും പ്രചാരത്തിലുണ്ടായിരുന്നു. ഇന്നത്തെ ചെസ്സുമായി ഈ കളിക്ക് സാദൃശ്യമുണ്ട്. മന്ത്രിക്കും, രാജാവിനും ഒരേനീക്കമാണ്. ആനയുടെ നീക്കത്തിനും മാറ്റമുണ്ട്. ആന കോണുകളിലേക്ക് നീങ്ങുമ്പോൾ തൊട്ടുമുന്നിലുള്ള കളത്തിലെ കരു പ്രശ്നമല്ല. ഒരു കളം ചാടി മൂന്നാം കളത്തിലാണ് ആനക്കാല്. കുതിരയുടേയും, രഥത്തിന്റേയും നീക്കം ചെസ്സിലേതുപോലെ തന്നെ.

കുട്ടികളുടെ ക്രീഡകൾ:- പ്രകൃതിയുമായി ഇണങ്ങിച്ചേരാനും നിലനിൽക്കാനാവശ്യമായ കഴിവുകൾ നേടാനും പഠിപ്പിക്കുന്നവയാണ് കുട്ടികളുടെ മിക്ക കളികളും. വിനോദോപായം മാത്രമല്ല ജീവിതായോധന പരിശീലനം കൂടിയാണ് അവ. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകം കളികളുണ്ട്.

പുഴയുമായി ബന്ധപ്പെട്ട കളിയാണ് കല്ലൊളിപ്പിച്ചു കളി. നീന്താൻ പഠിച്ചുകഴിഞ്ഞാൽ കുട്ടികൾ ഈ വിനോദത്തിലേർപ്പെടാറുണ്ട്. അടയാളം വെച്ച കല്ല് കയത്തിൽ ഒളിപ്പിക്കും. അത് മുങ്ങിക്കണ്ടുപിടിച്ചെടുക്കുന്നതാണ് കളി. അതിവേഗം നീന്തിതൊട്ടുകളിക്കുകയും സാധാരണയാണ്. ആൺകുട്ടികളും പെൺ കുട്ടികൾക്കും ഇവയാവാം.

കൊത്തങ്കല്ല് :- പെൺകുട്ടികളുടെ കളിയാണിത്. അഞ്ച്, ഏഴ് ഒമ്പത് എന്നിങ്ങനെയുള്ള എണ്ണമാണ് കല്ലെടുക്കുക. കല്ലുകൾ ഒന്നിച്ച് വായുവിലേക്കിട്ട് പുറം കൈയ്യിൽ വീഴ്ത്തുക. നിശ്ചിത എണ്ണം മാത്രം വീണ് മുകളിലേക്കിട്ട് പിടിക്കുക. പിന്നീട് ഓരോ കല്ലായി മുകളിലെറിഞ്ഞ് നിലത്തുള്ള കല്ലെടുത്ത ശേഷം മുകളിലെ കല്ലും ഏറ്റുപിടിക്കണം. തെറ്റിയാൽ തോറ്റു. കടമാണ് തോൽക്കുന്ന ആൾക്ക്. കല്ലാടുന്നേടത്ത് നെല്ലാടില്ല എന്ന ചൊല്ല് നാട്ടുറപ്പുറങ്ങളിലുണ്ട്. അലസവിനോദ മായതിനാലാവണം ഈ കളി അധികം പ്രോത്സാഹിപ്പിക്കാറില്ല.

ചക്കരപ്പാത്തി:- ദീർഘചതുരാകൃതിയിലുള്ള കളങ്ങൾ അടുപ്പിച്ചുവരക്കും. തുടർച്ചയായി നാലുകളം കഴിഞ്ഞാൽ അഞ്ചാം കളം സമചതുരത്തിൽ ആയിരിക്കും. ഇത് നെടുക മൂലകളിലേക്ക് വരച്ച് നാല് ത്രികോണങ്ങളാക്കും. വീതിയുള്ള ചെറിയ കല്ലോ, മൺപാത്രക്കഷണമോ കക്കം ആയി ഉപയോഗിക്കും. കക്കം (കഷ്ണം) ഓരോ കള്ളികളിലായി ഇട്ട് എട്ടു നിറക്കണം. ഓരോ തവണയും അതതുകളങ്ങളിലൂടെ കക്കം ചവിട്ടി ഒറ്റക്കാലിൽ ചാടിവരണം. 'കൊത്തം മാടുക' എന്നാണിതിനുപേര്. രണ്ടുകാലും വെക്കാവുന്നത് എതിർ ദിശയിലുള്ള രണ്ട് ത്രികോണങ്ങളിൽ മാത്രമാണ് (2/4 ത്രികോണം) (ചിത്രം) എട്ടുനിറച്ചു കഴിഞ്ഞാൽ പുറം കൈയ്യിൽ കക്കം വെച്ച് കളം കടക്കണം. സമചതുരഭാഗത്ത്, പുറത്തുനിന്ന് പിറകിലേക്ക് കക്കം. എറിയലാണ് പിന്നീട്. കക്കം വരയിൽ വീഴരുത്. ഏതുകളത്തിലാണോ വീണത് അവിടേക്ക് മറ്റുകളങ്ങളിൽ ചവിട്ടാതെ ചാടണം. അങ്ങനെ ചാടിക്കഴിഞ്ഞാൽ എതിരാളി അനുവദിക്കുന്ന കളം കളിക്കാരിക്ക് സ്വന്തമാവും. അതിൽ രണ്ടുകാലും വെച്ച് നിൽക്കാം. എതിരാളി ആ കളത്തിൽ ചവിട്ടരുത്. ഉപ്പ് എന്നാണ് ഇതിനുപറയുക. സ്വന്തം കളത്തിൽ ഓരോരുത്തരും അടയാളം വെക്കും. പച്ചില ഒടിച്ചിട്ടതാണ് അടയാളം. തുപ്പ് എന്ന് പച്ചിലക്കമ്പിന്ന് മലബാറിൽ പറയും. അതായിരിക്കണം ഉപ്പായി മാറിവന്നത്. ഇങ്ങനെ ഉപ്പുവെച്ച് എതിരാളിക്ക് കളിക്കാൻ പ്രയാസമായാൽ ജയിച്ചു.

കട്ടംകളി:- ചക്കരപ്പാത്തിയുടെ മറ്റൊരു രൂപമാണ് ഈ കളി. സമചതുരക്കളത്തിൽ ത്രികോണങ്ങളില്ല എന്നുമാത്രം. കൊത്തമ്മാടലും, ഉപ്പുവെക്കലും എല്ലാം ഒരേപോലെ തന്നെ. (ചിത്രം)

ഷോഡി:- ഇതും കളം വരച്ചുള്ള കളിയാണ്. ആൺകുട്ടികളും ഷോഡി കളിക്കും. ദീർഘചതുരാകൃതിയിലുള്ള കളിക്കളം പത്ത് കളങ്ങളാക്കും ആറുപേരുടെ ഒരു

ഗ്രൂപ്പാണ് കളത്തിലെ വരകളിൽ നിൽക്കുക. ഒരാൾ നടുകേയുള്ള വരയിലും നിൽക്കും. കളിക്കാരന് ഏതുകളത്തിലേക്കും ഓടിക്കയറാം. വരകളിലൂടെ ഓടി കാവൽ നിൽക്കുന്നവർ തൊടരുതെന്നുമാത്രം. തൊടാതെ ഓടി മറുഭാഗത്തെത്തിയാൽ ജയിച്ചു.

പൈസക്കളി:- അൽപം കൂടി മുതിർന്ന കുട്ടികൾ കശുവണ്ടിയും, പൈസയും മറ്റും വെച്ച് കളിക്കാറുള്ളതാണിത്. അടിയളന്ന് നിശ്ചിത ദൂരത്തിൽ രണ്ട് നേർവരകൾ സമാന്തരമായി വരക്കും. ഒരുവരയുടെ മദ്ധ്യഭാഗത്ത് പുറത്തായി ചെറിയ ഒരു കുഴി കാൽമടമ്പുകൊണ്ട് ഉണ്ടാക്കും. ആദ്യം കളിക്കേണ്ട ആളെ നിശ്ചയിക്കാൻ ഓരോരുത്തരും കശുവണ്ടി ഒന്നാം വരയിൽ നിന്ന് രണ്ടാം വരയ്ക്കുപ്പുറത്തെ കുഴിയിലേക്കിടും. കുഴിയിൽ തന്നെ വീണാൽ ഒന്നാമൻ. കുഴിയിൽ നിന്നുള്ള ദൂരം അളന്ന് ക്രമത്തിൽ വരുന്നവരെ നിശ്ചയിക്കും. കളിക്കാരുടെ എണ്ണത്തിന്ന് നിബന്ധനയില്ല. എല്ലാ കശുവണ്ടിയും വാരിയെടുത്ത് കളിക്കാരൻ ഒന്നാം വരയിൽ നിന്ന് കുഴിയിലേക്കെറിയും. കുഴിയിൽ വീണത് സ്വന്തം. കൂട്ടുകാർ കാട്ടിക്കൊടുക്കുന്ന മറ്റൊന്നിന്റെ നേർക്ക് കയ്യിലുള്ള കൽകക്കം എറിഞ്ഞു കൊള്ളിച്ചാലതും കളിക്കാരന് സ്വന്തമാക്കാം. കശുവണ്ടിക്കു പകരം പൈസവെച്ചും ഇതേ കളികളിക്കാം.

ആട്ട, തലപ്പന്ത്, കോട്ടി:- തിരിയോല (കുരുത്തോല) കൊണ്ട് മെടഞ്ഞുണ്ടാക്കുന്ന പന്തുകൊണ്ടുള്ള കളികളാണ് ആട്ടയും മെടഞ്ഞുണ്ടാക്കുന്ന പന്തുകൊണ്ടുള്ള കളികളാണ് ആട്ടയും, തലപ്പന്തും - ആട്ടപ്പന്ത് ആകാശത്തിലേക്ക് എറിയും. അപ്പച്ചെണ്ടം ഇപ്പച്ചെണ്ടം ആരേക്കും? എന്നുചോദിച്ചാണ് എറിയുക. കുട്ടികൾ കൂട്ടമായി ഞാനേക്കും എന്ന് വിളിച്ചുകൂവും. താഴെ വീഴുമ്പോൾ കൈയ്യിൽ കിട്ടിയാൽ തൊട്ടടുത്തുള്ള കളിക്കാരെ എറിഞ്ഞുകൊള്ളിക്കാം. തലപ്പന്തുകളിക്ക്

നാലും അഞ്ചും ഘട്ടങ്ങൾ പലേടത്തുമുണ്ട്. തലമ, ഒറ്റ, എരഢ, കിഡിയൻ (പരുന്ത്) (പ്രാപ്പിടിയൻ) ഒറ്റക്കൈകെട്ടി, കാലടിയാണ് പ്രധാനം. പന്ത് നിലത്തുവീഴാതെ എതിരാളി പിടിച്ചാൽ ഔട്ടാവും. നിലത്തു വീണേടത്തു നിന്ന് പന്ത് എടുത്ത് കളിക്കാരന്റെ പിറകിൽ സ്ഥാപിച്ച ഒറ്റക്കല്ലിലോ കുറ്റിയലോ മുട്ടിച്ചാലും എറിഞ്ഞുകൊള്ളിച്ചാലും കളിക്കാരൻ പുറത്താവും. ക്രിക്കറ്റിന്റെ പ്രാകൃത രൂപമാണീക്കളിക്കുള്ളത്. എന്നുപറയാം. ബാറ്റിനുപകരം കൈയ്യാണെന്നു മാത്രം.

കോട്ടക്കളികൾ:- പ്രധാനമായും രണ്ടുതരം കോട്ടക്കളികളുണ്ട്. കോട്ടേക്കുത്തും, രാമരാമൻ കോട്ടയും. മണ്ണിൽ വട്ടം വരച്ച് കോട്ടയുണ്ടാക്കും. കളിക്കാരിലൊരാൾ പുറത്തും ബാക്കിയുള്ളവർ കോട്ടയ്ക്കകത്തും നിൽക്കും. കോട്ടയിലുള്ളവരെ പിടിച്ചു വലിച്ചോ, തള്ളിയോ പുറത്താക്കണം. അന്യോന്യം ചേർത്തുപിടിച്ച് ഒരാൾ മാത്രം കൈ പുറത്തേക്കു നീട്ടും. കയ്യിൽ പിടിച്ച് വലിച്ച് കോട്ടക്കകത്തായാൽ മുഷ്ടി ചുരുട്ടി എല്ലാവരും ചേർന്ന് ഇടിക്കും. പുറത്തേക്കു വലിച്ചിട്ടാൽ പുറത്ത് രണ്ടാളാവും. ക്രമേണ കോട്ടയ്ക്കകത്തുള്ളവരെ മുഴുവൻ വലിച്ചു പുറത്തിടാം.

കോട്ടക്കകത്തേക്ക് രാമജപത്തോടെ ഒരാൾ പാഞ്ഞുകയറുമ്പോൾ മറ്റുള്ളവരെല്ലാം പുറത്തേക്കോടും. കോട്ടകീഴടക്കിയ ഒറ്റയാൻ ശ്വാസം വിടാതെ രാമരാമ പാടി മറ്റു കളിക്കാരെ ഓടിതൊടണം. തൊടാതെ ശ്വാസം കഴിച്ചാൽ ഇടികിട്ടും. തൊട്ടാൽ അയാളെ ആയിരിക്കും മറ്റുള്ളവർ ഇടിക്കുക. അയാൾകോട്ടക്കുള്ളിലേക്ക് ഓടിക്കയറുംവരെ ഇടികിട്ടും. ഇങ്ങനെ ഒരാളൊഴിച്ച് മറ്റെല്ലാവരും കോട്ടയിലായാൽ ബാക്കിയാവുന്നവൻ അടുത്തരാമൻ.

മാവിൻചോട്ടിലെ കളികൾ:- മാമ്പഴക്കാലത്ത് മാച്ചോട്ടിൽ കുട്ടികൾ കൂടിയിരുന്നു കളിക്കാറുണ്ട്. മാങ്ങവീഴാനുള്ള ഒരുകളി അത്യന്തം രസകരമാണ്.

ചുള്ളിക്കമ്പുകൾകൊണ്ട് ഒരു മഞ്ചം ഉണ്ടാക്കും. മാങ്ങയണ്ടി (കൊരട്ട) കരിയലയിൽ പൊതിഞ്ഞ് കെട്ടി മഞ്ചത്തിൽ വെച്ച് രണ്ടുപേർ ചുമന്ന് മാവിനുചുറ്റും മൂന്ന് പ്രദക്ഷിണം വെക്കും. 'മാവേ പൂവേ മാവിന്റച്ചൻ മാപ്പൂക്കണ്ണൻ ചത്തിനിപോലും. ഒരു കുല മാങ്ങീം, ഒരു കുലച്ചക്കീം വേണംമ്പോലും' എന്ന് ഈണത്തിൽ വിളിച്ചു പറയും. മാങ്ങയണ്ടി ദൂരെ കൊണ്ടുപോയി കുഴിച്ചിടും. ദുഃഖവാർത്തയറിഞ്ഞ് മാവ് കരയും. അപ്പോൾ മാങ്ങ അടർന്ന് വീഴും എന്നാണ് വിശ്വാസം. മാവിന് 'മൊത്ത്' മാങ്ങയുടെ ഞെട്ട് നുള്ളി എറിഞ്ഞുകൊടുക്കും. പകരം ഞെട്ട് തന്നേപോ എന്ന് വിളിച്ചുപറയും. പകരം ഞെട്ട് തരുമ്പോൾ മാങ്ങവീഴുമല്ലോ. മാങ്ങയണ്ടി നടാനും, പഴുത്തമാങ്ങയുടെ ചുനയുള്ള ഭാഗം തിന്നാതിരിക്കാനുമുള്ള വിദ്യയായിരിക്കണം ഈ കളികളിലുള്ളത്.

പലതരം പമ്പരങ്ങൾ, കാറ്റാടികൾ, പീപ്പികൾ എന്നിവയും കുട്ടികളുണ്ടാക്കും. കപ്പക്കിഴങ്ങിന്റെ ഉണങ്ങിയ കായകൊണ്ട് ചെറുപമ്പരം ഉണ്ടാക്കാം. മച്ചിങ്ങ (വെളിച്ചങ്ങ) കൊണ്ടും പമ്പരമുണ്ടാക്കും. പ്ലാവില, പനയോല, കുരുത്തോല എന്നിവയെല്ലാം ഈർക്കിലിൽ കുത്തി ഓടയിലിട്ട് ഓടിയാൽ കറങ്ങുന്ന കാറ്റാടികൾ സാധാരണമാണ്. തെങ്ങോല ചീന്തിചുറ്റിയുണ്ടാക്കുന്ന ഓലപ്പീപ്പി ഒരുതരം വിസിലാണ്. നെല്ലിന്റെ വണ്ണമുള്ള തണ്ട് ഒരു ഭാഗം ഞെട്ടോടു കൂടി വെട്ടിയെടുക്കും. ഞെട്ടിന്റെ ഭാഗത്ത് ചെറിയ വെട്ടുണ്ടാക്കിയാൽ ഒന്നാന്തരം പീപ്പി ആകും. ഈർക്കിലിനറ്റത്ത് തെങ്ങോല മടക്കിക്കെട്ടി, മറ്റൊരീർക്കിൽ വില്ലുപോലെ വളച്ചു കുത്തിയുണ്ടാക്കുന്ന ഓലത്തുമ്പിയുടെ ശബ്ദം കുട്ടികൾക്കിഷ്ടമാണ്.

ഝേളകൊട്ടി:- വയലിൽ വിത്തുവിതച്ചാലും നെല്ലുവിളഞ്ഞാലും പകൽ കാവൽ കുട്ടികളായിരിക്കും. പക്ഷികളെ ഓടിക്കാനുള്ള ശബ്ദമുണ്ടാക്കുന്ന ഒരു കളിപ്പാട്ടം

കൂടിയാണ് വേളകൊട്ടി. നെല്ലുതിന്നുന്ന ചെറിയ ഒരുതരം തത്തയാണ് വേള. തെങ്ങിന്റെ കുരുത്തോല മെടഞ്ഞ് കയർ പോലെ ആക്കിയശേഷം വണ്ണം കുറഞ്ഞ ഭാഗത്ത് പച്ച ഈർക്കിൽ വൃത്തിയായി മിനുക്കി (കൊടിയോടു കൂടിയത്) വണ്ണമുള്ള ഭാഗം ഓലക്കയറിന്ന് കെട്ടിയുറപ്പിക്കും. വായുവിൽചുഴറ്റിയടിച്ചാൽ പേടിപ്പെടുത്തുന്ന ശീൽകാരത്തോടെയുള്ള വലിയശബ്ദം കേൾക്കും.

ക്രീഢാവിനോദങ്ങളിൽ കലാസ്പർശമുള്ളത് കോൽക്കളിയിലും, നാടൻ കളിയിലുമാണ്. സ്ത്രീകൾക്ക് പ്രത്യേകം കളികളോ, പാട്ടുകളോ ഉണ്ടായിരുന്നതായി അറിവില്ല. കുട്ടികളുടെ ക്രീഢകളധികവും മലബാറിൽ പണ്ടുകാലത്തുണ്ടായിരുന്നവയാണ്. ഇന്ന് വിദ്യാഭ്യാസരീതികൾക്കും, ജീവിത സാഹചര്യങ്ങൾക്കും മാറ്റം വന്നതോടെ ഈ പഴയ കളികളും കാര്യവും അന്യമായിപ്പോയിരിക്കുന്നു.

അധ്യായം: പന്ത്രണ്ട്

# വള്ളുവരുടെ പാട്ടും മറ്റ് വാഗ്മയങ്ങളും

പ്രാചീനമായ ആശയവിനിമയോപാധികളിലൊന്നാണ് ഭാഷ. സാമൂഹ്യജീവിതം മനുഷ്യന് സാധ്യമായതുതന്നെ ഭാഷ ഉണ്ടായതോടെയാണ്. അതുകൊണ്ട് നിത്യയോപയോഗത്തിന്ന് അവശ്യം വേണ്ടുന്ന വാക്കുകൾക്ക് മനുഷ്യ സംസ്കാരത്തോളം പഴക്കമുണ്ടാവും. ജാതിമത വർഗ്ഗമുദ്രകൾ ഒളിഞ്ഞും തെളിഞ്ഞും ഭാഷയിൽ ഇന്നുമുണ്ട്. കാലത്തിന്റെ സംസ്കരണ പ്രക്രിയയിൽ ഏറെയൊന്നും മാറ്റം വരാതെ അത്തരം മുദ്രകൾ മലയാളത്തിൽ ഇന്നും അവശേഷിക്കുന്നു. ചരിത്രം, സംസ്കാരം എന്നിവയുടെ വലിയൊരു പശ്ചാത്തലം ഓരോവാക്കിന്റേയും ഉൽപത്തിയിൽ അർത്ഥതലങ്ങളിൽ കാണാൻ കഴിയും. ഓരോ ജനവിഭാഗത്തിന്റേയും ചരിത്ര, സാംസ്കാരിക പശ്ചാതലത്തെക്കുറിച്ചറിയാൻ ഭാഷാ, സാഹിത്യ പഠനം അനിവാര്യമാണ്. വളരെ ചെറിയ ജനവിഭാഗമാണെങ്കിലും മലബാറിലെ വള്ളുവരുടെ ഭാഷയും, സാഹിത്യവും പഠനവിധേയമാകുമ്പോൾ ലഭിക്കുന്ന തിരിച്ചറിവുകൾ രസകരവും വിജ്ഞാനപ്രദവുമാണ്.

## 12.1. വള്ളുവരുടെ പാട്ടുകൾ

സാഹിത്യ, കലാരംഗങ്ങളിൽ നിർണ്ണായക നേട്ടങ്ങളൊന്നും കൈവരിക്കാൻ വള്ളുവ സമൂഹത്തിന്റെ പരിതോവസ്ഥ അവരെ അനുവദിച്ചിട്ടില്ല. എങ്കിലും

ഒരാരാധനാമൂർത്തിയും ആ മൂർത്തിയുടെ സങ്കീർത്തനങ്ങളും വള്ളുവർക്ക് സ്വന്തമെന്നവകാശപ്പെടാനുണ്ട്.

പെരുമ്പുഴയച്ഛനാണ് വള്ളുവരുടെ പരദേവത. വംശ സ്ഥാപകനായ ഈ ദൈവം പരദേശത്തു നിന്നു വന്നതാണ്. തെയ്യം കെട്ടിയാടുമ്പോൾ, മുടിവെച്ചുകഴിഞ്ഞാൽ രണ്ടു വള്ളുവർ (വടുവർ) ചേർന്ന് ഭഗവാനെ സ്തുതിക്കുന്ന, ഒരു സങ്കീർത്തനമുണ്ട്. ചൊല്ലുവിളി എന്നാണ് ഇതിന്റെ പേര്. വള്ളുവരുടേത് എന്ന് അവകാശപ്പെടാവുന്ന ഒരേയൊരു പാട്ട് ഇതുമാത്രമാണ്. അജ്ഞാത കർത്തൃകമാണീകൃതി.

### 12.1.1. ഇതിവൃത്തം

പെരുമ്പുഴയച്ഛൻ ദൈവത്തിന്റെ പൂർവ്വാശ്രമവും, അദ്ദേഹം ദൈവക്കരുവായ് മാറിയ കഥയുമാണ് ചൊല്ലുവിളിയുടെ ഇതിവൃത്തം. കാവ്യ ഭാഷയുടെ വളച്ചുകെട്ടില്ലാതെ, നാടൻ പാട്ടിന്റെ ലളിതമായ കഥാകഥന രീതിയാണ് ചൊല്ലുവിളിയിൽ കാണുന്നത്. ഈണത്തിൽ ചൊല്ലാവുന്ന ഈ പാട്ട് വൃത്തനിബദ്ധമല്ല.

സംസ്കൃത ഭാഷയുടേയും, കേരളീയ ഭാഷാകാവ്യങ്ങളുടേയും ശക്തമായ സ്വാധീനം ചൊല്ലുവിളിയുടെ രചനയിൽ കാണാം. ഇഷ്ടദേവതാ വന്ദനത്തോടെയാണ് പാട്ട് തുടങ്ങുന്നത്. 'പരമീശൻ തിരുമകനാം കരിവരമുഖൻ' എന്ന് ഗണപതിയിൽ തുടങ്ങി കവിമാതാവ്, മുരഹരൻ, ഗുരു, പുരുഹൂതാദിദേവഗണങ്ങൾ, വിഷ്ണു ബ്രഹ്മാവ്, ബ്രാഹ്മണർ, നാരദൻ, വ്യാസഭഗവാൻ, എന്നിവരെയെല്ലാം മനസ്സുതെളിഞ്ഞ് കവിത തോന്നാൻ കവി

സ്തുതിക്കുന്നു. സാക്ഷാൽ ഭഗവാൻ ശ്രീ പരമേശ്വരൻ സാധുജനങ്ങളെയവനം ചെയ്വാൻ ഭൂമിയിലവതരിച്ച കഥവിവരിക്കുക പ്രയാസമെങ്കിലും അല്ലയോ പെരുമ്പുഴയച്ഛൻ ദൈവമേ അങ്ങയുടെ കരുണയുണ്ടെങ്കിൽ അറിയും പോലെ ആ ചരിത്രം പറയാം.

ചൊല്ലുവിളിയുടെ ഈ തുടക്കം തന്നെ രചനാരീതി ചീരാമനിൽ തുടങ്ങി (രാമചരിതം) കണ്ണശ്ശപ്പണിക്കന്മാരിലൂടെ, എഴുത്തച്ഛനിൽ എത്തിയ പാട്ടു പ്രസ്ഥാനത്തിന്റേതാണെന്ന് വ്യക്തമാവും.

പരമേശ്വരഭക്തരായി പരദേശത്ത് വടുവർ എന്നൊരു ജനവിഭാഗം ഉണ്ടായിരുന്നു. അടിയുറച്ച ഈശ്വരവിശ്വാസവും, ഈശ്വരസമർപ്പണവും കാരണം ഒരുതരത്തിലുള്ള വിഷമങ്ങളും അവരെ ബാധിച്ചില്ല. അവരിലൊരാളായിരുന്നു പടുവള്ളി മതിലകത്തെ കങ്കാളദേവൻ. ഭാര്യ ബാരിക്കാദേവി. അനപത്യതമൂലം ദുഃഖിച്ചിരുന്ന ദമ്പതികൾ ഭഗവാൻ വിഷ്ണുവിനെ ഭജിച്ചു. ഭഗവാൻ പ്രത്യക്ഷപ്പെട്ട് അവർക്ക് അഭീഷ്ടം വരമായി നൽകി.

അദ്ധ്യാത്മരാമായണ ശൈലിയിൽ ഭഗവാൻ വിഷ്ണുവിന്റെ വാക്കുകളായി പെരുമ്പുഴയച്ഛൻകഥ ചുരുക്കിപ്പറയുന്നുണ്ട് അവിടെ. 'എന്റെ അനുഗ്രഹം കൊണ്ട് അതിസുന്ദരനും, ബുദ്ധിമാനും, സാധുജനപ്രിയനുമായ പുത്രനുണ്ടാവും. സർവ്വവിദ്യാ പാരംഗതനായ അവൻ യൗവനത്തിൽ സഖിമാരോടൊപ്പം പരദേശഗമനം ചെയ്യും. അറിയാതെ ചെയ്ത പിഴയിൽ ദുഃഖിതനായ അവൻ ജരബാധിതനായി ദൈവക്കരുവായി മാറും' എന്നാണ് വിഷ്ണു അനുഗ്രഹിക്കുന്നത്.

അനുഗ്രഹം പോലെ തന്നെ ബാരിക്കാ ദേവി ഗർഭം ധരിക്കുകയും, കോമളനായ ബാലനെ പ്രസവിക്കുകയും ചെയ്തു. കങ്കാളദേവൻ പ്രീതനായി പുത്രന്റെ ജാതകകർമ്മങ്ങളോടൊപ്പം വിവിധ ദാനധർമ്മങ്ങളും ചെയ്തു. സംസ്കാര ക്രിയകളെല്ലാം കഴിഞ്ഞ് അവൻ യുവാവും സുന്ദരനുമായി വളർന്നു. യുവാവായ പെരുമ്പുഴയച്ഛന്റെ സൗന്ദര്യവർണ്ണനയാണ് അടുത്തത്.

മഹാതേജസ്വിയായ യുവാവിന് കച്ചവടത്തിൽ താൽപര്യമുണ്ടായി. അവൻ അമ്മാമനെ ചെന്നുകണ്ട് കാഴ്ചവസ്തുക്കൾ വെച്ച് നമസ്കരിച്ച് കാര്യം പറഞ്ഞു. അമ്മാമൻ ആദ്യം നിരുത്സാഹപ്പെടുത്താൻ ശ്രമിച്ചെങ്കിലും പെട്ടെന്നുതന്നെ അനുവാദം നൽകി.

ലക്ഷണമൊത്ത കാളകളെ എണ്ണി വാങ്ങി. കുളമ്പും കൊമ്പും മിനുക്കി അലങ്കരിച്ചു. കച്ചവടസാധനങ്ങൾ - പലതരം ധാന്യങ്ങൾ, രത്നങ്ങൾ, കമ്പിളി, പലതരം കഞ്ചുകങ്ങൾ, തൊപ്പികൾ എന്നിവ സംഭരിച്ചു. കാളകളെ കണ്ഠമണിയും മാലയും ചാർത്തിയൊരുക്കി. സാധനങ്ങൾ കാളപ്പുറത്തു കയറ്റി കെട്ടിവെച്ചു. പിന്നീട് ഊണ് കഴിച്ച് മാതാപിതാക്കളെ നമസ്കരിച്ചനുവാദം വാങ്ങി, സഹൃദ് സമൂഹത്തോടൊപ്പം യാത്രയായി.

ആ സാർത്ഥവാഹകസംഘം കാളകളുടെ കണ്ഠമണിയൊച്ചയും, പൊടി പടലങ്ങളുമുയർത്തി ബഹുദൂരം സുഖമായി സഞ്ചരിച്ചു. പലദേശങ്ങൾ താണ്ടി ഒടുവിലൊരരുവിക്കരയിൽ അവരെത്തി വിശ്രമിച്ചു. കാമദഹനനും, അഘോരശിവനുമായ മീത്തലെ പെരുമാൾക്ക് ചുങ്കം കൊടുത്താദരിക്കാൻ അവർ മറന്നുപോയി. ഉഗ്രമായ ദൈവകോപത്തിനിരയായ ആ സംഘത്തിന്ന് വഴിപിഴച്ചു. ഒന്നും തിരിയാതായി. കാളകളും, ചരക്കുകളും പാറക്കൂട്ടങ്ങളായി സംഘനായകനായ

കങ്കാളകുമാരന് ശക്തമായ തലവേദനയും, സന്നിപാതജ്വരവും വന്നു. കൂടെയുണ്ടായിരുന്നവരെല്ലാം വഴിപിഴച്ച് പലവഴിക്കായി. കാട്ടുനോക്കിപ്പോയ കല്ലറയച്ഛനും, മലയരയന്നങ്ങളുടെ പിറകേപോയ മലപ്രഴീയച്ഛനും, കാളകളുടെ മണിയൊച്ച ശ്രദ്ധിച്ചുപോയ മർമ്മൊഴിയച്ഛനും വഴിപിഴച്ചു. പെരുമ്പുഴയച്ഛൻ വഴിപിഴച്ച് പെരുമ്പുഴയാറ്റിൻ തീരത്തെത്തി. അവിടെ പെരുമ്പുഴയമ്മയെടുത്തു പരിപാലിച്ചു. ദൈവത്തിൽ ലയിച്ച് ദൈവക്കരുവായി മാറിയ അവന്റെ വിലാസങ്ങൾ പെരുമ്പുഴയിൽ കാണാറായി. സഹികെട്ട പെരുമ്പുഴയമ്മ അഴിഞ്ഞ തലമുടിയോടെ വന്ന് കുറുവടികൊണ്ട് പൊതിരെ തല്ലി. അവിടെ നിന്ന് പുറപ്പെട്ട ദൈവം പലസ്ഥലങ്ങളിലായി വെളിപ്പെടുകയും സാധുജനങ്ങളെ പരിപാലിക്കുകയും ചെയ്തു. അഭീഷ്ടം വരുത്തുന്ന അല്ലയോ ഭഗവാനെ അങ്ങയുടെ ചരിത്രമിതാ ചുരുക്കി അറിയുമ്പോലെ ഞാൻ കീർത്തിച്ചിരിക്കുന്നു. അങ്ങും ശിവഭക്തരായ ഗുരുജനങ്ങളും അറിവില്ലാത്ത ഈ വടുവന്റെ പിഴപൊറുക്കാനായി പ്രാർത്ഥിച്ചുകൊണ്ട് കാൽക്കൽ പലതവണ നമസ്കരിക്കുന്നു. പിഴയകറ്റാൻ പലതവണ താണുവണങ്ങി കീർത്തിക്കുന്ന ചൊല്ലുവിളി ദേവപാദങ്ങളിൽ സമർപ്പിക്കുന്നതോടെ അവസാനിക്കുന്നു.

### 12.1.2. ഇതിവൃത്തത്തിന്റെ സവിശേഷതകൾ

ലളിതമായ ഈ ഉൽപത്തിക്കഥ സങ്കീർത്തന രീതിയിലാണ് എഴുതിയിരിക്കുന്നത്. ദൈവം കങ്കാള ദേശക്കാരനാണ്. കച്ചവടത്തിനായാണ് കേരളത്തിലേക്ക് കോടച്ചുരവും, പുതിച്ചുരവും കടന്ന് വരുന്നത്. കർണ്ണാടകത്തിന്റെ വടക്കു പടിഞ്ഞാറൻ ഭാഗങ്ങളാണ് കൊങ്കണദേശം. ആ ദേശത്തിന്റെ ഭാഷാ സംസ്കാര സ്വാധീനങ്ങളൊന്നും പാട്ടിൽ കാണാനില്ല. കച്ചവട സാധനങ്ങളുടെ കാര്യത്തിലും

ദൈവത്തിന്റെ അച്ഛനമ്മമാരുടെ പേരുവിവര കാര്യത്തിലും അൽപം പരദ്ദേശസ്പർശമുണ്ട് എന്നു പറയാം. ബാരിക്കാദേവിയല്ലാതെ മറ്റു പാത്രങ്ങൾക്ക് പേരില്ല. സാർത്ഥവാഹകസംഘ ത്തലവന്മാർക്ക് പിന്നീടു കൈവന്ന പേരുകൾ അവരുടെ പ്രവൃത്തികളുമായി ബന്ധപ്പെട്ടതാണ്. പെരുമ്പുഴക്കരയിൽ എത്തിയത് പെരുമ്പുഴയച്ഛൻ, ഗുഹകളിലേക്ക് കയറിപ്പോയ കല്ലറയച്ഛൻ, മലയണങ്ങളുടെ വഴിയേപോയ മലപ്രഴീയച്ഛൻ, മണിക്കുരൽ (ശബ്ദം) പിന്തുടർന്ന മർമ്മൊഴിയച്ഛൻ എന്നിവയെല്ലാം അത്തരത്തിൽ വന്നുചേർന്നവയാണ്.

കൊട്ടിയൂർ വഴി കടന്നു വരുമ്പോഴായിരിക്കണം കച്ചവടസംഘത്തിന്ന് വഴിപിഴച്ചത്. പെരുമാൾക്ക് ചുങ്കം കൊടുക്കാൻ വിട്ടുപോയത് അതുകൊണ്ടാണ്. ചുങ്കം അരിയാണ്. വെളുത്ത ഉണങ്ങലരി ഉണ്ടായിട്ടും പുഴുക്കലരി നൽകിയതാണ് പിഴയെന്ന് തെയ്യക്കോലംകെട്ടുന്ന തോറ്റം പാട്ടുകാർ പറയുന്നു. വഴിപിഴച്ചതിനാൽ ചുങ്കം കൊടുക്കാൻ കഴിഞ്ഞില്ല എന്നതു തന്നെയാണ് കൂടുതൽ യുക്തിസഹം. ചുങ്കപ്പിഴയായി സാധനങ്ങളെയും കാളകളേയും പിടിച്ചെടുത്ത് അടിമപ്പണിക്ക് നിയോഗിച്ച കഥ, മുന്നദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ.

ഇതിവൃത്ത പോഷണത്തിന്ന് എഴുതിച്ചേർത്ത തൊങ്ങലുകൾ തനികേരളീയമാണ്. വടുവരിലൊരുവൻ മാത്രമായിരുന്ന പൂർവ്വാശ്രമത്തിലെ അച്ഛനമ്മമാരെ ദേവനും, ദേവിയുമാക്കിയതും, പ്രസവാനന്തര സംസ്കാരക്രിയകളുമെല്ലാം കേരളീയതയുള്ളതാണ്. ഈ രീതിതന്നെയാണ് കർണ്ണാടക കൂടകു ഭാഗങ്ങളിൽ തുടരുന്നതെന്ന് പറയാനാവില്ല. ദാനധർമ്മാദികൾ ചെയ്തു എന്നല്ലാതെ വിപ്രരെ പൂജിക്കുന്ന കാര്യം ഒഴിവാക്കിയിട്ടുണ്ട്.

സൗന്ദര്യവർണ്ണനയും നമുക്ക് പരിചിതമാണ്. സ്ത്രീജനങ്ങൾക്കെല്ലാം കൊതിതോന്നുന്ന സുന്ദരരൂപനാണ് യുവാവായ പെരുമ്പുഴയച്ഛൻ.

നാലുവേദങ്ങളും ശാസ്ത്രങ്ങളുമെല്ലാം അഭ്യസിച്ചതിനു പുറമേ കണക്കുകൂടെ പഠിച്ചതായി പ്രത്യേകം പറയുന്നത് ശ്രദ്ധേയമാണ്. വേദാധികാരം പരിമിത സമൂഹങ്ങൾക്ക് മാത്രമേ ഉണ്ടായിരുന്നുള്ളു എങ്കിലും കോലത്തുനാട്ടിലെ മിക്ക ദേവന്മാരുടേയും ദേവിമാരുടേയും ഉൽപത്തികഥകളിൽ ഈ വേദവിദ്യാപാരംഗത്വം കാണാം. വസ്ത്രാഭരണങ്ങൾ, വിദ്യാഭ്യാസം എന്നിവയുടെ കാര്യത്തിൽ പൊതുവെ തുടരുന്ന രീതികൾ തന്നെ ചൊല്ലിവിളിയും സ്വീകരിച്ചു എന്നു കരുതാം. കച്ചവടത്തിന്ന് കണക്കറിയണമല്ലോ. വള്ളുവരുടെ ഇടയിലും കണക്ക് പ്രധാനമാണ്. ഗണിതമെന്ന ബൃഹത്തായ ശാസ്ത്രശാഖയുടെ പ്രാഥമികഭാഗങ്ങൾ മാത്രമേ ഇതിലുൾപ്പെടുന്നുള്ളൂ. നിത്യോപയോഗത്തിനാവശ്യമുള്ള കൂട്ടലും കിഴിക്കലും, പെരുക്കങ്ങളും, വിനിമയക്കണക്കുകളും അളവുകളും മാത്രമേ സാധാരണ കണക്കിൽ പെടുന്നുള്ളൂ.

കണക്ക് എന്നവാക്കു തന്നെ തനികേരളീയമാണ്. കണകളുടെ എണ്ണം നിർണ്ണയിക്കുന്ന രീതിയാണിത്. കണക്കന്മാർ എന്നൊരുസമുദായംതന്നെ മദ്ധ്യകേരളത്തിലുണ്ട്. മലബാറിൽ കണിയാൻ എന്നാണ് ഇവരെ വിളിക്കുക. കണം. അണു എന്ന അർത്ഥത്തിലുള്ള സംസ്കൃത വാക്കിൽ നിന്നുണ്ടായതാണ് എന്ന വാദവും ഉണ്ട്. അങ്ങനെ വരുമ്പോൾ കണക്ക് അത്യന്തസൂക്ഷ്മഘടകങ്ങളുടെ ഗണിതമായിവരും. കണിയാന്മാർ മുളയും, പനയോലയും കൊണ്ട് കുടയുണ്ടാക്കുന്നവരും പേരുകേട്ട ജോതിഷപണ്ഡിതരുമാണ്. പഠനവിഷയങ്ങളിൽ കണക്കുകൂടി ഉൾപ്പെടുത്തിക്കാണുന്നത് ഏതായാലും അപൂർവ്വതതന്നെയാണ്.

### 12.1.3. ഭാഷാരീതി

സംസ്കൃതാഭിനിവേശം വ്യക്തമാക്കുന്ന മണിപ്രവാളം തന്നെയാണ് ചൊല്ലുവിളിയെ ഭാഷ. മലയാളപദങ്ങൾ വളരെക്കുറവേ കാണാനുള്ളൂ. കാളകൾക്ക് 'പുല്ലും വെള്ളവും' കൊടുത്തോരോരോ - 'എന്നുമതിയാവുന്നേടത്ത്' 'തൃണങ്ങളും പാനീയവും' കൊടുത്തു എന്നൊക്കെ ഏറെ കൃത്രിമത്വം തോന്നുന്ന ഭാഗങ്ങളുമുണ്ട്. സംസ്കൃതപദങ്ങൾ കുറഞ്ഞ് സുന്ദരമായ ഭാഗങ്ങളും കാണാം.

'ചെമ്മുള്ള ധാന്യങ്ങളോരോതരം,
രത്നക്കമ്പളം, കമ്പിളിയും, നൽകരിമ്പടം
രമ്യമാം കഞ്ചുകം, തൊപ്പിയും, മറ്റുള്ള
തുണ്മയോടെണ്ണിപ്പറവാനരുതേതുമേ.
കാളകൾക്കാശു കണ്ഠമണി, മാലകൾ
മേളമോടിട്ടു, പുറത്തൊക്കെയുമേറ്റി
വച്ചാനന്ദമുൾക്കൊണ്ടു ചങ്ങാതിമാരുമാ
യൂണുംകഴിഞ്ഞെഴുന്നേറ്റൂകുമാരകൻ'

എഴുത്തച്ഛന്റെ ശൈലിയിൽ നാമസങ്കീർത്തനം ചെയ്യുന്നരീതിചൊല്ലി വിളിയിലും കാണാം.

1) മുടിയിൽ ജട, ലകുടസമാനായുധവും
കരതാരിലേന്തും, ജടിലേക്ഷണ,
ഭക്തജനോത്തമനിമ്മഹിതന്നിൽ
അനവരതം സാധുജനങ്ങളെയവനം
ചെയ്തീടുവതിനായവതാരം ചെയ്തവിശേഷം...

2) മാനും, മഴു, ഭൂതി, കടുന്തുടി, ശൂലം ച
കപാലവുമാറും മറ്റും പലഭൂഷണമുള്ള
ശിവൻ, പരമീശൻ...

3) ചെന്താമരനയനൻ, ചിന്മയനമ്പുജനാഭൻ
ശാശ്വതനഖിലാധാരൻ, പരമീശന
വനീഭരനാശനനാശ്രിതജനപാലൻ...

4) പൂബാണവൈരി, ഗംഗാധരനീശ്വരൻ
അചലസുതപതി, കരുണയില്ലായ്കിലേവർക്കും...

എന്നിങ്ങനെ പര്യായപദങ്ങളാൽ കീർത്തിക്കുന്നതും കങ്കാളദേവാത്മജവർണ്ണനയും ഭക്തിനിർഭരവും സുന്ദരവുമാണ്.

.... കങ്കാളദേവാത്മജൻ ചിത്രാകൃതി
പുകഴ്തീടുവാനാകില്ലിത്രിലോക
ത്തിങ്കലുള്ളവർക്കാർക്കുമേ.
ചാരുകോടിരബന്ധദ്യുതി, നെറ്റിതൻനേരേ
തിലകവും, ചില്ലിദ്വയങ്ങളും കാരുണ്യ
നേത്രങ്ങളും, കാതുരണ്ടിലും പാരംവിളങ്ങുന്ന
കുണ്ഡലദ്വന്തവും, പ്രത്യുഗ്രമായിരുന്നീടു
മെൾപൂവിനോടൊത്തനാസ, മുത്തിനൊത്ത
ദന്തങ്ങളും, കനത്ത ഗന്ധങ്ങളുമരുണാധരം
ചിത്രംഗളത്തിലോരോതരം മാല്യവും
കങ്കണം പൊൻ മോതിരങ്ങളാലും രമ്യ
മങ്കുരിക്കും പാണിപങ്കജദ്വന്ദവും
കുങ്കുമാലം കൃതവത്സവും വെള്ളിയാൽ
ശൃംഘലപോലുള്ളതോരോന്നരയതിൽ
പെട്ടുന്നുവേഷ്ടിച്ചതിൻ മീതെ ചേർത്തുള്ള
പട്ടാംബരം, ശ്വേതകൂർമ്മങ്ങളൊത്ത
വാട്ടമറ്റുള്ള പുറവടിന്ദ്വവും
ഒട്ടൊട്ടുമിന്നുന്ന നഖജാലശോഭയും
ഏവം മനോഹരൻ ബുദ്ധിമാൻ
കങ്കാളദേവാത്മജൻ...

സംസ്കൃതത്തിലും, മലയാളത്തിലും പാണ്ഡിത്യവും, പ്രതിഭയും, നല്ലവായനാശീലവുമുള്ളയാളാണ് കവിയെന്ന് വ്യക്തമാണ്. മലയാളപദങ്ങളധികവും ആദ്യാകാലപാട്ടുകൃതികളിൽ ധാരാളമായി പ്രയോഗിച്ചു വരുന്നതുതന്നെയാണ്. പരമീശൻ തിരുമകനാം, കവിയുരചെയ്‌വാൻ, മറനാലാക്കീടിനമുനി, തീർത്തരുളുക, അലസാതെ വണങ്ങുന്നേൻ, ഉണ്ടെന്നാകിൽ പറവൻ, ഒട്ടറിയും വണ്ണം, ഉളവായിപോൽ, ചിന്തനചെയ്തു. മരുവീടുക, അരുൾ ചെയ്യുക, ഇടർപോവുക, തുടങ്ങിയ വാക്കുകളൊക്കെ പഴമയവകാശപ്പെടാവുന്നവ യെങ്കിലും നമുക്ക്

പരിചയമുള്ളതാണ്. ചൊല്ലിവിളി ചൊല്ലുമ്പോൾ പലപ്പോഴും അക്ഷരശുദ്ധികാണുന്നില്ല.

ചാരുമുകാമ്മുജം ചുമ്മിക്കയും ചിലർ. എന്നും. കാതുരണ്ടിലും പാരം വിളങ്ങുന്ന കുണ്ണലങ്ങളും എന്നും പങ്കജദ്വന്നവും - പട്ടാമ്മരം - എന്നുമൊക്കെയാണ് ചൊല്ലിക്കേൾക്കുന്നത്.

ഭാഷയുടേയും ഇതിവൃത്തഘടനയുടേയും പ്രത്യേകതകൾ ചൊല്ലുവിളിയുടെ പഴമയെ വ്യക്തമാക്കുന്നവയാണ്. ഒരുനൂറ്റാണ്ടിലധികം പഴക്കം തോന്നിക്കുന്നവയല്ല ചൊല്ലുവിളിയിലെ മലയാള പദങ്ങൾ പലതും. കാത് (ചെവി) കുണ്ടൻ (വരിയുടച്ച കാള) എരുത് തുടങ്ങി മലബാറിൽ മാത്രം പ്രചാരത്തിലുള്ള വാക്കുകളും ധാരാളമുണ്ട്. അനുഷ്ഠാനഭാഗമായതുകൊണ്ട് വലിയ മാറ്റം വരാതെ ഇത് പരിപാലിച്ചുവന്നിരിക്കണം. ചൊല്ലി കൈമാറി വന്ന ചൊല്ലുവിളിയുടെ കർത്താവ് വടുവനൊരുവനാണെന്നല്ലാതെ മറ്റൊന്നുമറിയില്ല.

കൊങ്കണദേശത്തുനിന്ന് വന്ന് പെരിയ പിഴച്ചു പെരുമ്പുഴയാറ്റിൽ മറഞ്ഞതിന്നുശേഷം അവിടെ പലവിരുതുകളും കാട്ടാൻ തുടങ്ങിയതയായി ചൊല്ലുവിളിപറയുന്നു. പെരുമ്പുഴയച്ഛൻ നിരപരാധിയെങ്കിലും ശിക്ഷയേൽക്കേണ്ടിവന്ന ആളാണ് ഈ രക്തസാക്ഷിത്വവും. അദ്ദേഹത്തെ ദേവത്വത്തിലേക്കുയർത്താൻ സഹായിച്ചിരിക്കണം.

വൈഷ്ണവാനുഗ്രഹം കൊണ്ടുണ്ടായ കുട്ടി ശിവ കോപത്തിനിരയായി, ശിവാംശമായി ഭവിച്ചു എന്നൊരു വൈരുദ്ധ്യം ചൊല്ലുവിളിയിൽ കാണാനുണ്ട്. ഐതിഹ്യങ്ങൾ അടിസ്ഥാനമാക്കി വംശസ്ഥാപകനെദേവനാക്കി മാറ്റുമ്പോൾ പറ്റിയതാകാം ഇത്. പെരുമ്പുഴയച്ഛൻ വീരൻ തെയ്യങ്ങളിൽപെടുന്നു. കാരണവന്മാരെ

ഇത്തരത്തിൽ തെയ്യമാക്കി മാറ്റുന്നരീതി അടുത്തകാലംവരെയുണ്ടായിരുന്നു. ദിവ്യന്റെ ഉൽപത്തി ചരിത്രം പെരുവണ്ണാൻമാർക്ക് പറഞ്ഞകൊടുത്താൽ തോറ്റംപാട്ട് അവരുണ്ടാക്കും. തെയ്യം ഏത് സ്ഥലത്ത് വേണമെങ്കിലും കെട്ടിയാടിക്കാൻ അവിടേക്കെഴുന്നള്ളിയ കഥ തോറ്റംപാട്ടിൽ ചേർത്താൽ മാത്രം മതി. ദൈവത്തിന്റെ ബാല്യം, യൗവ്വനം വിളയാട്ടങ്ങൾ എന്നിവയ്ക്ക് സ്ഥിരമായ ഒരു രീതിയുണ്ട്. അത് കഥയോടു ചേർക്കും. ചടങ്ങുകൾ നിശ്ചയിക്കുന്നത്. പരമ്പരാഗതരീതികളനുസരിച്ച്, കഥാഗതിയിൽ മാറ്റംവരുത്തിയാണ്.

### 12.1.4. ഭാവനാപശ്ചാത്തലം

തെയ്യങ്ങളിൽ ഭൂരിഭാഗവും നമ്മുടെ ഈശ്വരസങ്കൽപത്തിന്റെ-ഭാരതീയ ദർശനങ്ങളുടെ കലാപരമായ ആവിഷ്കാരം കൂടിയാണ്. മുഖത്തെഴുത്ത്, കിരീടം, ചടങ്ങുകൾ എന്നിവയ്ക്കെല്ലാം മാന്ത്രികവും, താന്ത്രികവും, ആശയപരവുമായ പശ്ചാത്തല ഭംഗിയുണ്ട്.

പെരുമ്പുഴയച്ഛൻ ദൈവത്തിന്റെ ചടങ്ങുകളും തോറ്റംപാട്ടും ഇതിനപവാദമല്ല. കാര്യം പറയുന്നതിന്. ഒരു കഥകൂടി ഉൾക്കൊള്ളിച്ചതാണോ എന്നുപോലും സംശയം തോന്നാം. വള്ളുവർ അടിമപ്പണിക്ക് നിയോഗിക്കപ്പെട്ടവരാണ് എന്ന് ഗുണ്ടർട്ടും മറ്റും സൂചിപ്പിച്ചുവല്ലോ, പലപ്പോഴും അറിയാതെവന്നുപോയ പിഴയായിരിക്കും ഇത്തരം ജാതിഭ്രഷ്ടിന്നും ശിക്ഷയ്ക്കും ആധാരം. ശിക്ഷയെ മനുഷ്യൻ നൽകുന്നതായി പണ്ട് കണക്കാക്കാരില്ല. ദൈവശിക്ഷയാണെല്ലാം. ചുങ്കം പിരിക്കുന്നത് ഈശ്വരന്റെ പേരിലാണ്. ശിക്ഷനൽകുന്നതും ദൈവത്തിന്റെ പ്രതിപുരുഷന്മാർ, ദൈവത്തിന്നു വേണ്ടിയാണ്. ഇങ്ങനെ രക്തസാക്ഷിയാവേണ്ടി വന്ന സമൂഹത്തിന്റെ ആരാധനാമൂർത്തിയാണ് പെരുമ്പുഴയച്ഛൻ. അദ്ദേഹത്തിന്നും

അതുപോലൊരു പശ്ചാത്തലം തന്നെയാണ് കഥയിൽ നൽകിയിരിക്കുന്നത്. പൂർവ്വികർ സമൂഹത്തിലെ ഉന്നതകുലജാതരാണ് എന്ന് കഥപറയുന്നു. ദൈവകോപം കൊണ്ട് ഇങ്ങനെ ആയി എന്നു മാത്രം.

പുഴയാണ് വള്ളുവരുടെ ആശ്രയം. മത്സ്യം പിടിച്ചും, കടവുകടത്തിയും, തോണിതുഴഞ്ഞും, കക്കനീറ്റിയും ആണ് അവർ ജീവിക്കുന്നത്. പെരുമ്പുഴ അവരുടെ അമ്മയുമച്ഛനും, ഗുരുവും, ദൈവവുമാണ്. അവരുടെ ഇടയിലേക്ക് കടന്നുവരാൻ വിധിക്കപ്പെട്ട രക്ഷകനായിരുന്നു ജ്ഞാനിയും, തന്റേടിയും, യുവാവും പരദേശിയായ പെരുമ്പുഴയച്ഛൻ.

ശിക്ഷകൾ പലവിധമുണ്ടായിരുന്നു. കാട്ടിലെ കല്ലറകളിലടയ്ക്കുക, മലവഴികടത്തിവിടുക, മറുമൊഴി പറയുന്ന വലിയ കൊല്ലികളിലേക്ക് വലിച്ചെറിയുക. അടിമകളായി തോണി തുഴയുക. വള്ളുവർക്ക് ലഭിച്ചത് ഈ ശിക്ഷയാണ്. കല്ലറയച്ഛനും, മലപ്രഴീയച്ഛനും (മലവഴിയച്ഛൻ) മണിനാദത്തിന്റെ മറുമൊഴികേട്ടുപോയ മർമ്മൊഴിയച്ഛനും തിരിച്ചുവരില്ല. പെരുമ്പുഴയമ്മയെ ശരണം പ്രാപിച്ചവർ ഇവിടെത്തന്നെ നിലനിന്നു. അവിടെ നിന്ന് പലഭാഗങ്ങളിലേക്ക് വിഭവങ്ങളും തൊഴിലും തേടി (അഴിഞ്ഞമുടിയുമായി) കുടിയേറുകയും ചെയ്തു.

പെരുമ്പുഴയും ഒരു തരത്തിൽ വള്ളുവരെപ്പോലെതന്നെയാണ്. കർണ്ണാടക വനങ്ങളിലെ കല്ലറ കളിൽ നിന്നും, കൊല്ലികളിൽ നിന്നും, മാറ്റൊലി മുഴങ്ങുന്ന, മലയരയന്നങ്ങൾ പറന്നുനടക്കുന്ന താഴ്വാരങ്ങളിലൂടെ കൈവഴികളായി കൊട്ടിയൂർ പെരുമാളുടെ തിരുമുമ്പിലൂടെ ചുങ്കം കൊടുക്കാതെ ഒഴുകിയെത്തിയവളാണ്. വള്ളുവർക്ക് അച്ഛനുമമ്മയും ദൈവവും പെരുമ്പുഴയായതിൽ അത്ഭുതമില്ല.

മനോഹരവും, ഭാവനാപുഷ്കലവുമായ ഇതുപോലുള്ള കഥകൾ ദൈവങ്ങളുടെ പശ്ചാത്തലമായി നമുക്കുണ്ട്. വേട്ടയ്കരുമകനും, ഉർപ്പഴശ്ശിയും നല്ലൊരുദാഹരണമാണ്. വേടാരൂപം ധരിച്ച ശിവനും കാട്ടാളത്തിയായ പാർവ്വതിയുടേയും പ്രതിരൂപമാണാദൈവങ്ങൾ. അമ്മയും മകനുമാണ് അവർ. ഈ വൈരുദ്ധ്യം പഴശ്ശി ഊര് തിരിച്ചറിയാൻ സഹായിക്കുന്നു. തിന്മയെ വേട്ടയാടുന്ന ഈശ്വരനും, പഴശ്ശിഊരുമാണ് (നാടുമാണ്) ആ ദൈവങ്ങൾ പ്രതിനിധാനം ചെയ്യുന്നത്.

ചൊല്ലുവിളിയിലെ വൈരുദ്ധ്യങ്ങളും കലാപരമായ ചിലപൊയ്‌വാതിലുകളാവാം. കൊങ്കണദേശക്കാർ (കൊങ്കിണികൾ-വിഠോബ) വിഷ്ണുഭക്തന്മാരാണ്. അവിടെ നിന്ന് പുറപ്പെട്ട പെരുമ്പുഴ ചുരംവഴി ഉറന്നെത്തി-ശിവതീർത്ഥമായി മാറുകയാണല്ലോ. അഗതികളായ വള്ളുവർക്ക് ഗതിനൽകാനായി വന്നവതരിച്ച പെരുമ്പുഴ കനിവിന്റെ മഹാനദിയായി, പെരുമ്പുഴയച്ഛനായി മാറി.

വള്ളുവർ പരദേശികളാണെന്നു പറയുന്നതിനേക്കാൾ യുക്തിഭദ്രം അവരുടെ രക്ഷകനായ പെരുമ്പുഴ പരദേശിയാണെന്നു പറയുന്നതാണല്ലോ. കർണ്ണാടകത്തിൽ നിന്നു വന്ന സാർത്ഥവാഹക സംഘങ്ങളും ഒരു പക്ഷെ വള്ളുവരോടു ചേർക്കപ്പെട്ടിരിക്കാം. മുണ്ടുടുപ്പ്, മേൽകുടുമ, ഭാഷ തുടങ്ങിയവയെല്ലാം മിശ്രസ്വഭാവത്തോടുകൂടിക്കാണുന്നത് പലവിഭാഗം ആൾക്കാരും ഈ സമൂഹത്തോടു ചേർക്കപ്പെട്ടതിന്റെ സൂചനയാണ്.

## 12.2. വ്യവഹാരഭാഷയും നാമപഠനവും

വടക്കേമലബാറിൽ നിലനിന്നിരുന്ന സംസാരഭാഷ തന്നെയാണ് വള്ളുവരുടെ ഇടയിലിന്നുമുള്ളത്. തിരുവിതാംകൂറിൽ നിന്നുള്ള കുടിയേറ്റവും,

മാദ്ധ്യമങ്ങളുടേയും, സാക്ഷരതാസൗകര്യങ്ങളുടേയും സ്വാധീനവും വള്ളുവരുടെ സംസാര രീതികളിൽ അധികം കാണുന്നില്ല. എങ്കിലും അതിവേഗം കാലത്തിനൊപ്പം മാറിക്കൊണ്ടിരിക്കയാണെന്ന് യുവതലമുറയുടെ ഭാഷാരീതി വ്യക്തമാക്കും. ആചാരവാക്കുകൾ ഇന്നാരും ഉപയോഗിക്കാറില്ല. ഉയർന്ന ജാതിയിൽപെട്ടവരോട് സംസാരിക്കേണ്ടിവരുമ്പോൾ ഉപയോഗിക്കേണ്ട സർവ്വനാമങ്ങളും മറ്റും വെറും ഓർമ്മമാത്രമായി. നമ്പൂതിരിമാരെ 'ഏളിയേടത്ത്ന്ന്' എന്ന് താഴ്മയോടെമാത്രമെ വിളിക്കൂ. തമ്പ്രാൻ എന്നായിരുന്നു പണ്ട് സംബോധന ചെയ്തിരുന്നത്. അവർകൾ എന്നതിന്റെ ചുരുക്കമായി 'ഓറ്' എന്നേ നമ്പൂതിരിമാരെക്കുറിച്ച് ഇന്നും പറയൂ. തീയ്യരെ അയ്യൻ ചേർത്തും അമ്മ ചേർത്തും വിളിക്കും. കണ്ണയ്യൻ, പാറുവമ്മ എന്നിങ്ങനെ. മുസ്ലിം സ്ത്രീകളെ ഉമ്മസ്യാർ (ഉമ്മച്ചിമാർ) എന്ന് വിളിക്കുന്നതും സാധാരണാണ്. വള്ളുവരെ പുലയർ അപ്പുക്കൊയിലി, ചിണ്ടൻ കൊയിലി എന്നും, മലയർ അയ്യൻ എന്നും വിളിക്കും.

ഓറ്, (അവര്) ഓന് (അവൻ) ഓള് (അവൾ) അപ്യ (അപ്പരിഷ) ഇപ്യ (ഇപ്പരിഷ) ഞാങ്ങ, നിങ്ങ, ഞാള് (ഞങ്ങൾ, നിങ്ങൾ) എന്നിങ്ങനെയാണ് സർവ്വനാമങ്ങളുടെ രൂപം സംസ്കൃത തൽഭവങ്ങളും ഇവയിൽ കാണാം.

സംസാരഭഷയുടെ സവിശേഷതകൾ:-

വടക്കേമലബാറിൽ അരനൂറ്റാണ്ടിനുമുമ്പ് സുപരിചിതമായ സംസാരഭാഷതന്നെയാണ് വള്ളുവരുടെ ഇടയിൽ നാശോന്മുഖമായി ഇന്നും നിലനിന്നുവരുന്നത്. മലബാറിൽ മാത്രം ഉപയോഗിക്കുന്ന വാക്കുകളും അർത്ഥവിശേഷങ്ങളും ഉണ്ട്. വേഷഭൂഷാദികളിൽ കാണുന്ന തനികേരളീയത്വം ഭാഷയിലുമുണ്ട് എന്ന് സാരം.

അക്ഷരമാലയിലെ വ്യജ്ഞനങ്ങളിൽ ഖരവും അനുനാസികവുമാണ് പ്രധാനം. അതിഖരം, മൃദു, ഘോഷശബ്ദങ്ങൾ സംസ്കൃതത്തിൽ നിന്ന് വന്നതാണെന്നു കേരളപാണിനി പറയുന്നുണ്ട്. സംസ്കൃതവാക്കുകളധികവും കേരളീയ രീതിയിലാണ് ഉച്ചരിക്കുന്നത്. അവ തൽഭവപദങ്ങളായി മാറി തിരിച്ചറിയാൻ പ്രയാസമായിരിക്കുന്നു.

ഉദാ:- ഉപ്പാട്ടി = ഉൽപലാക്ഷി

ഏട്ടൻ = ജ്യേഷ്ഠൻ, ഏട്ട = ജ്യേഷ്ഠ

ഉച്ചിര = ഉത്രം - ഏതു = ഹേതു

കൊണം = ഗുണം, നന്മ എന്നർത്ഥത്തിൽ

കോട്ടി = ഗോഷ്ടി. കുരുത്തം = ഗുരുത്വം

ചുത്തി = ശുദ്ധി. നിരീക്കുക = നിരീക്ഷിക്കുക, വിചാരിക്കുക

ചില്ലക്ഷരങ്ങളുടെ പ്രയോഗം അപൂർവ്വമായേകാണുന്നുള്ളു. സംഭാഷണശൈലി ആ രീതിയിൽ രൂപപ്പെട്ടു വന്നതായികാണാം.

ഓന്റെ പേര്ന്താ -? രാമാന്ന്, കിട്ടാന്ന്, പണിക്കാന്ന് etc.

എന്തിനാ വന്നിനി? - 'കാണാന്തന്നെന്നിരീച്ചോ''

'കാണുവാൻ തന്നെയാണെന്ന് വിചാരിച്ചുകൊള്ളുക'

ഓനോട് പൂവ്വാമ്പറ = 'അവനോട് പോകാൻ പറയുക'

ഓനോട് പൂവ്വാമ്പറഞ്ഞാരിക്കാ =

ആടുന്ന് ഒരിക്കപ്പൂവാമ്പറ = അവിടെനിന്ന് ഇപ്പോൾ പോകാൻ പറയുക

ആശയവിനിമയത്തിനപ്പുറം രേഖപ്പെടുത്തിവെക്കേണ്ടുന്ന വരമൊഴിയെക്കുറിച്ച് യാതൊരു ചിന്തയും വായ്മൊഴിയിൽ കാണുന്നില്ല.

അർദ്ധസ്വരങ്ങൾ ചേർത്തുള്ള ഉച്ചാരണവും ധാരാണംഉണ്ട്.

ക്ളുമ്പുക, ളർക്കം (മുറുക്കം-ഇറുക്കം) ക്ട്ടൻ etc

ഴ, ഷ തുടങ്ങിയ അക്ഷരങ്ങൾ ശരിക്കുച്ചരിക്കാറില്ല.

പൊയ, പയം, മശി, ഘോശം, മയ, മവു etc

അന്യഭാഷാപദങ്ങൾ അപൂർവ്വമായെ കാണുന്നുള്ളൂ. കൂടുതലും പച്ചമലയാളപദങ്ങളാണ്. സംസ്കൃത ഭവ പദങ്ങളെക്കുറിച്ചാദ്യമേസൂചിപ്പിച്ചുവല്ലോ. കർണ്ണാടക ഭാഷാബന്ധം മലബാറിൽ സാധാരണ കാണുന്ന പോലെ ദുർബ്ബലമാണ്. ഹള്ളി-കുഗ്രാമം-അള്ളിപ്പാട് എന്ന് വടക്കൻ കേരളത്തിൽ എല്ലാ ജനവിഭാഗങ്ങളും പറയും വള്ളുവരുടെ പരദേശബന്ധം സാധൂകരിക്കുന്ന വാക്കുകളൊന്നും നിത്യോപയോഗത്തിൽ കാണുന്നില്ല.

ഭാഷ അതിന്റെ തനിമയോടെ നിലനിൽക്കാൻ സാമൂഹ്യ സാമ്പത്തിക ഘടകങ്ങൾ വളരെ പ്രധാനമാണ്.

ഏകദേശം ഒരു നൂറുവർഷം മുമ്പുമാത്രം കൊച്ചിഭാഗത്തുനിന്ന് കുടിയേറിയ മത്സ്യബന്ധനസമൂഹമാണ് വാലന്മാർ അവരുടെ സംസാരഭാഷയ്ക് വന്നുചേർന്ന മാറ്റം ഇതിനൊരുദാഹരണമാണ്. ചിറക്കൽ രാജാവ് 245 തറവാട്ടുകാരായ ബ്രാഹ്മണരെ വടക്കുനിന്ന് ക്ഷണിച്ചു കൊണ്ടുവന്നു താമസിപ്പിച്ചതായി പറയപ്പെടുന്നു. അഞ്ചുദേശക്കാരായ ഇവരുടെ വാമൊഴിയിലും പരദേശബന്ധം ഒട്ടും കാണാനാവില്ല. ഇതിനൊരപവാദമായി നിലനിൽക്കുന്നത് കേരളത്തിലെ കൊങ്ങിണിമാരും, തമിഴ് ബ്രാഹ്മണരും, പയ്യന്നൂർ ഭാഗത്തുള്ള തെലുങ്കു എണ്ണച്ചെട്ടിമാരും അവരുടെ മാതൃഭാഷ ഇന്നും കാത്തുസൂക്ഷിക്കുന്നു എന്നതാണ്. അവരുടെ കേരളീയ സന്താനങ്ങളുടെ ഭാഷയിൽ ആസ്വാധീനം കാണുന്നുമില്ല.

കേരളത്തിലെ വള്ളുവരുടെ പരദേശബന്ധം ചൊല്ലുവിളിയിലെ പെരുമ്പുഴയച്ഛൻ കഥയിലൊതുങ്ങുന്നു. അതിനാണെങ്കിൽ കർണ്ണാടകത്തിൽ നിന്നുത്ഭവിച്ച് പടിഞ്ഞാറോട്ടൊഴുകുന്ന മഹാനദിയുടെ മറ്റൊരു അർത്ഥതലം കൂടിയുണ്ടുതാനും.

# നാമപഠനം

സാമൂഹ്യവളർച്ചയുടെ വിവിധഘട്ടങ്ങളിൽ ആശയവിനിമയത്തിന്ന് ഭാഷ അനിവാര്യമായിത്തീർന്നു. തിരിച്ചറിവിന്ന് ആദിമമനുഷ്യൻ ഉപയോഗിച്ച ശബ്ദങ്ങളാണ് നാമങ്ങൾ. കാലഗതിയിൽ അവശ്യമായിത്തീർന്ന ചിട്ടപ്പെടുത്തലുകലും, ആദാനപ്രദാനങ്ങളും അവയ്ക്കു ഇന്നത്തെ നിയതരൂപങ്ങൾ നൽകി. വ്യക്തി, വസ്തു, ക്രിയ, ഗുണ, നാമങ്ങൾ വിവിധജനസമൂഹങ്ങളും ജീവിത ശൈലികളുമായി ബന്ധപ്പെടാനിടയായതോടെ വിപുലമായ പദസമ്പത്തായിമാറി. സാമൂഹ്യ വളർച്ചയുടെ വിവിധഘട്ടങ്ങളും, ജീവിത സാഹചര്യങ്ങളും മനസ്സിലാക്കാൻ നാമപദപഠനത്തിലൂടെ സാധിക്കും. ബാഹ്യരൂപം, ചുറ്റുപാടുകളിൽ കാണുന്നവസ്തുക്കളുടെ പ്രത്യേകതകൾ, നായാട്ട്, കൃഷി, അനുഷ്ടാനങ്ങൾ എന്നിവയുമായുള്ള ബന്ധം എന്നിവയെല്ലാം പദനിഷ്പത്തിക്ക് കാരണമായിത്തീർന്നിട്ടുണ്ട്. ഇന്ന് നമ്മുക്ക് വിചിത്രമെന്നോ, നിരർത്ഥകമെന്നോ തോന്നിയേക്കാവുന്ന പലപദങ്ങളും അങ്ങനെ ഉണ്ടായവയാണ്. ബൗദ്ധികവളർച്ചനേടിയതോടെ, ഗുണധർമ്മ വിശേഷങ്ങളെ സൂചിപ്പിക്കുന്ന പദങ്ങളുണ്ടായി. അവയധികവും ദൈവസങ്കല്പവുമയിബന്ധപ്പെട്ടവയാണ്. പ്രയോഗരീതിയനുസരിച്ച് ഉച്ചാരണത്തിനും,മറ്റും മാറ്റംവന്ന് തൽഭവ, തൽസമപദങ്ങൾ ഉണ്ടായിട്ടുണ്ട്. ഈശ്വരന്റെ സഹസ്രനാമങ്ങൾ സംസ്കൃത ഭാഷയിൽ നിന്ന് സ്വീകരിച്ചപ്പോൾ രൂപമാറ്റം വന്നവ നമ്മുക്ക് ധാരാളമുണ്ട്. കാലത്തിന്റേയും, സംസ്കാരത്തിന്റേയും,

സാമൂഹ്യവളർച്ചയുടേയും ഗോത്രബന്ധങ്ങളുടേയും മദ്രയുള്ള നാമപദങ്ങൾ നാടോടിവിജ്ഞാനിയത്തിൽ അതുകൊണ്ടുതന്നെ ഏറെ പ്രധാന്യമർഹിക്കുന്നവയാണ്. മലബാറിലെ വള്ളുവരുടെ ഇടയിൽ ഇന്നും പ്രചാരത്തിലുള്ള വ്യക്തിനാമങ്ങളും, ഇതര നാമരൂപങ്ങളും ഭൂരിഭാഗവും പഴമയുടെ മുദ്രയുള്ളവയാണ്. അവരുടെ സാംസ്കാരിക ചരിത്രത്തിലേക്ക് വെളിച്ചം വീശിയേക്കാവുന്നവയാണ് നാമപഠനം.

വള്ളുവരുടെ വ്യക്തിനാമങ്ങളിൽ പഴമ ഏറെ അവകാശപ്പെടാവുന്നവ ധാരാളമുണ്ട്. ഇതിഹാസപുരാണ കഥാപാത്രനാമങ്ങളും അവയുടെ തൽഭവരൂപങ്ങളും കുറവല്ല. അച്ഛനുമമ്മയും കുട്ടികളും മാത്രമുള്ള കുടുംബമായി ജീവിക്കുമ്പോൾ തിരിച്ചറിവിന്ന് ബന്ധസൂചകപദങ്ങൾ മതിയാവും. കുടുംബങ്ങൾ ഗോത്രങ്ങളും, ഗ്രാമങ്ങളും, ദേശങ്ങളുമായി വളരുമ്പോഴാണ് വ്യക്തിനാമങ്ങൾക്ക് പ്രാധാന്യം വർദ്ധിക്കുന്നത്. വള്ളുവരുടെ ബന്ധസൂചക പദങ്ങൾ, പ്രായം സ്ഥാനം എന്നിവയെഅടിസ്ഥാനമാക്കിയുള്ളതാണ്.

### 12.3.1. ബന്ധസൂചകപദങ്ങൾ

അച്ഛനും, അമ്മയും അതേരൂപത്തിൽ തന്നെയാണ് വള്ളുവർ പണ്ടേ ഉപയോഗിക്കുന്നത്. ആദ്യമായി മുലപ്പാലൂട്ടിയ സ്ത്രീയെ 'അമ്മിഞ്ഞ്യമ്മ' എന്നു വിളിക്കും. മങ്ങലം (വിവാഹം) കഴിഞ്ഞാൽ ഓളും പുര്വോനും ആവും (അവളും പുരുഷനും) അവൾ എന്ന വാക്കിൽ നിന്നു തന്നെയാണ് ഓൾ-ഓള് എന്നിവയുണ്ടായതെങ്കിലും ഭാര്യ എന്ന അർത്ഥത്തിൽ ആ പദം ഉപയോഗിക്കുന്നുണ്ട്. മങ്ങലം കഴിഞ്ഞാൽ വയറ്റിലാവും-കുളിതെറ്റും (ഗർഭം ധരിക്കലും, ആർത്തവം നിൽക്കുകയും ചെയ്യുന്നത്) പുറമെയുള്ളവരോട് 'നമ്മളെ ഓള് അല്ലെങ്കിൽ പെണ്ണുങ്ങള് പെറ്റു'. കുഞ്ഞി (കുട്ടി) ആണ്/പെണ്ണ് എന്നു പറയും.

കുട്ടികളെ പൊതുവേ കുഞ്ഞൾ, പ്ള്ളർ എന്നേ സംബോധനചെയ്യാറുള്ളൂ. കുഞ്ഞുങ്ങൾ, പിള്ളകൾ എന്നിവയാവണം അവ. തന്ത, തായ, തള്ള, പിള്ള തുടങ്ങിയവാക്കുകൾ അർത്ഥഭേദംവരുത്തി ഉപയോഗിക്കുന്നതുകാണാം.

തന്തപ്പിലാവ്-വയസ്സൻ പ്ലാവ് (അച്ഛൻ എന്ന അർത്ഥത്തിൽ പ്രയോഗമില്ല. അതുപോലെ തള്ള പണിയായുധങ്ങളുടെ നീളമുള്ള മരപ്പിടിയാണ്. കുന്താലിയുടെ തള്ള, കൈക്കോട്ടിന്റെ തള്ള പക്ഷെ മവു (മഴു) ആവുമ്പോൾ തായ എന്നാണ് പ്രയോഗം. മുവുത്താഴ (മഴുവിന്റെ പിടി) തള്ള-പിള്ള, തന്ത-തായ തുടങ്ങിയ പദങ്ങൾ തമിഴിന്റെ സംഭാവനയാണ്. ഇതര സമൂഹങ്ങളിലും ഈ രീതിയിൽ തന്നെയാണ് ഈ പദങ്ങളുടെ ഉപയോഗം.

അച്ഛന്റെയും അമ്മയുടേയും പിതാക്കളെ അച്ഛപ്പൻ, അച്ഛമ്മ എന്ന് പൊതുവെ വിളിക്കും. അമ്മയുടെ അച്ഛനുമമ്മയ്ക്കും പ്രത്യേകം പേരില്ല. പ്രായക്കൂടുതലുള്ളവരെയെല്ലാം ഇങ്ങനെ തന്നെയാണ് സംബോധന ചെയ്യാറുള്ളത്. തൊണ്ടി, തൊണ്ടൻ (വയസ്സൻ-വയസ്സി) ചേർത്തു വിളിക്കുമ്പോൾ തൊണ്ടച്ചപ്പൻ, തൊണ്ട്യച്ഛമ്മ എന്നാവും. അകന്ന ബന്ധുവാണെന്ന് വ്യക്തമാവുകയും ചെയ്യും. പേരുചേർത്തുവിളിക്കുന്നതും (ചിയ്യേയ്യിച്ചമ്മ, ചാത്തുഅപ്പച്ചൻ) ബന്ധങ്ങളുടെ അകലം സൂചിപ്പിക്കുന്നതാണ്.

പ്രായംനോക്കി (മൂപ്പിളമ) വലുതും ചെറുതുമാക്കി തിരിച്ചറിയുന്നതും സാധാരണാണ്. മൂത്തമ്മ, ചെറിയമ്മ, വലിയഇളയമ്മ, ചെറിയമൂത്തമ്മ, വല്ല്യമൂത്തമ്മ എന്നിവയൊക്കെ അർത്ഥവത്താണ്. പുനരുക്തങ്ങളോ, വിരോധാഭാസങ്ങളോ അല്ല. വല്ല്യേട്ടൻ, ഏട്ടൻ, ചെറിയ വല്ല്യേട്ടൻ, ചെറിയ വല്ല്യകുഞ്ഞേട്ടൻ, വല്ല്യകുഞ്ഞേട്ടൻ, ചെറിയകുഞ്ഞേട്ടൻ-കുഞ്ഞേട്ടൻ-ഏച്ചിക്കും മൂപ്പിളമയനുസരിച്ച് ഇത്തരം

പ്രായസൂചകനാമങ്ങളുമുണ്ട്. ഏച്ചിമൂത്തസഹോദരിയാണ്. മൂത്തസഹോദരന്റെ ഭാര്യയെ ഏട്ടി-ഏട്ടിയമ്മ എന്നുവിളിക്കുന്ന രീതിയാണ് കാണുന്നത്.

വള്ളുവരുടെ ഇടയിൽ 'അമ്മായി' അമ്മാവന്റെ ഭാര്യയ്ക്കും ഏട്ടത്തിഅമ്മയ്ക്കുമുള്ള പൊതുവായ പേരാണ്. ഇങ്ങനെ സ്വരവ്യത്യാസംകൊണ്ടും, പ്രായസൂചനകൊണ്ടും തിരിച്ചറിയുന്ന രീതി ഗ്രാമീണമാണ്. കുടുംബങ്ങളിൽ കുട്ടികളുടെ എണ്ണം രണ്ടായികുറഞ്ഞപ്പോൾ ഇവയിൽ പലപദങ്ങളും ഇന്ന് വിസ്മൃതിയിലാവാൻ തുടങ്ങിയിരിക്കുന്നു.

### 12.3.2. സർവ്വനാമരൂപങ്ങൾ

'ഞങ്ങൾ' എന്ന ബഹുവചനരൂപത്തിന്റെ ഗ്രാമ്യരൂപമാണ് ഞാങ്ങള്, ഞാങ്ങ എന്നിവ. വള്ളുവർ മറ്റുപിന്നോക്ക സമുദായങ്ങളെപ്പോലെ ഏകവചനമായും ഈ പദം ഉപയോഗിച്ചുവരുന്നു. ഞാൻ, ഞങ്ങൾ, നമ്മൾ, അവൻ, അവൾ എന്നിവയെല്ലാം തനിരൂപത്തിൽ അല്ല ഉപയോഗിച്ചുകാണുന്നത്. ഉയർന്ന ജാതിക്കാരോട് സംസാരിക്കുമ്പോൾ ഞാൻ-ഞാങ്ങ എന്നാവും.

എനിക്ക്, ഞങ്ങൾക്ക് > ഞാങ്ങൾക്ക്, ഞാങ്ങള്, ഞാള്

എന്നെ, ഞങ്ങളെ > ഞാങ്ങളെ

അവൻ, അവൾ > ഓൻ-ഓള്

നപുംസക, മേയനാമങ്ങളാണ് അതു(ങ്ങ)കൾ, അവറ്റകൾ, കുട്ടികളെയും മൃഗങ്ങളെയും, നിസ്സാരമായി ഗണിക്കുന്നവരേയും നപുംസകമായി സംബോധനചെയ്യുന്ന രീതികാണാം. അയിറ്റിങ്ങ എന്ന പദമാണ് വള്ളുവർ ഇത്തരം സന്ദർഭങ്ങളിലുപയോഗിച്ചുകാണുന്നത്.

'അയിറ്റിങ്ങ്യാട്ന്ന് കളിച്ചോട്ടില്ലേ' (കുട്ടികൾ-അതുങ്ങൾ അവർ അവിടെ നിന്ന് കളിച്ചുകൊള്ളട്ടെ നിങ്ങൾ എന്തിനാണ് അവരെ തടയുന്നത്? എന്ന വിവക്ഷ) അയിറ്റിങ്ങ' കാട്ടിലും പൊന്തക്കും തലയിട്ട് മേയുന്നതല്ലേ 'അയിറ്റിങ്ങ്യാട്ന്ന് മേഞ്ഞോട്ട്' (പശുക്കളെയു-മൃഗങ്ങളെയും പറ്റി)

കൊള്ളട്ടെ>ഓട്ടെ>ഒാട്ട് എന്നിങ്ങനെ ഗ്രാമ്യരൂപമാണ് സംസാരഭാഷയിൽ സാധാരണം.

| | |
|---|---|
| കേൾക്കട്ടെ | കേക്കട്ട് |
| കേട്ടുകൊള്ളട്ടെ | കേക്കട്ടെ |
| കേൾക്കരുത് | കേക്കണ്ട |
| കാണരുത് | കാണണ്ട |
| കാണാതെ | കാണാണ്ട് |

അനുജ്ഞാനിഷേധരൂപങ്ങൾ ഈ വിധത്തിലുള്ളവയാണധികവും. വള്ളുവർ ഉയർന്ന ജാതിക്കാരെ സംബോധന ചെയ്യുന്നതിനും പ്രത്യേകതയുണ്ട് അവരെപ്പറ്റിപ്പറയുമ്പോൾ അവർകൾ എന്ന പൂജക ബഹുവചനം രൂപം മാറി 'ഓറ്' എന്നാവുന്നു. നമ്പൂതിരി മാരെയും പ്രഭുക്കന്മാരെയും 'അടീത്തം', 'തമ്പ്രാക്കള്' എന്നൊക്കെയാണ് വിളിക്കുക. (രാജാവ്, തമ്പുരാക്കൾ) എന്നൊക്കെയാണ് വിവക്ഷ. അരിയിട്ടുവാഴ്ചനടത്തിയവരെന്ന അർത്ഥത്തിലാണ് 'അടീത്തം' എന്ന പദം ഉപയോഗിക്കുന്നത്. സംബോധനയിലും സർവ്വനാമരൂപങ്ങളിലും മറ്റുംകാണുന്ന സവിശേഷതകൾ വള്ളുവരുടെ സാമൂഹ്യമായ പിന്നോക്കാവസ്ഥ വിളിച്ചറിയിക്കുന്നവയാണ്. വിദ്യാഭ്യാസ സാമ്പത്തികരംഗഗങ്ങളിലുണ്ടായ പുരോഗതിയും, സമത്വബോധവും ജാതിമുദ്രയുള്ള സർവ്വനാമങ്ങളും, സംബോധനങ്ങളും ഇല്ലാതാക്കി. എങ്കിലും ഞാങ്ങ, ഓറ്, ഓൻ, ഓള് എന്നിവയൊക്കെ ഇന്നും നിലവിലുണ്ട്.

### 12.3.3. വ്യക്തിനാമങ്ങൾ

വള്ളുവരുടെ വ്യക്തിനാമങ്ങൾ മിശ്രസ്വഭാവം കാണിക്കുന്നവയാണ്. സംസ്കൃതിയുടെ ആദിമരൂപങ്ങളും സംസ്കൃത, തൽഭവ, തൽസമപദങ്ങളും നാമങ്ങളായുണ്ട് പലനാമങ്ങളും സംസ്കൃതഭവമെന്ന് തെറ്റായി വ്യാഖ്യാനിക്കപ്പെട്ടിട്ടുമുണ്ട് വിചിത്രമെന്നോ, നിരർത്ഥകമെന്നോ തോന്നിയേക്കാവുന്ന പലപേരുകളും സമാനമായ സംസ്കൃത പദനിഷ്പന്നമാണെന്ന് അവകാശപ്പെട്ടുകാണാം.

ചിലഉദാഹരണങ്ങൾ പരിശോധിക്കാം.

ചന്തു, ചന്തൂട്ടി, ചന്തൻ - ചന്ദ്രു-ചന്ദ്രൻകുട്ടി-ചന്ദ്രൻ.

ചാത്ത-ചാത്തു, ചാത്തൂട്ടി - ശാസ്ത-ശാസ്തക്കുട്ടി

ചിണ്ടൻ, ചിരോണ്ടൻ - ശ്രീകണ്ഠൻ

കേളു, കേളപ്പൻ > കേരളവർമ്മൻ

പാറു-പാറതി > പാർവ്വതി

മാതു, മാതി <> മാധവി (മാതേവി) മഹാദേവി

കാക്കി <> കാർത്തി < കാർത്തിക

ഉമ്പാച്ചി - ഉപ്പാട്ടി = ഉല്പാക്ഷി

ദച്ചൂട്ടി = ലക്ഷ്മിക്കുട്ടി

കുഞ്ഞാതി, കുഞ്ഞാങ്ങ = കുഞ്ഞാതിര

തേനു = ധേനു

ഇവയിൽ പല പദങ്ങളും സംസ്കൃത ഭവങ്ങളാവാം. എന്നാൽ സാദൃശ്യംകൊണ്ട് സംസ്കൃതബന്ധമാരോപിച്ചതാണെന്ന് സൂക്ഷ്മപഠനം വ്യക്തമാക്കും. സംസ്കൃത ഭാഷയുമായി ഒട്ടും ബന്ധമില്ലാത്തവരും, പരിഷ്കൃതപേരുകൾ ഉപയോക്കുന്നത്

വിലക്കപ്പെട്ടിരുന്ന തിരസ്കൃത സമൂഹങ്ങൾക്കിടയിലും ഇവയിൽ പലപേരുകളും കാണാം. വള്ളുവരുടെ ഇടയിൽ സുപരിചിതമാണ് ഇത്തരം വ്യക്തിനാമങ്ങൾ.

നായാട്ട്, അനുഷ്ടാന ക്രിയകളിലെ സ്ഥാനം, ശരീരസവിശേഷതകൾ, എന്നിവയെല്ലാം ആദിമസമൂഹം തിരിച്ചറിയാനുള്ള ഉപായമാക്കിയിരുന്നു. വിചിത്രമെന്നു തോന്നിയേക്കാവുന്ന പലനാമങ്ങളുടേയും നിഷ്പത്തി ചരിത്രം വ്യക്തമാക്കുന്ന ഇത്തരം ആദിമനാമരൂപങ്ങൾ വള്ളുവരുടെ ഇടയിൽ അടുത്തകാലംവരെ ഉപയോഗിച്ചിരുന്നു. നായാട്ട്, കൃഷി, ഗൃഹനിർമ്മാണം, ഇതര തൊഴിലുകൾ എന്നിവയെല്ലാം വ്യക്തികളെ തിരിച്ചറിയാൻ ഉപയോഗിച്ചിരുന്നു. ചിട്ടയായ പ്രവർത്തനത്തിൽ നിശ്ചിതമായ ഉത്തരവാദിത്വം വ്യക്തികൾക്ക് നൽകിയിരുന്നു. ആ തൊഴിലിന്റെ പേര് വ്യക്തികൾ തലമുറകൈമാറി ഉപയോഗിച്ചു. തൊഴിൽബന്ധം ക്രമേണ അപ്രസക്തമാവുകയും ചെയ്തു. വള്ളുവരുടെ ഇടയിൽ ഏറെ പ്രചാരത്തിലുള്ള പേരുകളാണ്, കൊട്ടൻ, ചന്തൻ കണാരൻ, കേളു, കേളപ്പൻ, പാട്ടി, കോരൻ തുടങ്ങിയവ. കണാരൻ അമ്പ് ശേഖരിച്ച് അത്യാവശ്യത്തിന്ന് എത്തിക്കുന്ന ആളാണ്. ചവിണിയനും നല്ല നായാട്ടുകാരനാണത്രെ. കണാരൻ തന്നെയാണോ കമ്മാരനായത് എന്ന് സംശയിക്കാവുന്നതാണ്.

അനുഷ്ഠാനക്രിയകളിൽ വഹിക്കുന്ന സ്ഥാനപ്പേര് വ്യക്തിനാമമായി പരമ്പരയാ ഉപയോഗിച്ചുവരുന്നതും വള്ളുവരുടേയും, ഇതരസമൂഹങ്ങളുടേയും, ഇടയിൽ സാധാരണമായിരുന്നു. കൊട്ടൻ, കോരൻ, ചന്തൻ, കേളു, കേളൻ കേളപ്പൻ, പാട്ടി, കാരിച്ചി, ചന്തു, ചന്തൂട്ടി, ദേരപ്പൻ വെള്ളക്കൻ, ഒണക്കൻ തുടങ്ങിയപേരുക ളധികവും ആരാധനാരീതികളുമായി ബന്ധപ്പെട്ടവയാവാം. കാവുകളിൽ പ്രവേശിച്ച് ഉത്സവസജ്ജമാക്കുന്നതിന് അവകാശപ്പെട്ടആളാണ് കോരൻ അമ്മവഴിയോ, അച്ഛൻ വഴിയോ ഈ പേര് കുടുംബത്തിൽ ഒരാൾക്കെങ്കിലും ഉണ്ടാവും. ചന്തൻ, ചന്തു,

ചന്തൂട്ടി തുടങ്ങിയവർ ശുദ്ധികർമ്മങ്ങൾ നടത്തുന്നവരോ, മദ്യമാംസാദികൾ സംഘടിപ്പിക്കുന്നവരോ ആണ്. ഉത്സവത്തിന് കുരുത്തോലയും മറ്റും എത്തിച്ചുകൊടുക്കുന്നതും ഇവരായിരിക്കും.

കൊട്ടൻ വാദ്യക്കാരനാണ്. കേളു, കേളപ്പൻ, കേളൻ, കുഞ്ഞിക്കേളൻ തുടങ്ങിയ വള്ളുവനാമങ്ങളും ആരാധനാലയങ്ങളുമായി ബന്ധപ്പെട്ടുണ്ടായവയാണ്. കേളപ്പൻ കേരളവർമ്മയാണ് എന്ന് പറയാറുണ്ട്. കേരളവർമ്മയെ കേളപ്പനെന്ന് വിളിക്കാറുണ്ടെങ്കിലും ക്ഷത്രിയനാമം വള്ളുവസമുദായക്കാരുടെ ഇടയിൽ കാണാനിടയില്ല. കാവുകളികലെ കാർമ്മികനും സഹായിയുമാണ് കേളുവും, കേളപ്പനും, കുഞ്ഞിക്കേളപ്പനും. തിരുവായുധം എഴുന്നള്ളിക്കുകയും, ദൈവത്തിന്റെ അരുളപ്പാടുകൾ കേൾപ്പിക്കുകയും ഉത്സവനിശ്ചയം അവകാശികളെ യഥാസമയം അറിയിക്കുകയും ചെയ്യുന്നവരായിരിക്കണം ഇവർ.

കാരിച്ചി, വെള്ളച്ചി, കരിമ്പൻ, ബെളുമ്പൻ ആരാധനാലയങ്ങളുടെ കാര്യക്കാരനും, പൂജാസാമഗ്രികൾ ഒരുക്കുന്നവരുമാണ്. ബെളുമ്പന്റേയും ബെള്ളച്ചിയുടേയും വീട്ടുകാർക്കാണ് പൂജാപാത്രങ്ങളും, തിരുവായുധങ്ങളും മറ്റും ശുചിയാക്കുന്ന ജോലിയുടെ അവകാശം ഇന്നും ഉള്ളത്. ചാത്ത, ചാത്തു, ചാത്തൂട്ടി എന്നീ പേരുകൾ ശാസ്താവുമായി ബന്ധപ്പെട്ടതാണെന്നു പറയപ്പെടുന്നു. എങ്കിലും മരണാനന്തരക്രിയകൾക്ക് നേതൃത്വം നൽകുന്ന കുടുംബക്കാർക്കാണ് ഈ പേരുകൾ അധികം കാണുന്നത്.

ലിംഗഭേദം തിരിച്ചറിവിനുള്ള പ്രാകൃതോപായമാണല്ലോ വള്ളുവരുടെ വ്യക്തിനാമങ്ങളിൽ ഇതുമായി ബന്ധപ്പെട്ട പേരുകളുണ്ട്. ആഭരണങ്ങളുടേയും

മറ്റലങ്കാരവസ്തുക്കളുടേയും നിർമ്മിതിയിലും ഈ വാസനാബന്ധം കാണാം. അരഞ്ഞാണിനും പാദസരത്തിനും മറ്റുമുള്ള അരായിലിലയുടേയും പൂമൊട്ടിന്റേയും ആകൃതിയിലുള്ള തൊത്തുകളും കൊലുസുകളും ഉദാഹരണമാണ്

തമ്പുരാൻ, തമ്പുരാട്ടി ലോപിച്ച് തമ്പാനും, തമ്പാട്ടിയുമായി എന്ന് കേരള പാണിനി പറയുന്നു[1] മലബാറിൽ വള്ളുവരുടെ ഇടയിലും പ്രചാരത്തിലുള്ള സ്ത്രീ പുരുഷ വ്യക്തി നാമങ്ങളാണ് തമ്പാനും തമ്പായിയും. അതേസമയം തമ്പായീ തമ്പാൻ, സ്ത്രീപുരുഷ ലിംഗങ്ങളുടെ ഓമനപ്പേരായി ഇന്നും വള്ളുവരുപയോഗിക്കുന്നുമുണ്ട്. തമ്പുരാട്ടിയുടെ രൂപഭേദമായ തമ്പാച്ചിയും വ്യക്തിനാമം തന്നെ. പുരുഷന്റെ പേരാണതെന്നു മാത്രം വ്യത്യാസം. കുണ്ടൻ-കടച്ചി എന്നീ പദങ്ങളും ഈ വിഭാഗത്തിൽപെടുന്നു. കുണ്ടൻ മനുഷ്യനാമമായും പ്രചാരത്തിലിന്നുമുണ്ട്. ആയുധങ്ങളുടെ ആകൃതിയനുസരിച്ച് ലിംഗനാമം വന്നതാവാനിടയുണ്ട്. കുണ്ടൻ > കുന്ദൻ (മുല്ലമൊട്ടിന്റെ ആകൃതി) > കുണ്ടൻ. (കുന്തത്തിന്റെ ആകൃതി) കുണ്ടയിലെ 'ട' കരം ലോപിച്ച് പുരുഷലിംഗനാമമായിട്ടുള്ളത് ശ്രദ്ധേയമാണ്. (കുന്നൻ > കുണ്ടൻ കടച്ചി-പരിചയുടെ ആകൃതിയിലുള്ള ലിംഗനാമസൂചകമാണ്. പശുക്കിടാവാണ് കടച്ചി-പരിചയ്ക്ക് 'തട' എന്നും പേരുണ്ട്. തടച്ചി > അടച്ചി > കടച്ചി എന്നിങ്ങനെ മാറിവന്നതാവണം.

കണ്ടൻ (പൂച്ച) കുട്ടൻ, കുണ്ടൻ (മനുഷ്യൻ, ആട്, പശു) കൂറ്റൻ (കാള) കൊറ്റൻ (നരി) എന്നിങ്ങനെ ആൺസൂചകമായി കുണ്ടൻ മാറിവന്നിട്ടുണ്ട്. കുണ്ടയ്ക്ക് കൂന-വയ്ക്കോൽ കുന്ന, കപ്പനടാനുള്ള മൺകൂന എന്നും അർത്ഥം ഉണ്ട്. കണ്ട വാഴയുടെ കടഭാഗമാവും. കണ്ടനടാനുള്ള വിത്താണ്. ആ അർത്ഥത്തിലും ആൺ സൂചകമായി പ്രയോഗം വരാം. കണ്ടോറ് കൊണ്ടുപോവും-(ആണുങ്ങൾ കൊണ്ടുപോവും!) എന്ന ചൊല്ലും ശ്രദ്ധേയമാണ്.

വ്യക്തിനാമങ്ങളായി പ്രകൃതിയിലെ സുന്ദരവസ്തുക്കളുടെ പേരുപയോഗിക്കുന്ന രീതി നടപ്പുണ്ടായിരുന്നു. കുട്ടിപിറന്നാൽ അച്ഛൻ ആദ്യം കാണുന്ന ജീവിയുടേയോ, നായാടിക്കിട്ടുന്ന മൃഗത്തിന്റേയോ പേരിടുന്നതും സാധാരണമാണത്രെ. നാരങ്ങ, ചെമ്മരത്തി, ചെമ്മരൻ, പാറ്റ (പൂമ്പാറ്റ) ഉണ്ണാങ്ങ (ഉണ്ണിമാങ്ങ) തുടങ്ങിയ പേരുകൾ ആദ്യവിഭാഗത്തിൽ പെടുത്താം. കുറുക്കൻ മുള്ളൻ, ഉറൂട്ടി, പയ്യാറു, പയ്യാർ പൊല്ലാലൻ, പൊല്ലാലി, കുണ്ടിച്ചം തുടങ്ങിയ പേരുകൾ രണ്ടാം വിഭാഗത്തിൽ പെടുന്നു.

ശരീരപ്രകൃതിയാണോ ചിലനാമപദങ്ങളുടെ നിഷ്പത്തിക്കു കാരണമെന്ന് സംശയിക്കാവുന്നതാണ്. നാടുവഴി പ്രഭുക്കന്മാരുടെ വീട്ടിൽ പെറ്ററിയിച്ച് ചെന്ന് പേരിടീക്കുന്ന സമ്പ്രദായം അടുത്തകാലംവരെ ഉണ്ടായിരുന്നു. വിചിത്രമായ പേരുകൾ അങ്ങനെ വന്നുചേർന്നവയുണ്ടാവാം. ബട്ട്യൻ, ഒണക്കൻ, മുള്ളൻ, കറുത്ത, ബെളുത്ത, കൊട്ടുകാലി, കുഞ്ഞി, കുഞ്ഞായൻ, പൈതൽ, ചൊട്ട തുടങ്ങിയ പേരുകൾ ശരീരപ്രകൃതിനോക്കി മേലാളർ നൽകിയവയാവാം. പൊക്കൻ വള്ളുവരുടെ ഇടയിൽ പ്രചാരമുള്ള പേരുകളിലൊന്നാണ്. നാഭി-പൊക്ക് വലുപ്പമുള്ളവരെ ഈപേരിൽ കളിയാക്കാറുണ്ട്. പൊക്കമുള്ളവൻ എന്നഅർത്ഥത്തിലും ഈ പേരിന് പ്രസക്തിയുണ്ട്. മഹാവിഷ്ണുവിന്റെ പേരാണ് പൊക്കൻ എന്ന് ചിലആവേദകർ പറയുന്നു. പൊക്കിൾകൊടിയിൽ നിന്നുണ്ടായ താമരയിലാണ് ബ്രഹ്മാവ് ജനിച്ചത്. കാരണപുരുഷൻ എന്നർത്ഥമാണ് പൊക്കന് എന്ന വാദത്തിന് യുക്തിബലമുണ്ട്. ചെമ്മരൻ, ചെമ്മരത്തി എന്നീ പേരുകൾ ശംബരൻ, ശംബരസ്ത്രീ-കാട്ടാളനും കാട്ടാളത്തിയും ശിവനും പാർവ്വതിയുമാണ് എന്ന് അവർ പറയുന്നു. വള്ളുവർ ശൈവ, വൈഷ്ണവ മിശ്രസ്വഭാവമുള്ളവരാണുതാനും. കാഞ്ഞൻ കാഞ്ഞിരൻ എന്നീ പേരുകളും കിരാതമൂർത്തിയെ സൂചിപ്പിക്കുന്നുവത്രെ.

### 12.3.4. സംസ്കൃത തൽഭവ-തത്സമപദങ്ങൾ

സംസ്കൃതബന്ധമുള്ള ദേവനാമങ്ങൾ ഇന്ന് 50 ശതമാനത്തിലേറെയുണ്ട്. പാറു, പാറതി, ഉമ്പാച്ചി, മാതി, മാതു, ദച്ചൂട്ടി ചീയ്യേയി (ചീവോതി), ചിരുതേയി, ചിണ്ടൻ, ചിരോണ്ടൻ തുടങ്ങിയ പേരുകാർ സെൻസസ് സമയത്തും, റേഷൻ കാർഡിൽ പേരുചേർക്കുമ്പോഴും പരിഷ്കരിച്ച് പാർവ്വതി, ഉൽപലാക്ഷി, മാധവി, ലക്ഷ്മിക്കുട്ടി, ശ്രീദേവി, ശ്രീകണ്ഠൻ എന്നിങ്ങനെയാണ് പറഞ്ഞുകൊടുക്കുന്നത്. കുമാരൻ, കമ്മാരൻ, നാരായണൻ, കുഞ്ഞിരാമൻ, ലക്ഷ്മണൻ തുടങ്ങിയ പരിഷ്കൃത പേരുകളാണ് ഇന്നുപയോഗിക്കുന്നത്.

### 12.3.5. അവയവനാമങ്ങൾ

ശരീരാവയവങ്ങളുടെ പേരുകൾ പോലും സംസ്കൃതമോതജ്ജന്യമോ ആയി മാറിപ്പോയ ഭാഷയാണ് മലയാളം. ശുദ്ധ മലയാളപദങ്ങൾ, അല്ലെങ്കിൽ ഫോക്കുകൾ ആദിമകാലത്തുപയോഗിച്ച ഭാഷയിലെ പദങ്ങൾ തന്നെ അവയവങ്ങളുടെ കാര്യത്തിലെങ്കിലും നിലനിൽക്കാനിടയുണ്ട്. വള്ളുവരിന്നും തനിമലയാള പദങ്ങൾ തന്നെ അവയവനാമങ്ങളായി ഉപയോഗിച്ചുകാണുന്നു.

തലമുടി-തണാറ്-തലനാര്

മുഖം-മീട്-മൂട്

കവിൾ-തുന്ത-ചിരി-ചുണ്ട് > മേച്ചിറി, കീച്ചിറി.

നെറ്റിയുടെ ഇരുവശവും ചെന്നിയാണ്. ചെന്നിക്ക് എരുമാട് എന്നും പറയാറുണ്ട് (ചെന്നിക്കിട്ട് രണ്ടു കൊടുത്തു-എരുമാടിന് രണ്ട് കൊടുത്തപ്പോ നല്ലശീലായി-എരുമാട്-ഒരുമ്പാട്-അഹങ്കാരം ആണോ എന്നു സംശയിക്കാം) പെരടി-ദേഹം മുഴുവനുമാണ്. പെരടിക്ക് വന്ന് വീണു

ചെവി-കാത്, മേക്കാത്, തട്ടക്കാത്.

പിൻകഴുത്തിന്റെ മുകൾ ഭാഗത്തെ മർമ്മസ്ഥാനത്തിന്ന് പണാട്ടം കുണ്ട് (കുയി) എന്നുപറയുന്നു. പൊറം-ചുമലും, പിറകുവശവുമാണ്. നടുപ്പുറം നട്ടെല്ലിന്റെ നടുഭാഗത്തെ സൂചിപ്പിക്കുന്നു. തൊണ്ട കഴുത്താണ്.

കൈത്തണ്ട-കൈമുട്ട്, മണിക്കണ്ടം, കൈപ്പത്തി ഇവയെല്ലാം കൈയ്യുടെ ഭാഗങ്ങൾതന്നെ. വിരലുകളുടെ കാര്യത്തിൽ ചെറിയമാറ്റം കാണുന്നുണ്ട്.

ചൂണ്ടുവിരൽ-കള്ളമ്പിരൽ

കള്ളമ്പിരൽ-യഥാർത്ഥത്തിൽ കുള്ളൻ വിരലാണ്-തള്ളവിരൽ തന്നെ അത്.

ചുണ്ടമ്പിരൽ വള്ളുവർക്ക് തള്ളവിരലാണ്-ചൂണ്ടുവിരലുതന്നെയായിരിക്കണം ചുണ്ടൻവിരലായത് എന്ന നിഗമനം ഇവിടെ ചേരുന്നില്ല. ചുണ്ടൻ എന്ന വാക്കിന് കുറിയത്-ചെറുത് എന്നർത്ഥമാണ് മലബാറിലുള്ളത്. ചുണ്ടങ്ങ ഉദാഹരണമാണ്. വഴുതന വർഗ്ഗത്തിൽപെട്ടതാണെങ്കിലും കുറിയ കായാണ് ചുണ്ടങ്ങ. ചൂണ്ടുവിരലല്ല ചുണ്ടൻ വിരലെങ്കിൽ കുള്ളൻ വിരലിന്റെ നിഷ്പത്തി ചരിത്രം അന്വേഷിക്കേണ്ടിവരികയും ചെയ്യും.

നടുവൻ വിരൽ - നടുവിരൽ

ചെറുവൻവിരൽ-മോതിരവിരൽ

ചെറുവിരൽ

എന്നിങ്ങനെ മറ്റുവിരലുകളുടെ പേരുകൾ. ബന്ധസൂചക പദങ്ങളിലെ ചെറിയേച്ചി, ചെറിയവല്ല്യേച്ചി, ചെറിയവല്ല്യകുഞ്ഞേച്ചി എന്നീക്രമം തന്നെയാണ് വിരലുകളുടെ പേരുകളിലും കാണുന്നത്.

കൈയ്യുടെ മണിക്കണ്ടം- കാലിലാസ്ഥാനത്ത് ആണിക്കെട്ടാണ് ഉള്ളത്. കൈത്തലത്തെ-കൈപ്പത്തി, കൈപ്പടം എന്നീരണ്ടുരീതിയിലും സൂചിപ്പിക്കാം. പടം എന്നാൽ ഫണാകൃതിയുള്ളത് എന്നർത്ഥം.

ചങ്ക്-കഴുത്താണ്-കൊരല്-കരളല്ല, കഴുത്തിന്റെ തന്നെ മറ്റൊരുപേരാണ് (കൊരലിന് പിടിച്ചു തള്ളി, ചങ്ക് പിടിച്ചു. ചങ്കിന് കെട്ടിത്തൂങ്ങി etc) ശബ്ദത്തിന് കൂറ്റ് എന്നു പറയും. പെരുമുറെക്കരയുന്നത് കാളലാണ്.

പണ-തുടഭാഗം-(പണപറിക്കുക=അടിക്കുക) മുട്ട്-സന്ധികൾതന്നെ. കാലിന്റെ പിൻഭാഗത്തുള്ള ബലമേറിയ മാംസഭാഗത്തിന്ന് 'വൈവള്ളിഞരമ്പ്' എന്നു പറയും. ആണിക്കെട്ടുമായി കീഴ്ക്കാലിനെ ബന്ധിപ്പിക്കുന്ന ഈ ഭാഗം ശിക്ഷയായി മുറിച്ചുവിടാറുണ്ട്. പിന്നീട് നടക്കാനാവില്ല.

ശരീരാവയവനാമങ്ങൾ പ്രകൃതിയിലെ ഇതരവസ്തുക്കളെ തിരിച്ചറിയുന്നതിന് രൂപഭേദംവരുത്തി ഉപയോഗിക്കാൻ തുടങ്ങിയത് പിന്നീടായിരിക്കണം. വീട്, കിണർ, പാത്രങ്ങൾ എന്നിവയ്ക്കെല്ലാം അവയവനാമങ്ങൾ ഉപയോഗിച്ചുകാണാം. പാത്രത്തിന്റെ മീട്-വായ്ഭാഗം. കഴുത്ത്-ഇടുങ്ങിയഭാഗം. പൂമുഖം, നെറ്റി, പുറം, കാല് ഇതൊക്കെ വീടിനുണ്ട്.

### 12.3.6. അശ്ലീലപദങ്ങൾ

ദേഷ്യം വന്ന് ചീത്തവിളിക്കുമ്പോഴും അന്യോന്യം ബഹളംവെക്കുമ്പോഴും ഉപയോഗിക്കുന്ന പദങ്ങളും ബോധപൂർവ്വമായ പരിഷ്കാരങ്ങളധികം വരുത്താത്തവയാവും. മലബാറിൽ സുപരിചിതമായ വാക്കുകൾ തന്നെയാണ് വള്ളുവരും ഇത്തരം സന്ദർഭങ്ങളിൽ ഉപയോഗിക്കുന്നത്. ശാപവചനങ്ങളിൽ ദുർമന്ത്രവാദങ്ങളുടെ സ്വാധീനം വ്യക്തമാണ്. ഗുഹ്യാവയവനാമങ്ങൾ ഉപയോഗിച്ചുള്ള 'കലമ്പുകുടലോ

'കൂട്ടംകൂടലോ' പ്രായേണകുറവാണ്. പരാശ്രയം, ഇരക്കൽ, തെണ്ടൽ, ദുർമരണം, സദാചാരവിരുദ്ധ പ്രവൃത്തികൾ, അംഗവൈകൃതങ്ങൾ, മന്ത്രവാദം തുടങ്ങിയവതന്നെയാണ് ശാപവാക്കുകളിൽ കൂടുതലായികാണുന്നത്.

ആപ്പ, ഊപ്പ-അഡ്രസ്സില്ലാത്തവനാണ് കണ്ട ആപ്പ ഊപ്പക്കൊന്നും പെണ്ണകൊടുക്കാനില്ല. 'കണ്ടോന്റെ ചേതിക്കു പറ്റുന്നവനും (വീടിനുവടക്കുവശത്തുള്ള ഇറയത്തിനുതാഴെ ഓച്ഛാനിച്ചു നിൽക്കുന്നത്) നക്കിത്തരം കാട്ടുന്നോനും മഹാ എരപ്പാളിയുമാണവൻ' എച്ചിൽ നക്കുന്നതും, ഇരക്കുന്നതും വൃത്തികേടാണ്. ഇരപ്പുമായി ബന്ധപ്പെട്ട പദങ്ങളാണ് പൊക്കണക്കേട്, എരപ്പച്ചം, തുടങ്ങിയവയും. പൊക്കണം യാചകർ തോളിൽ തൂക്കിയിടുന്ന ധർമ്മസഞ്ചിയാണ്. എരപ്പത്തരം തന്നെ എരപ്പച്ചം. ചൊക്ലിപ്പട്ടി, കൊടിച്ചിനായി തെണ്ടിനടക്കുന്ന പെൺനായ ദയനീയദൃശ്യമാണ്. ചൊക്ലിയും, കൊടിച്ചിയും അതിന്റെ പേരാണ് ദാസ്യവൃത്തിയും വള്ളുവർക്കിഷ്ടമല്ല. കോണോൻ തിരുമ്മിനടക്കുക-അടിവസ്ത്രം അലക്കിക്കൊടുത്തു ജീവിക്കുക-മോശമാണ്. ആഹാരരീതികളിലെ വൈകൃതങ്ങളും അസഭ്യവാക്കുകളുടെ നിഷ്പത്തി കാരണമായിട്ടുണ്ട്. ഊമ്പലും, നക്കലും, വാരിവിഴുങ്ങലും ആകാന്ത്രവും (ആർത്തി) കപ്പിത്തിന്നലും (കമിഴ്ന്ന്കിടന്ന് വായകൊണ്ട് ആഹാരം കവിളിലാക്കുന്നത്-മലം നായതിന്നുന്നതുപോലെ തിന്നുന്നതാവാനും സാധ്യതയുണ്ട്) അശ്ലീലമാണ്.

ശരീരവൈകൃതങ്ങളാണ് ചില അസഭ്യ പദങ്ങളുടെ നിഷ്പത്തിക്ക് ഹേതു എന്നു കരുതാവുന്നതാണ്. കോന്ത്രൻ-പല്ല് (ഉന്തിനിൽക്കുന്നത്) കോപ്രാട്ടി-അർത്ഥമില്ലാത്ത അംഗചലനങ്ങൾ-കോക്രി-ഗോഷ്ടി, ഊക്കൻ-കരുത്തൻ, അനാവശ്യമായി ബലം കാട്ടുന്നവൻ

ഉണ്ണാങ്ങ = ഉണ്ണിമാങ്ങ-കണ്ണിൽ നിന്ന് ഉണ്ണാങ്ങവർന്ന വെറുതേ കരയുന്നതിനെ കളിയാക്കുന്നത്.

എലുമ്പാണ്ടി = എല്ലും തോലുമായവൻ-എല്ലുനക്കുന്നവൻ, കൊഞ്ഞൻ = സംസാര വൈകൃതമുള്ളവൻ. പയ്മാശി = ദുർവാശികാണിക്കുന്നത്. സൊള്ള്.

അണ്ടവായപൊളക്കുക:- വലിയവായിലേകരയുക-കാളുക എന്നു പറയും.

ദുർമന്ത്രവാദവും, വേശ്യാവൃത്തിയും, വിചിത്രവേഷവും വള്ളുവർക്ക് അസഭ്യം തന്നെയാണ്. ദുർമരണവും ശാപവാക്കുകളുടെ വിഷയമാണ്.

കെന്ത്രോൻ പാടുക-ഗന്ധർവ്വൻ പാടുക. (നിന്റോക്ക് കെന്ത്രോൻ പാടാൻ വന്നിറ്റൊന്നുല്ലാ ഞാൻ) കൂളി-പ്രേതാത്മാവ്-കുന്ത്രാണ്ടം=മുണ്ടും കോണ്ടോല്ലാന്ന് നടക്ക്ന്ന്) കുന്ത്രാണ്ടം=ദുർമന്ത്രവാദം ചപ്പടാച്ചി=ദുർമന്ത്രവാദം-ചെപ്പടിവിദ്യ-കുന്ത്രാമാച്ചി:- ദുർമന്ത്രവാദിനി. മാണ്ടാച്ചിയും മന്ത്രവാദിനിതന്നെ.

പട്ടണസ്ത്രീ-പഠാണിസ്ത്രീ-കുട്ടികളെപേടിപ്പിക്കാൻ പറ്റിയവാക്കാണ് ‘പട്ടാണിച്ചി’ വരുന്നു! എന്നു പറയുമ്പോൾ ബ്ലൗസിട്ട്, ചേലയുടുത്തു വരുന്നവരോടുള്ള സമീപനമെന്തെന്ന് വ്യക്തമാവും. ബൗസ്കെട്ടത്-വപുസ്സുകെട്ടത് എന്നാണ് ഐശ്വര്യമില്ലാത്തവൻ-അവൾ എന്നും, ബ്ലൗസിട്ടത് എന്നും പറയാം. ബ്ലൗസിടുന്നത് അസഭ്യമായിരുന്നു പണ്ട്. കൂത്തിച്ചി, കൂത്തിച്ചീന്റെ മകൾ-രണ്ടും അസഭ്യം തന്നെ. കൂത്തസ്ത്രീകൾ-നടികളാണ്. പണ്ടവർ കന്യകമാരായിരുന്നു. അവർക്ക് മക്കളുണ്ടാവുന്നത് അവിഹിതമാകയാൽ അസഭ്യം. തേവിടിച്ചിയും, തേവിടിച്ചീന്റെ മോനും, മോളും അത്തരത്തിൽ അസഭ്യമായതാണ്. ചെട്ടിച്ചി-വേഷഭ്രമമുള്ള പഠാണി സ്ത്രീതന്നെ-ചെട്ടിത്തം കാട്ടുക-ചെറ്റത്തം കാട്ടലായിരിക്കണം. പരാശ്രയശീലം കാണിക്കുന്നതു തന്നെയർത്ഥമെങ്കിലും,

സ്ത്രീകൾ സുന്ദരിയാവാൻ വേഷം കെട്ടുന്നതിനെയാണ് ഈ വാക്ക് ആക്ഷേപിക്കുന്നത്. ചൂളച്ചി-ചീത്തസ്ത്രീ-വ്യഭിചാരിണിയാണ്. ഉമ്മാക്കികാട്ടിപ്പേടിപ്പിക്കുന്ന-പർദ്ദയിട്ടസ്ത്രീ-ഉമ്മസ്ത്രീ വേഷത്തെ ഉദ്ദേശിച്ചാണ്.

ഗൂരുത്വക്കേട് (കുരുത്തക്കേട്) കുശുമ്പ് (ദുർവാശി) ഇറുക്കീസത്തരം (ലുബ്ധ്) ഒരം-(ബലംകാണിക്കൽ) കുനഷ്ട് (ദുഷ്ടസ്വഭാവം) ഇതൊക്കെ കുട്ടികൾക്കും മുതിർന്നവർക്കും നന്നല്ല-മരണം, മാരക രോഗങ്ങൾ ഇവയുമായി ബന്ധപ്പെട്ട അശ്ലീലപദങ്ങൾ ധാരാളമുണ്ട്. കലമ്പുകൂടുകയോ, കൂട്ടം കൂടുകയോ ചെയ്യുമ്പോൾ 'ഒലക്യാന്, ഇങ്ങനൊരു കള്ളത്രാണം ജമ്മത്ത് കേട്ടിട്ട്ല്ല' എന്നു തുടങ്ങിയാൽ അസഭ്യവർഷം പിറകെവരും. കരിങ്കാലൻ, കരിങ്കാലി (കറുത്തമരണം) കെട്ടിയെടുത്തുപോട്ടെ (മരണസൂചകം) ചുട്ടുപോട്ടെ, പണ്ടാരം വെച്ചുപോട്ടെ കുരുപ്പേ (ദുർമരണാനന്തരം ഭണ്ഡാരം താഴ്ത്തുന്നത്-കുരുപ്പ്-വസൂരി) പഷ്ണിക്കഞ്ഞി, പിണ്ഡം വെച്ചുപോട്ടെ, തുടങ്ങിയ ശാപവാക്കുകൾ മരണസംബന്ധിയാണ്. പ്രാക്കും, ശാപവും, ചെറിയ കശപിശകളിൽ തുടങ്ങും. ശക്തികൂടുമ്പോൾ അസഭ്യത്തിന്റെ ആഴം കൂടും. 'മാപ്ലേന്റൊന്നിച്ചു കെടക്കുന്ന'ത് കടുത്ത ആക്ഷേപമാണ്. ചെരുപ്പുത്തിന്റെ മോനും, പൊലയന്റെ മോനും ആവുന്നതും ആക്ഷേപമാണ്. കൊടുങ്ങല്ലൂർ ഭരണിക്കുപോകുന്നവർ വള്ളുവരുടെ ഇടയിൽ ഏറെയുണ്ടായിരുന്നു. എങ്കിലും ലൈംഗികവൈകൃതങ്ങൾ തെറികളിൽ അപൂർവ്വമാണ്. നക്കലും, മൂഞ്ചലിലും, മണപ്പിച്ചുനടക്കലിലും അത് ഒതുങ്ങും. ഇരുളിന്റെ (മരം) നാട്ട (വേലികെട്ടാനുള്ള അറ്റംകൂർപ്പിച്ച കൊമ്പ്) അമ്മപെങ്ങന്മാർക്ക് പ്രയോഗിക്കാൻ പറയുന്ന തെറിയാണ് കടുപ്പമാർന്നത്. പുരുഷന്മാരോട് മുരുക്കിന്ന് കൊണ്ടൊരച്ച് ചൊറിച്ചലകറ്റാൻ പറയുന്നതും സാധാരണം. ചൊപ്പ, പുല്ല് എന്നിവ നിസ്സാരം പറയാനുള്ള വാക്കുകളാണ്. അടിച്ച്

പണപറിക്കലാണ് (തുടഭാഗം പൊട്ടിക്കുക) ഏറ്റവും വലിയ ശിക്ഷ കൂടിയേറ്റം വന്നതോടെ തിരുവിതാംകൂറൻ തെറികൾ കൂടിക്കലർന്ന് നല്ല നിലവാരത്തിലെത്തിയിട്ടുണ്ട് ഇന്ന്. കുത്തിക്കൊടലെടുക്കലും, അടിച്ചു പല്ലുകൊഴിക്കലും മറ്റും അങ്ങനെവന്നതാണ്.

അശ്ലീലപദങ്ങൾ ജനസമൂഹത്തിന്റെ മനസ്സിലെ തിന്മയെക്കുറിച്ചുള്ള സങ്കൽപങ്ങൾ വ്യക്തമാക്കും. അടിച്ചുപുറംപൊളിക്കലും, പണപരിക്കലും മാത്രമായിരുന്ന കശപിശയുടെ അവസാനം. കൊലപാതകത്തിലൊരിക്കലും എത്തിയിരുന്നില്ല. വ്യഭിചാരം, വസ്ത്രധാരണരീതിക്കുനിരക്കാത്ത വേഷം, ജാതിഭേദം, ഇരക്കൽ, എച്ചിലുതിന്നൽ, സഹോദരീ സഹോദരന്മാരും അമ്മ, ജ്യേഷ്ടത്തിയമ്മ, വൃദ്ധ തുടങ്ങിയവരുമായുള്ള വേഴ്ച എന്നിവയെല്ലാം അതിനീചമായിക്കരുതിയതുകൊണ്ടാണ് അവയുമായി ബന്ധപ്പെട്ട തെറിവാക്കുകൾ ഉണ്ടായത്. വസൂരി, ദുർമ്മരണം, തോക്ക് (തുപ്പാക്കി) ദുർമന്ത്രവാദം എന്നിവയൊക്കെ അവർ ഏറെ ഭയപ്പെട്ടിരുന്നു. തെറിവാക്കുകളിൽ അവയ്ക്കുസ്ഥാനം കിട്ടിയത് അതുകൊണ്ടാണ്. അതുപോലെ രാജകോപത്തിനിരയായി നാടുകടത്തപ്പെടുന്നതും (കെട്ടുകെട്ടിക്കൽ) ഭയകാരണമായിരുന്നു.

### 12.3.7. ലുപ്തപ്രചാരമായിക്കൊണ്ടിരിക്കുന്നപദങ്ങൾ

വള്ളുവരുടെ ഇടയിൽ നിത്യോപയോഗത്തിലുണ്ടായിരുന്നവയും, എന്നാലിന്ന് പ്രചാരം കുറഞ്ഞുവരുന്നവയുമായ ചില പദങ്ങളെക്കൂടി സൂചിപ്പിച്ചുകൊണ്ട് ഈ അദ്ധ്യായം അവസാനിപ്പിക്കട്ടെ.

അള്ളിപ്പാട് = ഹള്ളി - കുഗ്രാമം - (കന്നട ബന്ധമുള്ള പദം)

അയലോതി = അയൽവാസി

അയല് = തുണി ഉണങ്ങാനിടുന്ന ചരട് - ചൂടുകുരു

അവിട്ട് = വിശ്രമവേള - കളികൾക്കിടയിൽ അവിട്ടുവിളിച്ചാൽ അൽപനേരത്തേക്ക് വിശ്രമിക്കാം Time Out

ചുമ്പോറുമ്പ = കളികൾ തെറ്റിപ്പോയാലുടനെ ചുമ്പോറുമ്പ വിളിച്ചാൽ ഒരിക്കൽക്കൂടി ആവർത്തിക്കാം.

ഒല്ലൽ :- ഉണങ്ങിയമരച്ചില്ല-പയറിനും മറ്റും പടരാൻ കുത്തിക്കൊടുക്കുന്നത്.

ഇടങ്ങേറ് = വിഷമം - അസൗകര്യം.

ഇച്ചൂളി = നീറ്റാത്ത കക്ക.

ഇത്രപ്പൂടി, ഇത്രമ്മൽ :- അൽപം, ഇത്രമേൽ (ഇതുകൊണ്ടുതീർന്നത് ഭാഗ്യം എന്നർത്ഥത്തിൽ)

എമ്മാപ്പാ :- എന്തോ എനിക്കറിയില്ല.

ഏപ്പ് = ചേർപ്പ് - ഏപ്പുകൂട്ടുക - ഏച്ചം കൂട്ടുക

ഏല് = സൗകര്യം, എളുപ്പം

ഏർച്ചപ്പുറം = കൈയ്യെത്താത്ത ഉയരം.

എകരം = ഉയരം

ഓളം = ഓടം - ചെറിയ തോണി - ഓളപ്പാത്തി

കക്ക്-കക്കൻ = വിക്ക്, വിക്കൻ, കൽകഷ്ണം

കട = വേലിയിൽ കെട്ടിയുണ്ടാക്കുന്ന ഗേറ്റ്

കണ്ടി = അരമതിൽ, വയലിൽ പാകത്തിന് വെള്ളം കെട്ടിനിന്ന് ബാക്കി ഒഴുകിപ്പോവാനുതകുന്ന ഓവ്.

കടിയ : മനുഷ്യന് മാത്രം കടന്നു പോകാവുന്ന വഴി, മരക്കുറ്റികൾ നാട്ടിയുണ്ടാക്കുന്ന ഇതിലൂടെ മൃഗങ്ങൾക്ക് തിരിഞ്ഞു പോകാനാവില്ല.

കണ്ടൽ:- കുഞ്ഞുചക്ക-ചക്കപ്പൂതൽ എന്നും പറയും. ഒരു മരം.

കനിക്കുക :- മൺപാത്രം ഉമിത്തീയിൽ വെച്ച് വേവിച്ചെടുക്കുക.

കയ്ച്ചലാവുക:- കൈയ്യിൽ നിന്ന് ചിലവാവുക-വിറ്റഴിക്കുക.

കയ്ചൽ-ഒരുതരം പുഴമത്സ്യം

കരു : ഗർഭം - കരുക്കാഞ്ഞ് പോവുക - ഗർഭത്തിലേമരിക്കുക

കാഞ്ഞവെള്ളം :- കഞ്ഞിവെള്ളം - ചൂടുവെള്ളം, കാച്ചിയവെള്ളം എന്നാവാം.

കാലിപ്പറി:- കുരുമുളകും മറ്റും വിളവെടുത്തുകഴിഞ്ഞാൽ ഒഴിഞ്ഞു പോയത് ശേഖരിക്കൽ

കൊക്ക = കശുവണ്ടി, മാങ്ങ തുടങ്ങിയവ പറിക്കാനുള്ള വലിയ ഈറ്റക്കഷ്ണം, ഉയി എന്നും ഇറ്റയ്ക്കുപേരുണ്ട്.

കൊണ്ടോട്ടി = 8 ആകൃതിയിലുള്ള മര ഉപകരണം. പശുവിനെ കെട്ടുമ്പോൾ കയറ് പിരിയാതിരിക്കാൻ

തട്ട = മരം കൊണ്ടുണ്ടാക്കുന്ന മണി. കാലിക്കഴുത്തിൽ കെട്ടാനുപയോഗിക്കും.

കാതിന്റെ തട്ട = കമ്മലിടുന്ന ഭാഗം

കൊത = ശാഖയില്ലാത്ത മരം കയറാൻ വെട്ടിയുണ്ടാക്കുന്ന ചവിട്ടടി സ്ഥലം. കൊതകൊത്തിക്കയറുക.

കൊരമ്പ = ചൂരൽ മെടഞ്ഞുണ്ടാക്കുന് കൊട്ട. അരയിൽ കൊളുത്തിയിടാം. വെറ്റിലപറിച്ചു ശേഖരിക്കാൻ ഓലകൊണ്ടും മെടഞ്ഞുണ്ടാക്കും. 'പയിമ്പ' എന്നും പറയും.

കൊരട്ട = കശുവണ്ടി - മാങ്ങയണ്ടി - കൊരട്ടുക = ചവിട്ടി ജീർണ്ണമാക്കുക

കുട്ടിച്ചോറ് = വാരിവലിച്ചിടുക

കുയിക്കുക = കുഴിക്കുക, കടിക്കുക- തേളുകുയിച്ചു

കുറ്റ് = ശബ്ദം

കൂച്ച് = ചങ്ങാതി, ഇണ - കൂച്ചുക = ഇണചേർത്തുവെക്കുക.

ഇരക്കുക എന്നും ഇണ ചേർത്തുകെട്ടുന്നതിന്നുപറയും.

തേങ്ങ എരക്കുക (ഇണക്കുക?)

ക്ഡിയൻ = പരുന്ത് - പ്രാപ്പിടിയൻ

ചപ്പ് = പുകയില - ഉണങ്ങിയ ഇല

ചീക്ക് = ചെറിയ അസുഖം - ദഹനക്കേട്

ചിമ്മിണി = മണ്ണെണ്ണ, ചിമ്മിണിക്കൂട് = വിളക്ക്

ചെന = ചുന-മാങ്ങാച്ചിന-ഗർഭം-ചെനപിടിക്കുക

ചെണ്ടുംകുല = നൂലുകൊണ്ടുണ്ടാക്കിയ പൂക്കുല

ചേംകൂടുക = പക്ഷികളുടെ ഇണ ചേ'രൽ

ചേതി = ഇറയത്തോടും മുറ്റത്തോടും ചേർന്ന പുറം ഭാഗം

ജാസ്തി = കൂടുതൽ

ഞേറ്റ് = തൂക്കുപാത്രം

ഞേങ്ങോൻ = കലപ്പ

തടുക്ക് = ഇരിക്കാൻ കൊടുക്കുന്ന കൈതോലപ്പായ

തത്തിക്കുത്തി = മുടന്തി

തപ്പ്കൊട്ടുക = കൈയ്യടിക്കുക. തപ്പോട്ടി = വാഴക്കൈ കൊണ്ടുണ്ടാക്കുന്ന കളിപ്പാട്ടം

താറ്റുക = കട്ടയുടക്കുക. താച്ചുക = കിടന്നുറങ്ങുക (ഓമനയായി പറയുന്നത്)

= താറുക - ആടുക (മദ്യപിച്ചും മറ്റും ആടുക)

തിരുപ്പൻ = തലയിൽ തിരുകിവെക്കുന്ന, കരടിവാലുകൊണ്ടുള്ള കൃത്രിമമുടി.

തുക്കുക = തെണ്ടുക-വെറുതേതെണ്ടുക

തുടര് = അരഞ്ഞാണം-ഞാത്തുള്ളത്

| | | |
|---|---|---|
| തൊഞ്ഞ് | = | ആഭരണങ്ങളുടെ കൊളുത്തിയിടുന്ന ഭാഗം. തൊത്തുവെച്ചപവൻ etc |
| നട്ട | = | മുഴുത്ത – നട്ടദാരിദ്ര്യം |
| നൊട്ട | = | നാക്ക് അണ്ണാക്കിൽ തൊടുവിച്ചുണ്ടാക്കുന്ന ശബ്ദം. |
| നിർവ്വി | = | മൂർദ്ധാവ് – ഏറ്റവും മുകളിൽ 'മരത്തിന്റെ നിർവ്വിക്ക് കേരീറ്റല്ലെ നിക്കന്ന്' |
| നുസ്സി | = | മാങ്ങ ഉപ്പിലിട്ടതിൽ കാണാറുള്ള ചെറുപ്രാണി. മിണ്ടൻ-ചെറുപുഴു |
| നൂരി | = | നുള്ളിയെടുത്തുവെക്കുന്നത്. നൂരിയിടുക = വിത്ത് നുള്ളിയിടുക |
| നൂപ്പട്ടെ | = | അൽപം മുമ്പ് – മുൽപാട് |
| പതി | = | താൽകാലികമായി കെട്ടിയുണ്ടാക്കിയ ശ്രീകോവിൽ. പതിയെടുക്കുക-വീട്ടിന് വാസം മാന്തുക. |
| പതപ്പിക്കുക | = | അരിതിളപ്പിക്കുക. എങ്ങനെയെങ്കിലും കഴിഞ്ഞുകൂടിക്കോട്ടെ > പതിപ്പിച്ചുപോയിക്കോട്ടേ? |
| പള്ള് | = | മട-ഉള്ളപൊള്ളയായ മരഭാഗം |
| പരുക്കം | = | കോഴി അടയിരിക്കുന്ന കാലം |
| പാങ്ങ് | = | സഞ്ചി |
| പാനീസ് | = | റാന്തൽ |
| പുല്ലാഞ്ഞി | = | മൂർഖൻപാമ്പ് – ഒരു തരം കുറ്റിച്ചെടി |
| പൂല് | = | നനവ് – മണ്ണിലെ ജലാംശം |
| മിണ്ടാട്ടം | = | കണ്ടാമിണ്ടാട്ടമില്ലാണ്ടായിറ്റ് ഒരുപാടീസായി സംസാരിക്കാതായിട്ട് ഒരുപാട് ദിവസമായി |
| മൂത്താളം | = | മൂത്ത-പുളിച്ചവെള്ളം – പഴം – കഞ്ഞിവെള്ളം |

മെരട് = ഒരു മെരട് താളിന്റെ ബെളി. ഒരു മൂട് താളിന്റെ കിഴങ്ങ്

മൊത്തി = മൊത്തിക്കിട്ട് രണ്ടു കൊടുത്തു - മുഖം

മൊരം = വലിയ - മൊരം കള്ളൻ - മൊരം തണുപ്പ്

മോലോം = അമ്പലം മതിലകം

മടി = അലസത (2) മുണ്ടിന്റെ കോൺതല

മറി = മന്ത്രവാദഭാഗമായി വെക്കുന്ന തടസ്സം. അതുകവച്ചു കടന്നാൽ മരിച്ചുപോവും. മറികടക്കുക=തരണം ചെയ്യുക എന്നർത്ഥം പിന്നീട് വന്നു ചേർന്നതാണ്. തടസ്സം നീങ്ങാൻ മറികൊത്തുക എന്ന ചടങ്ങ് മാമാനിക്കുന്നമ്പലത്തിലുണ്ട്.

മാട്ടീസാക്കുക = വെട്ടിവിഴുങ്ങുക - കൊല്ലുക

ലക്കും ലഗാനും = മദ്യപിച്ച് ലക്കും ലഗാനമില്ലാതായി.

= ദിക്കറിയാതായി. ആളെ അറിയാതായി

ലാക്ക് = ലക്ഷ്യം - ഉപായം

വട്ടി = കുരുമുളകും മറ്റും തൂക്കാനുള്ള തോൽപ്പാത്രം

വട്ടിപ്പലം = വട്ടിയുടെ തൂക്കം.

(2) വയറ്. തൂക്കം നോക്കുമ്പോൾ വട്ടിയോടൊപ്പം വട്ടിയുടെ തൂക്കം വരുന്ന കല്ലുകൾ ചെറുസഞ്ചിയിലിട്ട് തൂക്കിയിടും. വട്ടീം വട്ടിപ്പലോം കൂടെ ഏടട്യാപോണ്? എന്ന കുട്ടികളെ എടുത്തു നടക്കുന്നവരെ കളിയാക്കാറുണ്ട്.

വേണ്ടാദീനം = രുചികേടുണ്ടാക്കുന്ന രോഗം. അരുതാത്ത കാര്യം

വേണ്ടാദീനം പറയുക = ഇഷ്ടമില്ലാത്ത അനാവശ്യങ്ങൾ പറയുക- ചീത്ത പറയുക

സാണ് = കവടിപ്പിഞ്ഞാണം - ബസ്സി എന്നും പറയും.

വള്ളുവരുടെ നിത്യോപയോഗ പദങ്ങളും, ഭാഷാശൈലിയും മറ്റും പരിശോധിച്ചുനോക്കുമ്പോൾ അവരുടെ സാമൂഹ്യമായ പിന്നോക്കാവസ്ഥ വ്യക്തമാവും. വിദ്യാഭ്യാസം നേടുന്നതോടെ ഭാഷാരീതിയിൽ ബോധപൂർവ്വമായ മാറ്റം വരുത്തുക സാധാരണമാണ്. അത്തരം മാറ്റം ഇപ്പോഴും പൂർണ്ണമായി വന്നു കഴിഞ്ഞിട്ടില്ല. ഭാഷ ജന്മായത്തമല്ല. അത് പിന്നീടാർജ്ജിക്കുന്നതാണ്. വിവിധ ഭാഷകളുണ്ടാവാൻ കാരണമതാണ്. ഭാഷ നിരന്തരമായ ചിട്ടപ്പെടുത്തലിലൂടെ പൂർണ്ണവളർച്ചപ്രാപിക്കും. വാക്കുകളുടെ ശേഖരങ്ങളുണ്ടാവും. ഈ വളർച്ചയുടെ ആദ്യപടവുകളിലാണ് വള്ളുവരുടെ സംസാരഭാഷയുള്ളത്. പദസംഘാതങ്ങൾ ഉണ്ടായിവന്ന രീതി അറിയാൻ ആദിമരൂപങ്ങൾ ഏറെ സഹായിക്കുന്നു. വയറിന് വട്ടി എന്നു പറയും. സാധനങ്ങൾ വാരിനിറക്കുന്ന ഉപകരണം വട്ടിയും വട്ടിക്കൂട്ടയുമാണ്. വട്ടം വട്ടിയുടെ ആകൃതിയാണ് പച്ചക്കറിയുടേയും മറ്റും നടുഭാഗം വട്ടിയാണ്. വട്ട്-വൃത്താകൃതിയിലുള്ളത്. വട്ട്-തലകറക്കം, ഉന്മാദം. വട്ടിനിറഞ്ഞില്ലെങ്കിലുണ്ടാവുമല്ലോ. ഈ രീതിയിൽ ആദ്യകാലത്തെ പരിമിതമായ പദസംഘാതം ക്രമേണ വിപുലമാവുന്നതു കാണാം. മാത്രമല്ല, അസഭ്യപദങ്ങളും മറ്റും പരിശോധിക്കുമ്പോൾ അവരുടെ ജീവിത ദർശനമാണ് അനാവൃതമാവുന്നത്. ചീത്തയായി കണക്കാക്കുന്നത് എന്തൊക്കെയാണോ അതാണല്ലോ അശ്ലീലം! സർവ്വനാമങ്ങളുടെ പ്രത്യേകതകളും; ആചാരവാക്കുകളും സാമൂഹ്യമായ സ്ഥാനം വിളിച്ചറിയിക്കുന്നവയാണ്.

അധ്യായം: പതിമൂന്ന്

# ജീവിതത്തിന്നും സംസ്കാരത്തിന്നും കാലഗതിയിൽ വന്ന മാറ്റങ്ങൾ

കാലഗതിയിൽ അതിവേഗം മാറിക്കൊണ്ടിരിക്കുകയാണ് വള്ളുവസമൂഹം. സാഹചര്യങ്ങൾക്കനുസരിച്ച് ജീവിക്കാനുള്ള അവരുടെ കഴിവ് അത്ഭുതകരമാണ്. പരദേശത്തുനിന്ന് വന്നവരാണെന്ന് പറയപ്പെടുന്ന വടക്കരുടെ കുലത്തൊഴിൽ കച്ചവടമായിരുന്നു. ഇവിടെവന്ന് ശിക്ഷിക്കപ്പെട്ടവരായി - കടവരായി മാറി. ഭാഷയും സംസ്കാരവും പൂർണ്ണമായും ഉൾക്കൊണ്ടു. പുതിയ തൊഴിൽമേഖലകളോട് അതിവേഗം പൊരുത്തപ്പെടുകയും ചെയ്തു. പുതിയ പരിഷ്കാരങ്ങൾ അതിവേഗം നമ്മുടെ ജീവഗതിയെ മാറ്റിമറിക്കുകയാണിന്ന്. പൂർത്തിയാവും മുമ്പു തന്നെ പഴഞ്ചനായിപ്പോവുകയാണ് എല്ലാം. ഇവിടെ കാലത്തിനൊപ്പമെത്താൻ വള്ളുവരും കഠിനാദ്ധ്വാനം ചെയ്യുകയാണ്. പ്രതിഷേധിക്കാതെ പ്രവർത്തിക്കാനുള്ള അവരുടെ കഴിവ് മാറ്റങ്ങൾക്ക് വേഗം കൂട്ടി. വേഷഭാഷാ രീതികളിലും, കാഴ്ചപ്പാടിലും ഒരു പാട് മാറ്റങ്ങൾ ദൃശ്യമാണ്. ഇല്ലായ്മയിൽ നിന്ന് നഷ്ടപ്പെടാനെന്തെങ്കിലുമുള്ള വരായി ആ സമൂഹം മാറി വരുന്നതിന്റെ അരുണാഭ അവരുടെ ക്ഷേത്രങ്ങളിൽ കാണാം. പഴയകാവുകളിൽ ശ്രീകോവിലുകളോ, മറ്റു സൗകര്യങ്ങളോ ഉണ്ടായിരുന്നില്ല. പലേടത്തും സ്ഥിരമായ ആരാധനാലയങ്ങളില്ലായിരുന്നു. ഇന്നതല്ല

സ്ഥിതി. കോൺക്രീറ്റിലും കല്ലിലും പണിത് ചായം പൂശിയ കോവിലുകൾ ഉയരാൻ തുടങ്ങി. മരംകൊണ്ടുള്ള മേൽക്കൂരയില്ലാത്തത് അതിന്റെ പുതുമ വ്യക്തമാക്കും. വിശ്വാസികൾക്ക് മെച്ചപ്പെട്ട ജീവിത സാഹചര്യമുണ്ടായപ്പോൾ അത് ആദ്യം പ്രദിഫലിച്ചുകാണുക ആരാധനാലയങ്ങളിലാണല്ലോ.

ഭൂപരിഷ്കരണ നിയമം വന്നതോടെ മിക്കവരും സ്വന്തമായ വീടും കുടിയുമുള്ളവരായി. പഴയചാളകൾ അപ്രത്യക്ഷമായി. പകരം മരവും ഓടും കൊണ്ടുള്ള വീടുകൾ വന്നു. ഒന്നാന്തരം കോൺക്രീറ്റ് വീടുകളും, ആധുനിക സൗകര്യങ്ങളും, വാഹനങ്ങളും ഉള്ളവരുമുണ്ട്. ചൂഷണത്തിന്റെ തോത് കുറഞ്ഞതോടെ ജോലിക്ക് മാന്യമായ പ്രതിഫലം ലഭിക്കാൻ തുടങ്ങി. പട്ടിണി ഇല്ലാതായി. പുഴക്കരകളിൽ നിന്ന് ഉൾനാടുകളിലേക്ക് വള്ളുവവീടുകൾ വ്യാപിച്ചു തുടങ്ങിയിട്ടുണ്ട്. മത്സ്യബന്ധനവും, തോണിപ്പണിയും, കക്ക നീറ്റലും ചെറിയൊരുശതമാനം മാത്രമേ ഇന്ന് ജീവനത്തിന്നായി ആശ്രയിക്കുന്നുള്ളൂ.

വിദ്യാഭ്യാസ കാര്യങ്ങളിലാണ് ഏറെമാറ്റം ദൃശ്യമാവുന്നത്. തൊട്ടു മുമ്പുള്ള തലമുറയിൽ മിക്കവാറും ആർക്കും തന്നെ അക്ഷരജ്ഞാനമില്ലായിരുന്നു. എന്നാൽ ഇന്ന് എസ്. എസ്. എൽ. സി. യെങ്കിലും പഠിക്കാത്ത ഒരൊറ്റകുട്ടിപോലും ഇല്ല. ഉന്നത വിദ്യാഭ്യാസവും പദവികളും നേടിയവർ ഏറെയുണ്ട്. ചെറിയൊരു സമൂഹമായിരുന്നിട്ടുപോലും തൊഴിലാനുകൂല്യങ്ങൾ എല്ലാവർക്കും നേടാനിനിയും കഴിഞ്ഞിട്ടില്ല. ക്രീമീലെയർ പ്രശ്നം തന്നെ കാരണം.

പരദേശത്തു നിന്ന് കച്ചവടത്തിനുവന്ന പൂർവ്വികർ ചാതുർവർണ്ണ്യ വ്യവസ്ഥയനുസരിച്ച് വൈശ്യരായിരുന്നു. പുണുനൂൽപോലും ഉണ്ടായിരുന്നുവോ

എന്ന് സംശയിക്കാവുന്ന കഥയാണ് സാർത്ഥവാഹകസംഘനേതാവായ പെരുമ്പുഴയച്ഛന്റേത്. പ്രതാപത്തിന്റെ നാളുകൾ കേരളത്തിലെത്തിയതോടെ കഴിഞ്ഞു. ശിക്ഷിക്കപ്പെട്ട് അടിമപ്പണിയെടുക്കേണ്ടിവന്നു. വടുകച്ചെട്ടി-കടവനും, വള്ളുവനുമായി. കാലഗതിയെ ആ ചെറുസമൂഹം വിശ്വാസശക്തികൊണ്ട് പിന്തുടർന്നു.

ആചാരാനുഷ്ടാനങ്ങളിൽ വന്ന മാറ്റം ശ്രദ്ധേയമാണ്. ദായക്രമം പൂർണ്ണമായും മക്കത്തായമായിമാറി. ഗർഭ പ്രസവാദികളുടെ ചടങ്ങുകളെല്ലാം ഓർമ്മയിൽ മാത്രമായി. ഇന്ന് ആശുപത്രികളിലേ പ്രസവം നടക്കൂ. മന്ത്രവാദവും, മറ്റ് പൂജാവിധികളും മറഞ്ഞുകൊണ്ടിരിക്കുകയാണ്. വേഷം മറ്റുകേരളീയരെപ്പോലെ തന്നെ. കൗപീനം കാവുകളിലെ ചടങ്ങുകൾ നടത്തുന്നവർക്ക് മാത്രമേയുള്ളൂ. വ്രതാനുഷ്ടാനങ്ങളും കുറഞ്ഞുവരുന്നു. ശബരിമലയാത്ര, ശിവരാത്രിനോമ്പ് തുടങ്ങിയവ പേരിന് നിലനിൽക്കുന്നുണ്ട്.

സംസ്കാരക്രിയകളിലും ഏറെ മാറ്റം വന്നു. പേരുവിളിയും ചോറൂണും ഗുരുവായൂരിൽ നിന്നോ, മറ്റു മഹാക്ഷേത്രങ്ങളിൽ നിന്നോ ആവാനെന്നായി. ശവദാഹം മാത്രമേയുള്ളൂ. മരണാന്തരക്രിയകൾ തീരെ ഇല്ലാതായി. പുലവാലായ്മകളും മറ്റും ആരും ആചരിക്കാറില്ല. അസ്ഥിസഞ്ചയനം കഴിഞ്ഞാൽ പിന്നെ പുലകുളിയോ, പുണ്യാഹം തെളിയോ ഇല്ലാതായി.

തൊഴിൽ രംഗത്ത് വിപ്ലവം തന്നെയുണ്ടായിരിക്കുന്നു. തോണിപ്പണി, വലപ്പണി, കച്ചവടം എന്നിവയ്ക്ക് പഴയ തലമുറയിൽപ്പെട്ട വിരലിലെണ്ണാവുന്ന വരേ ഇന്ന് പോവുന്നുള്ളൂ. കക്കനീറ്റലും അങ്ങിനെതന്നെ. സ്കൂൾ കോളേജ്

വിദ്യാഭ്യാസവും സർക്കാർ ജോലിയുമാണ് പഥ്യം. അതില്ലാത്തവർ മാത്രമേ പുഴിവാരാനും, കക്കനീറ്റാനും, കൃഷിപ്പണികൾക്കും പോകുന്നുള്ളൂ. കച്ചവടരംഗത്ത് പഴമതീരെയില്ല. ആധുനികനാഗരികതയുടെ ബിസിനസ് രീതികൾ, തൊഴിൽ സംസ്കാരം എന്നിവ വള്ളുവസമൂഹത്തിലും കാര്യമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. എങ്കിലും പഴയ പീഢനകാലത്തിന്റെ ശേഷിപ്പുകളായി ഒരു തലമുറ ഇന്നും ബാക്കിയുണ്ട് എന്നത് ശ്രദ്ധേയമാണ്. സാമൂഹ്യമായ ഓരടിത്തറ ഇല്ലാതെ പോയതുകൊണ്ടാവാമത്. സംവരണത്തിന്റെ ആനുകൂല്യങ്ങൾ ഈ സമൂഹത്തിന്റെ വളർച്ചയ്ക്ക് കുറച്ചൊന്നുമല്ല സഹായിച്ചത്.

വേഷം, ആഭരണങ്ങൾ, വിദ്യാഭ്യാസം, ആഹാരക്രമങ്ങൾ, വിശ്വാസങ്ങൾ എന്നിവയിലെല്ലാം ഇതരകേരളീയ സമൂഹങ്ങളോടൊപ്പം വള്ളുവരും എത്തിക്കഴിഞ്ഞു. അഞ്ചൂറോളം കുടുംബങ്ങൾ മാത്രമുള്ള വള്ളുവ സമൂഹത്തിന്റെ വളർച്ച തിട്ടപ്പെടുത്തുക എളുപ്പമാണ്. വളർച്ചമാത്രമേ ഉണ്ടായിട്ടുള്ളൂ എന്നതിന് രണ്ട് പക്ഷമില്ല. ശതമാനക്കണക്കു നോക്കിയാൽ പത്ത് ശതമാനമേ സർക്കാർ ജോലി നേടി പൊതുനിലവാരത്തിലേക്കെത്തിയിട്ടുള്ളൂ. നിയമസംവിധാനവും, സംഘടനാബോധവും കേരളത്തിലെ തൊഴിൽ രംഗം ചൂഷണ രഹിതമാക്കിയെന്നതിൽ സംശയമില്ല. അതുകൊണ്ട് അദ്ധ്വാനിക്കുന്നവന് പട്ടിണി കൂടാതെ ജീവിക്കാൻ ഇന്ന് കഴിയുന്നു. വള്ളുവ സമൂഹത്തേയും ഈ കേരളീയാന്തരീക്ഷം ഏറെ പിന്തുണച്ചിട്ടുണ്ട്. സ്വന്തമായി വീടും, സ്ഥലവുമുണ്ടാവാൻ ഭരണസംവിധാനം സഹായിച്ചു. ജാതി വിവേചനം ഇന്നില്ല. കേരളീയരെന്ന ഒറ്റ സമൂഹത്തിന്റെ തിരിച്ചറിയാനാവാത്ത ഘടകമായി

മാറിക്കൊണ്ടിരിക്കുകയാണവർ. എങ്കിലും സത്വം നിലനിർത്താനുള്ള ബോധപൂർവ്വമായ ശ്രമങ്ങൾ ഉണ്ടാവുന്നുണ്ട്. വള്ളുവക്കാവുകളുടെ ഉയിർത്തെഴുന്നേൽപാണ് ഉദാഹരണം. അവിടേയും മാറ്റങ്ങളുടെ കൊടുങ്കാറ്റടിക്കാൻ തുടങ്ങിയതായി മുമ്പു സൂചിപ്പിച്ചുവല്ലോ. ജിവിതസാഹചര്യങ്ങളും തൊഴിൽ രംഗവും മാറിക്കഴിഞ്ഞാൽ പഴമയുടെ മുദ്രകൾ നിലനിർത്തുക പ്രയാസമാണ്. മതാചാരങ്ങൾ ചിട്ടയായി പാലിക്കാൻ സാധിക്കാത്ത സാഹചര്യം കേരളത്തിലെ മുഴുവൻ സമൂഹങ്ങൾക്കും വന്നുചേർന്നു കഴിഞ്ഞു. വർഷത്തിലൊരിക്കൽ വള്ളുവക്കാവുകളിൽ നടക്കുന്ന കളിയാട്ടം ഇപ്പോഴും മുടങ്ങാറില്ല. ചൊല്ലിവിളിയും മറ്റു ചടങ്ങുകളും അറിയുന്നവരുടെ എണ്ണവും കുറഞ്ഞുവരുന്നു. കാവുകൾ നിത്യപൂജാദികളോടെ ക്രമേണ ക്ഷേത്രമായി മാറും. ഇതരസമുദായാംഗങ്ങൾ ഇന്ന് ധാരാളമായി കാവുകളിലെത്തുന്നുണ്ട്. ഉത്സവങ്ങളിൽ പങ്കാളികളാവുന്നുമുണ്ട്. വള്ളുവ പാരമ്പര്യമുദ്രകൾ അൽപകാലംകൂടി ഇവിടെ നിലനിൽക്കും. ക്രമേണ സർക്കാറിന്റെ ജാതിപ്പട്ടികയിലും എസ്. എസ്. എൽ. സി. ബുക്കിന്റെ താളുകളിലുമായി ചുരുങ്ങി ഇല്ലാതാവും.

## 13.2. ലോകവീക്ഷണം-പ്രതികരണങ്ങൾ

ഇടത്തരക്കാരനായ മലബാറുകാരൻ മലയാളിയുടെ ജീവിത വീക്ഷണം തന്നെയാണ് വള്ളുവരുടേതും. ഈശ്വരനിലും വിധിയിലും അടിയുറച്ചു വിശ്വസിക്കുന്നവരാണവർ. ഇതിഹാസപുരാണങ്ങളും ഐതിഹ്യങ്ങളും അവരുടെ ലോകവീക്ഷണത്തെ രൂപപ്പെടുത്തുന്നതിൽ പ്രധാന പങ്കുവഹിച്ചിട്ടുണ്ട്. സാമൂഹ്യ, സാമ്പത്തിക പിന്നോക്കാവസ്ഥ കുറച്ചൊന്നുമല്ല അവരുടെ വീക്ഷണത്തെ

സ്വാധീനിച്ചത്. മേലാളന്മാരോടുള്ള പുച്ഛമോ, പരിഹാസമോ, വിമർശനമോ അവരുടെ വാക്കുകളിൽ ഇന്നും കാണില്ല. ദിവസങ്ങൾ മുട്ടുകൂടാതെ കഴിഞ്ഞാൽ പഴമക്കാർക്ക് തൃപ്തിയാവും. വായകീറിയവൻ അന്നവും നൽകും. കൊതിച്ചതില്ലെങ്കിലും വിധിച്ചത് കിട്ടാതിരിക്കില്ല. കാലഗതിയോടുള്ള ഈ അയവാർന്ന സമീപനമാണ് അതിജീവനത്തിന് ഈ സമൂഹത്തെ സഹായിച്ചത്.

തൊട്ടുമുമ്പുള്ള തലമുറ അനുഭവിച്ച അവഗണനയും പീഢനങ്ങളും കാലത്തിന്റെ വൃകൃതികളോ, ദൈവേച്ഛയോ ആണ്. അതിനാരെയും കുറ്റപ്പെടുത്തിയിട്ടു കാര്യമില്ല. ബ്രാഹ്മണരുടെ ഇല്ലങ്ങളിൽ പടിപ്പുരക്ക് പുറത്ത് മാത്രമേ നിൽകാവൂ. ക്ഷേത്രപ്രവേശനം പണ്ടൊരു പ്രശ്നമേയല്ല - കാരണം അവിടെ അനർഹമായി കയറി ദൈവകോപം വരുത്താൻ ആരും തയ്യാറല്ലായിരുന്നു. നമുക്കു കയറാൻ പറ്റിയ സ്ഥലത്തു പോയാൽ മതി എന്നാണ് വള്ളുവരുടെ പക്ഷം.

ജന്മികുടിയാൻ ബന്ധങ്ങളും അവരെ പ്രകോപിപ്പിച്ചതായി കാണുന്നില്ല. വാരം അളക്കേണ്ടവരല്ലാത്തതാകാം ഭൂമി സ്വന്തമായുള്ളവരില്ലാത്തതാകാം കാരണം. വഴിമാറി കൊടുക്കുക, ആചാരം പറയുക വാക്കൈപൊത്തി നിൽക്കുക തുടങ്ങിയ പഴയ രീതികളെ ഒട്ടൊരു ബഹുമാനത്തോടെയാണ് അവർ വിവരിക്കുന്നത്.

സ്വതന്ത്രസമൂഹമായി, പരമാവധി പരാശ്രയമില്ലാതെ കഴിഞ്ഞുകൂടിയതിനാലാവണം ഇത്തരമൊരു സമീപനം അവർക്കുണ്ടായത്. ജാതിവ്യവസ്ഥ, ഫ്യൂഡലിസ്റ്റിക് സമ്പ്രദായങ്ങൾ എന്നിവയുടെ തിക്തഫലങ്ങൾ അവർക്കേറെ അനുഭവിക്കേണ്ടി വന്നില്ല. കാരണം പെരുമ്പുഴഅക്കാലത്ത് ആരുടേയും ജന്മസ്വത്തായിരുന്നില്ല. ആപുഴ അവർക്ക് അച്ഛനാണ്. ദൈവവുമാണ്.

പരമ്പരാഗതമായി കൈവന്ന അടിമത്തം ദൈവദത്തമായി കരുതി അനുഭവിച്ചുപോന്നു. അടിമപ്പണം ഒടുക്കേണ്ടത് പെരുമാളുടെ തൃപ്പടിയിലാകയാൽ അതിലും അവർക്ക് പരാതിയില്ല. ഭ്രഷ്ടസമൂഹം എന്നല്ലാതെ അവരുടെ സ്വാതന്ത്ര്യത്തെ, മറ്റുള്ളവരുടെ കാര്യത്തിലിടപെടാത്ത കാലത്തോളം ആരും നിഷേധിച്ചിരുന്നില്ല. സാമൂഹ്യവിലക്കുകൾ (മീശവെക്കരുത്, etc) ആചാര രൂപത്തിൽ നടപ്പായതാകയാൽ മുറുമുറുപ്പില്ലാതെ അനുസരിക്കുകയും ചെയ്തു.

പണ്ട് ജീവിക്കാൻ സ്കൂൾ വിദ്യാഭ്യാസം ആവശ്യമില്ലായിരുന്നു. അതുകൊണ്ട് പഠിച്ചില്ല. പഠിക്കാനുള്ള സൗകര്യങ്ങളും തീരെയില്ലായിരുന്നു. ഇന്ന് പഠിക്കാനുള്ള സൗകര്യങ്ങളും ആനുകൂല്യങ്ങളും ധാരാളമുണ്ട്. പക്ഷെ പഠിച്ചിട്ടും വലിയ പ്രയോജനമില്ലാതായി. സമർത്ഥന്മാർ ആനുകൂല്യങ്ങൾ തട്ടിയെടുക്കുകയാണ്. പട്ടികജാതി സംവരണം ലഭിക്കുന്നുണ്ട്. ചിന്തിക്കുന്ന വള്ളുവയുവാക്കൾ ഈ സംവരണ രീതിയിൽ അതൃപ്തരാണ്. ആനുകൂല്യം കൊണ്ട് ഉദ്യോഗം നേടിയവർ അവരുടെ മക്കളെ നല്ലരീതിയിൽ പഠിപ്പിക്കും. അതിനുവേണ്ട സാഹചര്യങ്ങൾ അവർക്കുണ്ട്. മത്സരത്തിൽ അവരോട് ജയിക്കാൻ പാവപ്പെട്ടവന്റെ മക്കൾക്ക് ഒരിക്കലും ആകില്ല. ആനുകൂല്യങ്ങൾ അതുകൊണ്ട് സമൂഹത്തിലെ സമ്പന്ന വിഭാഗത്തിന്ന് മാത്രമായി ലഭിക്കുന്നു. സാധാരണക്കാരന്ന് അതിന്റെ ഗുണം ഒരിക്കലും ലഭിക്കുന്നില്ല. മിക്കവള്ളുവക്കോളനികളിലും ഈപരാതി ഉയർന്നു കേട്ടു. ആനുകൂല്യങ്ങൾ ചെറിയൊരു ശതമാനമേയുള്ളൂ. അത് കിട്ടാത്തവർക്ക് മുൻഗണന നൽകണം. ജാതി മാത്രം നോക്കിയാൽ പോര!

കാലം മാറിവന്നതോടെ നന്മ തന്നെയാണ് ഉണ്ടായതെന്ന് അവർ കരുതുന്നു. ആവശ്യങ്ങൾ വർദ്ധിച്ചുവന്നിരിക്കുന്നു. ഒരു തോർത്തുമുണ്ടും, കോണകവുമുണ്ടായാൽ ഒരു കൊല്ലം ഒപ്പിക്കാവുന്നിടത്ത് ഇന്ന് എന്തെല്ലാം വേണം? പാർപ്പിടം ആഹാരം, വിനോദം തുടങ്ങിയകാര്യത്തിലും ഈ സ്ഥിതിതന്നെയാണ്. പണ്ട് ജോലിചെയ്താൽ കൂലി തുച്ഛമായിരുന്നു. ചിലവുകളും അങ്ങിനെതന്നെ. എന്നാലിന്ന് എത്ര കിട്ടീട്ടെന്താകാര്യം? ഒന്നുകൊണ്ടും ഒരു 'തേച്ച'ലില്ലാതെ (തികവ്) പോവുകയാണ്!

അച്ഛനും, അമ്മയും അമ്മാമൻമാരുമൊക്കെയുള്ള പഴയകൂട്ടുകുടുംബ വ്യവസ്ഥ വള്ളുവർക്കില്ല. അച്ഛനുമമ്മയും കുട്ടികളുമാണവരുടെ കുടുംബം. സ്നേഹബന്ധത്തിന്ന് ഇന്നത്തെക്കാൾ ബലമുണ്ടായിരുന്നു പണ്ട്. മൂത്തവരെ കണ്ടാൽ ഇന്ന് ആർക്കും ഒരു ബഹുമാനവുമില്ലാതായി. മനുഷ്യൻ 'പഠിക്കുന്തോറും പുത്തി കുറഞ്ഞുവരികയാണെന്ന് തോന്നുന്നു' പരിഷ്കാരങ്ങൾ വന്നതോടെ സംസ്കാരം കുറഞ്ഞുപോയി എന്ന് വള്ളുവർ പരിതപിക്കുന്നു.

പുഴകൾ മലിനമാക്കുന്നതിനെക്കുറിച്ച് ഏറ്റവുമധികം പ്രതിഷേധിക്കുന്നത് വള്ളുവരാണ്. പ്ലാസ്റ്റിക്ക് സാധനങ്ങളും, അറവുശാലകളിലെ മാലിന്യങ്ങളും പുഴയിൽ തള്ളുന്നത് നദിയെ നശിപ്പിക്കും. പ്ലാസ്റ്റിക്കാണ് ഏറ്റവും ശല്ല്യം. പുഴക്കരയിലെ ഞീങ്ങക്കാടുകളിൽ (അത്ത് ഉണ്ടാക്കാനുപയോഗിക്കുന്ന മുൾചെടി) ആയിരക്കണക്കിന്ന് പ്ലാസ്റ്റിക് സഞ്ചികൾ കുടുങ്ങി നിൽക്കുന്നത് അവർ ചൂണ്ടിക്കാട്ടിത്തന്നു. വലകളിൽ കൂടുങ്ങിയും അവ ശല്ല്യമുണ്ടാക്കും.

ഭക്തിവിശ്വാസങ്ങൾ കൂടിവരികയാണെന്നാണ് വള്ളുവരുടെ അഭിപ്രായം. പണ്ട് അപൂർവ്വമായി മാത്രം കെട്ടിയാടിക്കാറുള്ള പെരുമ്പുഴയച്ഛൻ ദൈവം ഇന്ന്

മിക്ക കോളനികളിലും വർഷന്തോറും ഉണ്ടാവും. ദുർമന്ത്രവാദവും, നാടൻ ചികിത്സയും അന്യം നിന്നുപോയി. ആധുനിക ചികിത്സാരീതികൾ അത്ഭുതവും ആശയും പകരുന്നു. പണ്ടൊക്കെ 12 പെറ്റാൽ രണ്ടെണ്ണം ബാക്കിയായാൽ ഭാഗ്യം. ഇന്നതല്ല സ്ഥിതി. പഴമ എല്ലാം നല്ലതാണെന്ന് പറയാനാവില്ല. ചികിത്സക് ചെലവ് കൂടിയതൊഴിച്ചാൽ ബാക്കിയെല്ലാം ഉത്തമം തന്നെ! അഭിപ്രായങ്ങൾ ഇങ്ങനെയൊക്കെയാണെങ്കിലും പഴയചില ചൊട്ടുവിദ്യകളിലും, രക്ഷകെട്ടുന്നതിലും ചെറിയൊരുവിശ്വാസം ഇന്നും നിലനിൽക്കുന്നുണ്ട്.

ഈശ്വരാരാധനയെക്കുറിച്ചും ആരോഗ്യകരമായ വിശ്വാസരീതികളാണ് ഇന്നുള്ളത്. ദൈവകോപത്തിന്ന് ഇരയാവാതെ നോക്കണമെന്നുതന്നെയാണവരുടെ പക്ഷം 'ദാവാധീനം' എന്നവാക്കിന്ന് ഭാഗ്യം എന്നർത്ഥം മാത്രമേ അവർ നൽകുന്നുള്ളൂ. സാമൂഹ്യമായ ഐക്യത്തിന്നും വളർച്ചയ്ക്കും ക്ഷേത്രാരാധനാ സമ്പ്രദായം ഉപകരിക്കും. ആ പൈതൃകം സംരക്ഷിക്കേണ്ടതുതന്നെ.

പുതിയ വേഷഭൂഷാദികളോടും, വിനോദോപാധികളോടും ഒട്ടു വൈമുഖ്യം ഇല്ല. അവരവരുടെ സംസ്കാരത്തിനിണങ്ങുന്നതായിരുന്നെങ്കിൽ നന്നായേനേ പുതുതലമുറക്ക് എന്താഇഷ്ടം എന്നുവച്ചാൽ നടക്കട്ടെ. നല്ലതേ നിൽക്കൂ. പഴയ പല ഫാഷനുകളും ഇന്ന് കാണാനില്ലാതായില്ലേ എന്നവർ ചോദിക്കുന്നു. പണവും, സമയവും, ആരോഗ്യവുമുണ്ടെങ്കിൽ സുഖിക്കാൻപറ്റിയ കാലമാണിത്. ഒന്നിനും വിലക്കില്ല. പക്ഷെ ഉള്ളോനെ എല്ലാം ഉള്ളൂ. ഇല്ലാത്തവനെന്നത്തെയും പോലെ ജന്മം ഒടുക്കേണ്ടിവരുന്നു. എല്ലാം ക്രമേണശരിയായി വരുമെന്നും കാലം പ്രതീക്ഷതന്നെയാണ്. നൽകുന്നതെന്നും മിക്കവരും വിശ്വസിക്കുന്നു.

നേടാനല്ലാതെ നഷ്ടപ്പെടാൻ ഒന്നുമില്ലാതിരുന്ന സമൂഹമാണ് വള്ളുവരുടേത്. ജീവിതത്തോടുള്ള ആരോഗ്യകരമായ സമീപനമാണ് അവരെ കാലത്തെ അതിജീവിച്ച് നിലനിൽക്കാൻ സഹായിച്ചത്. എല്ലാം സ്വന്തമായി കണ്ടെത്തേണ്ടിയിരുന്നു. ദൈവത്തെപ്പോലും. അവരുടെ സ്വാതന്ത്ര്യബോധത്തിന്റെയും, ഈശ്വരവിധേയത്വത്തിന്റേയും മകുടോദാഹരണമാണ് പെരുമ്പുഴയച്ഛൻ ദൈവം. വീരനാണെങ്കിലും അതിനേക്കാളുപരി ത്യാഗത്തിന്റേതാണ് ആമൂർത്തി. വള്ളുവരുടെ പ്രകൃതിയോടും സമൂഹത്തോടും, കാലത്തോടുമുള്ള പ്രതികരണത്തിന്റെ ചരിത്രസാക്ഷികൂടിയാണ് പെരുമ്പുഴയച്ഛൻ. പ്രകൃതി അവിടെ മനുഷ്യാകാരം പൂണ്ട് നിഗ്രഹാനുഗ്രഹശക്തിയോടെ നിലകൊള്ളുന്നു. അതിനോടുള്ള വിധേയത്വം - ഒഴുക്കിനനുസരിച്ച് ബുദ്ധിപൂർവ്വം നീങ്ങാനുള്ള കഴിവും ശക്തിയും വള്ളുവ സമൂഹത്തിനു നൽകുന്നു.

അധ്യായം: പതിനാല്

# ഉപസംഹാരം

'കണ്ണൂർ-കാസർക്കോഡ് ജില്ലകളിലെ വള്ളുവർ-ജീവിതവും സംസ്കാരവും' എന്ന ഈ ഗവേഷണ പ്രബന്ധം പൂർണ്ണരൂപത്തിൽ മൂല്ല്യ നിർണ്ണയത്തിനായി സമർപ്പിക്കുകയാണ്. മലബാറിലെ പ്രസിദ്ധമായ വളപട്ടണം, കുപ്പം, പെരുമ്പപ്പുഴകളുടെ തീരദേശങ്ങളിൽ പത്തിലധികം കോളനികളിലായി ജീവിക്കുന്ന ചെറിയൊരു സമൂഹമാണ് വള്ളുവരുടേത്. പിന്നോക്കസമുദായമായി കണക്കാക്കി പട്ടികജാതിയിൽ ഉൾപ്പെടുത്തിയ വള്ളുവർക്ക് കേരളത്തിലേക്കുള്ള വരവുകൊണ്ട് നേട്ടമൊന്നുമുണ്ടായില്ല. തകർച്ചയുടേയും ദുരിതങ്ങളുടേയും ചിത്രങ്ങളാണ് അവരുടെ വംശചരിത്രം അനാവരണം ചെയ്യുന്നത്. കാലം മായ്ക്കാത്ത മുറിപ്പാടുകളില്ല. ഇന്നവർ പിന്നോക്കാവസ്ഥയിൽ നിന്ന് മെല്ലെ ഉയർന്നുവരുന്നുണ്ട്. പഴയ അടിമത്തത്തിന്റെ കഥകൾ ചിലചടങ്ങുകളിൽ സൂചിതമായിക്കാണാം.

വള്ളുവ ആവേദകരുമായി അഭിമുഖം നടത്തിയും, അവരുടെ ആഘോഷങ്ങളിലും, ഇതരചടങ്ങുകളിലും ഭാഗഭാക്കായും, സമാഹരിച്ച വിവരങ്ങളും അവയുടെ വിശകലനങ്ങളും നിഗമനങ്ങളുമാണ് മുന്നദ്ധ്യായങ്ങളിലുള്ളത്. വള്ളുവർ, വള്ളുവരായി നിലനിൽക്കുന്നത് അവർക്ക് മറ്റുള്ളവരിൽ നിന്ന് എന്തോ ചില പ്രത്യേകതകൾ ഉള്ളതുകൊണ്ടാണ്. അവയെന്തൊക്കെയെന്ന് കണ്ടെത്താൻ

ഗവേഷണം സഹായിച്ചിട്ടുണ്ട്. കുലത്തൊഴിൽ, വംശചരിത്രം, വള്ളുവശബ്ദത്തിന്റെ നിഷ്പത്തി എന്നിവ തുടക്കത്തിൽ അവ്യക്തങ്ങളായിരുന്നു.

'വള്ളുവ' എന്ന ജാതിനാമം 'വടക്കൻ' എന്ന വാക്കിൽ നിന്നുണ്ടായതാണ്. 'കടവർ' എന്നുകൂടെ വള്ളുവരെ വിളിക്കാറുണ്ട്. കടവുകടത്തുന്നവനായതുകൊണ്ടല്ല പെരുമാൾ ദാസനായതുകൊണ്ടാണ് ആ പേരുവന്നത്. വടക്കനെ പേരുതിരിച്ചുവിളിച്ച് അടിമയായി പ്രഖ്യാപിച്ചപ്പോഴാണ് കടവനായി മാറിയത്. ബഡഗ ശബ്ദത്തിന് വടക്കൻ എന്ന് ഗുണ്ടർട്ടും അർത്ഥം നൽകിയിട്ടുണ്ട്. കുടകുഭാഗത്തുനിന്ന് കേരളത്തിലേക്ക് കച്ചവടത്തിനായിവന്ന വണികവൈശ്യസമുദായക്കാരുടെ പിന്തുടർച്ചക്കാരാണ് ഇന്നത്തെ വള്ളുവർ. പെരുമാൾക്ക് ചുങ്കം കൊടുക്കാൻ വിട്ടുപോയതിന്റെ പിഴയൊടുക്കിത്തീരാത്ത തിനാൽ ഇന്നും ഇവിടെ വള്ളുവർ-കടവനായി ജീവിക്കുന്നു. അടിമപ്പണം എന്ന കാഴ്ച ദ്രവ്യം ഇന്നും അവർ ദേവപ്രീതിക്കായി ഒടുക്കുന്നു. ഈശ്വരനുള്ള കടം വീട്ടിത്തീർക്കാൻ ആർക്കാവും?

വള്ളുവസമൂഹത്തിലേക്ക് ശിക്ഷിക്കപ്പെട്ട് ഭ്രഷ്ടരായ പലരും പിൽകാലത്ത് ചേർന്നിട്ടുണ്ട്. അതുകൊണ്ടാണ് ആചാരവിശേഷങ്ങളിൽ ചിലപ്പോൾ മിശ്രഭാവം കാണുന്നത് (മേൽകുടുമ ഉദാഹരണം) കേരളീയമായ മരുമക്കത്തായവും മക്കത്തായവും ഒരുപോലെ അവർ പിന്തുടർന്നുകാണുന്നു. ദായക്രമവ്യവസ്ഥക്ക് ഭൗതിക സമ്പത്താണല്ലോ പ്രധാനം. അതില്ലാത്തവർക്ക് വ്യവസ്ഥയുടെ ആവശ്യമില്ല. കുടുംബജീവിതത്തിൽ മക്കത്തായ ക്രമംതന്നെയെങ്കിലും വിവാഹക്കാര്യത്തിൽ അമ്മവാന്റെ മകനെ / മകളെ സ്വീകരിക്കും.

പാരമ്പര്യമായി ലഭിച്ച കുലത്തൊഴിൽ മത്സ്യബന്ധനമാണെന്നു പറയുന്നുവെങ്കിലും അതല്ല എന്ന് വ്യക്തമായി. ജാത്യാചാരമനുസരിച്ച്

കുലത്തൊഴിലില്ല വള്ളുവർക്ക്. പൂർവ്വികർ ചാതുർവർണ്ണ്യരീതിയിൽ വൈശ്യവൃത്തികളായിരുന്നു. എന്നുമാത്രം. കേരളത്തിലെത്തിയ ശേഷം നിത്യവൃത്തിക്ക് കടവുകടത്തലും, മത്സ്യബന്ധനവും കൃഷിപ്പണിയും ഒക്കെ സ്വീകരിച്ചു അവർ. ജാതിസമ്പ്രദായം തൊഴിലിനെ അടിസ്ഥാനമാക്കി മാത്രമല്ല ഉണ്ടായത് എന്ന് വ്യക്തമാക്കുന്നു വള്ളുവരുടെ ചരിത്രം

കേരളത്തിൽ പരദേശികളിൽ ചിലർ ഇന്നും അവരുടെ ഭാഷയും സംസ്കാരവും നഷ്ടപ്പെടുത്താതെ നിലനിൽക്കുന്നുണ്ട്. പക്ഷെ അവരുടെ സാഹചര്യമല്ല വള്ളുവർക്ക് ലഭിച്ചത്. ഭാഷയും സംസ്കാരസവിശേഷതകളും നിലനിർത്തിക്കൊണ്ടു പോവണമെങ്കിൽ സാമ്പത്തിക ഭദ്രത അത്യാവശ്യമാണ്. അത് വള്ളുവർക്ക് ആദ്യകാലത്തില്ലായിരുന്നു. സാഹചര്യങ്ങളോട് അതിവേഗം പൊരുത്തപ്പെട്ട് പോകാനുള്ള കഴിവ് വള്ളുവർക്ക് ഏറെയുള്ളതുകൊണ്ട് അവരതിവേഗം കേരളീയ ജനജീവിത ഭാഗമായി. ഭാഷയും സംസ്കാരവും ഉൾക്കൊണ്ടു.

വംശസ്ഥാപകനും, കാരണക്കാരനുമായ വണികനേതാവിന്റെ പേരിൽ സ്വന്തമായ ഒരു ആരാധനാമൂർത്തിയേയും അവർകണ്ടെത്തി. പെരുമ്പുഴയച്ഛന്റെ കാവ്യസൗന്ദര്യം നിറഞ്ഞ ധ്വന്യത്മകമായ കഥയിൽ വംശോൽപത്തി ചരിത്രം കുറിച്ചിട്ടത് ഉപകാരപ്രദമായി. ദൈവം വെടിഞ്ഞ അവരെ രക്ഷിച്ചത് നദിയാണ്. നദി അവർക്ക് പെരുമ്പുഴയമ്മയും, പെരുമ്പുഴയച്ഛനുമാണ്! പെരുമാൾ യജമാനനും. എത്രസമർത്ഥമായാണ് തലമുറകളായി ഒരു ജനസമൂഹത്തെ അടിമകളാക്കിവെച്ചത് എന്ന് വള്ളുവരുടെ ചരിത്രം വ്യക്തമാക്കുന്നു.

വള്ളുവർ സുന്ദരന്മാരും സുന്ദരികളുമാണ് എന്ന് ഹെർമൻ ഗുണ്ടർട്ട് എഴുതിയത് അവരുടെ വംശചരിത്രത്തിന്ന് നൽകിയ അംഗീകാരമായിക്കരുതാം.

കറുത്ത തെലുങ്ക്, തമിഴൻ ചെട്ടിമാരും, ചെട്ടിച്ചിമാരും മാത്രമല്ല വെളുത്ത ചെട്ടിയാന്മാരും ചെട്ടിച്ചികളും കേരളത്തിലേക്കുവന്നിട്ടുണ്ട് എന്നത് വ്യക്തമാണ്. സ്ത്രീകൾക്ക് ഏറെ സ്വാതന്ത്ര്യവും അംഗീകാരവും നൽകുന്ന സമൂഹമാണ് വള്ളുവരുടേത്. മറ്റ് പല ജാതി സമൂഹങ്ങളിലും സ്ത്രീരക്തസാക്ഷികൾ ദേവതകളായി മാറിയ ക്രൂരശോക കഥകളുമുണ്ട്. വ്യഭിചാരം, അനർഹ പ്രേമം, ആചാരലംഘനം എന്നിവയാരോപിച്ച് വെള്ളത്തിൽ കെട്ടിത്താഴ്ത്തിയും, ചുട്ടുകൊന്നും ദേവതകളെ ഉണ്ടാക്കിയവരുണ്ട്. തന്റേടിയും തറവാടിയുമായ വള്ളുവ സ്ത്രീകളെ അങ്ങിനെ അത്രയെളുപ്പം ബലികൊടുക്കാൻ സാധ്യമല്ലതന്നെ. പ്രതികൂലസാഹചര്യങ്ങളിൽ ആരുടെ മുമ്പിലും കൂസാതെ, കളങ്കമേശാതെ ജീവിച്ചവരാണവർ. പെണ്ണിനെ ക്രൂശിക്കാതെ മധുരോദാരമായ സങ്കൽപത്തെ ദേവസ്ഥാനത്തിരുത്തിയ വള്ളുവരുടെ സാംസ്കാരിക ഔന്നത്യവും സമത്വബോധവും സ്തുത്യർഹമാണ്.

വള്ളുവ സമുദായത്തിന്റെ വ്യക്തിത്വത്തിന്നാധാരമായ ആചാരാനുഷ്ഠാനങ്ങളും, ഗോത്രസംവിധാനങ്ങളും ഇന്നതിവേഗം കാലഹരണപ്പെട്ടുകൊണ്ടിക്കയാണ്. കാലോചിതമായ വിദ്യാഭ്യാസ സമ്പ്രദായവും, തൊഴിൽ സംസ്കാരവും സ്വത്വം നഷ്ടപ്പെടുത്തുകയാണെങ്കിലും കേരളീയ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കടന്നുവരികയാണവർ എന്നത് ആശ്വാസകരമാണ്. പഴമയെ പൂർണ്ണമായും കൈയ്യൊഴിഞ്ഞാലും വള്ളുവസമൂഹത്തിന് നേട്ടങ്ങളേ ഉണ്ടാവുകയുള്ളൂ. ശാസ്ത്രസാങ്കേതിക വിദ്യയുടെ നേട്ടങ്ങളുടെ മഹപ്രളയത്തിൽ പഴമയുടെ മുദ്രകളെല്ലാം കുത്തിയൊലിച്ചു പോവുകയാണ്. കാലത്തിന്റെ സ്വാഭാവികമായ ഈ പ്രളയപ്രവാഹത്തിൽ നിന്ന് കൗതുകം കൊണ്ടു മാത്രം ചില വളപ്പൊട്ടുകളും, മയിൽപ്പീലിക്കമ്പുകളും പെറുക്കിവെച്ചുവെന്നു മാത്രം. വിജ്ഞാനപ്രദവും

രസകരവുമായിരുന്നു ബഹുമാനപ്പെട്ട ബ്രഹ്മശരീ എം. വി. വിഷ്ണുനമ്പൂതിരി മാസ്റ്ററുടെ നേതൃത്വത്തിലുള്ള അന്വേഷണം. സഫലമെന്നു അഭിമാനത്തോടെ തന്നെ ഈ പ്രബന്ധം കണ്ണൂർ സർവ്വകലാശാലയുടേയും, വിജ്ഞാനകുന്ദുകികളുടേയും അംഗീകാരത്തിനായി സമർപ്പിക്കുന്നു.

---

# ഗ്രന്ഥസൂചി


1. ജോർജ്ജ് കെ.എം (ഡോ.) - സാഹിത്യചരിത്രം പ്രസ്ഥാനങ്ങളിലൂടെ, N B S, കോട്ടയം, 1989.
2. പത്മനാഭപിള്ള ശ്രീകണ്ഠേശ്വരം - ശബ്ദതാരാവലി, N B S 1990.
3. പരമേശ്വരയ്യർ എസ്. ഉള്ളൂർ - കേരള സാഹിത്യ ചരിത്രം, കേരള സർവ്വകലാശാല, 1970.
4. വില്ല്യം ലോഗൻ - ലോഗന്റെ മലബാർ മാന്വൽ പരിഭാഷ ടി. വി. കൃഷ്ണൻ, മാതൃഭൂമി 1996
5. വിഷ്ണുനമ്പൂതിരി എം.വി. (ഡോ) - നാടോടി വിജ്ഞാനീയം DC Books, 1996.
6. വിഷ്ണുനമ്പൂതിരി എം.വി. (ഡോ) - ഫോക്ക്ലോർ നിഘണ്ടു
7. ഹെർമൻ ഗുണ്ടർട്ട് - മലയാളം-ഇംഗ്ലീഷ് ഡിക്ഷ്ണറി, ബാസൽ മിഷൻ, മംഗലാപുരം, 1972.
8. റോബർട്ട് കാഡ്വൽ - എ കംപാരിറ്റീവ് ഗ്രാമർ ഓഫ് ദ്രവീഡിയൻ ലാംഗ്വേജ്സ്, മദ്രാസ് യൂണിവേഴിസിറ്റി 1961
9. രാഘവവാരിയർ - കേരളചരിത്രം, വള്ളത്തോൾ വിദ്യാപീഠം
10. രാജരാജവർമ്മ ഏ. ആർ - കേരളപാണിനീയം, N B S 1971.
11. കെ. ഗോദവർമ്മ - കേരളഭാഷാ വിജ്ഞാനീയം കേരളസർവ്വകലാശാല (97)
12. സി. ജെ. ജോർജ്ജ് - വാക്കിന്റെ സാമൂഹിക മനഃശാസ്ത്രം കറന്റ് ബുക്സ്, തൃശ്ശൂർ 1988
13. ബാലകൃഷ്ണൻ പി. കെ. - ജാതിവ്യവസ്ഥിതിയും, കേരള ചരിത്രവും
14. രാഘവൻ പയ്യനാട് (ഡോ.) - 'ഫോക്‌ലോർ' ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്
15. എൻ. കൃഷ്ണപ്പിള്ള - കൈരളിയുടെ കഥ (1958)
16. N B S കോട്ടയം - വിശ്വവിജ്ഞാനകോശം
17. ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, തിരുവനന്തപുരം - നാടൻ കളികളും വിനോദങ്ങളും
18. സ്റ്റേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ലാംഗ്വേജസ് - തെയ്യം

അനുബന്ധം: ഒന്ന്

## വള്ളുവരുടെ പാട്ടുകൾ

പെരുമ്പുഴയാറ്റിൻ നിന്ന് കിട്ടിയ പെരുമ്പുഴയച്ഛൻ ദൈവത്തെ രണ്ട് വള്ളുവർ (വടുവർ) ആനയിച്ചുകൊണ്ടുവന്നപ്പോൾ ദൈവം അവരുടെ മുമ്പിൽ തന്റെ വിശ്വരൂപം കാട്ടിക്കൊടുക്കുന്നു. അവരിലൊരാൾ ദൈവത്തിന്റെ പൂർവ്വവൃത്താന്തങ്ങൾ ചൊല്ലിവാഴ്ത്തി സ്തുതിക്കുന്നതാണ് ഈ കീർത്തനം.

ഓം

പരമശിവൻ തിരുമകനാം കരിവരമുഖൻ,
കവിമാതാവും, മുരഹരനും തുണ മമ ഗുരുവും.
കവിയുര ചെയ്യാൻ മുരഹരനും പുരുഹൂതാദി-
സുരജനവും സരസിജഭവനും, ധരണീധൃത
ശാണ്ഡ്യന്മാരും നാരദമുനിയും, മറനാലാക്കീടിന
വ്യാസൻ, താരക കോപിത ജനവും
മാനസമലിനം മമ ത്വരിതം തീർത്തരുളേണം.
മലരമ്പിനൊടൊത്ത പെരുമ്പുഴയച്ഛൻ
ചരണാരുണ പങ്കജമലസാതെ വണങ്ങുന്നേ-
നഘജാലമൊഴിപ്പാൻ, മുടിയിൽ ജട,
ല്കുടസമാനായുധവും കരതാരതിലേന്തും

നിടിലേക്ഷണ ഭക്തജനോത്തമനിമ്മഹി തന്നിൽ
അനവരതം സാധുജനങ്ങളെയവനം ചെയ്തീടു-
വതിനായവതാരം ചെയ്ത വിശേഷമതു-
രചെയ്‌വാനായരുതരുതു പെരുമ്പുഴയച്ഛൻ
കരുണയെനിക്കുണ്ടെന്നാകിൽ പറവൻ തവ
ചരിതാമൃതമൊട്ടറിയും വണ്ണം.
മാനും, മഴു, ഭൂതി, കടുന്തുടി,ശൂലം ച
കപാലവുമാറും മറ്റും പല ഭൂഷണമുള്ള
ശിവൻ പരമീശൻ ചരണാംബുജസേവകരായി
പണ്ടുളവായി വടുവന്മാരായി ധരണിയിൽ
പരദേശേമരുവീടുന്നവർ പോൽ
അവബോധമവർക്കൊരുവർക്കില്ലതു
കാരണമില്ല വിഷാദം, ശിവ ശിവ
യെന്നല്ലാതുള്ളൊരു സ്മരണയുമില്ല.
എന്തിനു ചൊല്ലീടുന്നവരുടെ ചിന്തന
മറ്റൊന്നിലുമില്ലാ, സന്തോഷിച്ചുവരു
മവിടെ വസിക്കും കാലം, തത്രനിവാസി-
കളിലൊരുവൻ പടുവള്ളിമതിലകമാം
വസ്ത്യേമരുവും കങ്കാള ദേവോത്തമനും
തൽപ്പത്നീബാരിക്കാദേവിയുമനപത്യത്വം
കൊണ്ടുരുതാപേന രമാപതിഭജനം
ചെയ്താരവരും സന്തതിലാഭാർത്ഥം
സേവിക്കുമവരുടെ ഭക്തിനിമിത്തം
ചെന്താമരനയനൻ, ചിന്മയനംബുജനാഭൻ
ശാശ്വതനഖിലാധാരൻ പരമീശന-
വനീഭരനാശനനാശ്രിതജനപാലൻ
ദമ്പതിമാരുടെ മുമ്പിൽ പെട്ടെന്നെഴുന്നള്ളി
മുദാ പുനരാഗ്രഹമെന്തെന്നുരചെയ്കെന്നുട-

നിഷ്ടദനരുളിച്ചെയ്താരവരും ബഹുഭക്ത്യാ
വന്ദിച്ചുരചെയ്താരവരുടെ വാഞ്ചിത-
മംഭോരുഹലോചനനിന്ദ്രാനുജൻ
നേരത്തോടരുൾ ചെയ്താൻ കേട്ടീടുക
നിങ്ങളു, മെൻകൃപയാലൊരുസുതനുണ്ടാം
വടുവശ്രേഷ്ഠനവൻ വാട്ടമകന്നു വളർന്നീടുന്നേൻ
സകലജനപ്രിയനായവിരതമഖിലമവൻ
ശീലിച്ചീടും, സാധുജനങ്ങളുമവനെ
ബഹുമാനിച്ചീടും, ഗുരുചരണാംഭോജയുഗം
മടികൂടാതെ ഭജിക്കുമവൻ, നിജ ഗുരു
വചനാമൃതമേപ്പൊഴുതും പാനം ചെയ്യും.
സാരസമിഴിമാർക്കുമനാരതമുണ്ടാമവനോ-
ടനുരാഗം, സഖിനിവഹസമേതം പോകും.
മറ്റൊരുദേശേ, ഒരു പിഴ അറിയാതെ
വന്നോരു മൂലം ജ്വരപീഢിതനായി-
ട്ടറുതിഭവിച്ചഴകിയ ദൈവക്കരുവാമവനും,
നിർണ്ണയമെന്നരുളിച്ചെയ്തരവിന്ദേക്ഷണനാശു
മറഞ്ഞഥ പൂർണ്ണസുഖം ദമ്പതിമാർക്കുളവായിതു
പിന്നെ കങ്കാളദേവരുമഴകിയ തിങ്കൾമുഖി
പത്നിയുമവരുടെ സങ്കടമറ്റാലയമതിൽ
മരുവും കാലം, കാലസ്വരൂപനാമീശ്വരാ-
നുജ്ഞയും പാലിച്ചു കങ്കാളദേവരും
പത്നിയും കാലംകഴിക്കും ദശാന്തരേ
പതിനിക്കു ചേലോടു ഗർഭമുണ്ടായിത്തികഞ്ഞനാൾ
ഉണ്ടായീതർഭകൻ പൂമ്പാണതുല്ല്യനായ്
ഉണ്ടാകുമോ ഹേശപോക്തിക്കിളക്കവും?
കണ്ടീടുന്ന മാതാപിതാക്കൾക്കുണ്ടായാമോദം
പറയരുതേതുമേ, ജാതകർമ്മം ചെയ്തു

നാനാജനങ്ങൾക്കു താതനാം കങ്കാളദേവൻ
ദാനംചെയ്തു നൂതനാം ബാലനെക്കണ്ടു
സന്തോഷേണ കാതരാക്ഷീജനമെല്ലാം
മയങ്ങിനാർ, വാരിയെടുത്തുവക്ഷസ്സിലൻപോ-
ടണച്ചാരോമലുള്ളിൽ വാഴ്കെന്നുചൊല്ലി
പ്പുണർന്നോരോതരം പാട്ടുപാടിയും
ബാലന്റെ ചാരുമുഖാംബുജം ചുംബിക്കയും ചിലർ
ആറുമാസം കഴിഞ്ഞോരു ബാലൻ തന്നി
ക്കന്നദാനം ചെയ്തിതഞ്ചായവസരേ ആറു
ശാസ്ത്രങ്ങളും, പെരുമറനാലു, മാകെ കണക്കുകളും
പഠിച്ചാനവൻ തഷൈത്രവനിത്യം വയസ്യ-
രോടൊത്തിരുന്നത്തലേറ്റുള്ള കങ്കാള-
ദേവാത്മജൻ ചിത്രാകൃതി പുകഴ്ത്തീടുവാനാ-
കില്ലിത്രിലോകത്തിങ്കലുള്ളവർക്കാർക്കുമേ.
ചാരുകോടീരബന്ധദ്യുതി നെറ്റിതൻനേരെ
തിലകവും, ചില്ലിദ്വയങ്ങളും കാരുണ്യ
നേത്രങ്ങളും കാതുരണ്ടിലും പാരംവിളങ്ങുന്ന
കുണ്ഡലദ്വന്ദവും, പ്രത്യഗ്രമായിരുന്നീടു
മെൾപൂവിനോടൊത്ത നാസ, മുത്തിനൊത്ത
ദന്തങ്ങളും, കനത്തഗണ്ഡങ്ങളുമരുണാധരം
ചിത്രം ഗളത്തിലോരോതരം മാല്യവും
കങ്കണം പൊൻമോതിരങ്ങളാലും രമ്യ-
മങ്കുരിക്കും പാണിപങ്കജദ്വന്ദവും
കുങ്കമാലംകൃതവത്സവും വെള്ളിയാൽ
ശൃംഖലപോലുള്ളതോരോന്നരയതിൽ
പെട്ടെന്നുവേഷ്ടിച്ചതിൻ മീതെ ചേർത്തുള്ള
പട്ടാംബരം, ശ്വേതകൂർമ്മങ്ങളൊത്ത
വാട്ടമറ്റുള്ള പുറവടിദ്വന്ദവും

ഒട്ടൊട്ടുമിന്നും നഖജാലശോഭയും
ഏവം മനോഹരൻ ബുദ്ധിമാൻ
കങ്കാളദേവാത്മജൻ നിരൂപിച്ചു
കച്ചോടത്തിന്നാവിർമുദാഗമിക്കേണ-
മെന്നക്കാലമമ്മോമനെ ചെന്നുകണ്ടു
കൗതൂഹലാൽ ഖർജ്ജൂരവും, പൊന്നു
കൊണ്ടുചമച്ചുള്ളവ കാഴ്ചവെച്ചാശു
വന്ദിക്കും കുമാകരൻ തന്നെ പ്രീത്യാ
പുണർന്നുചൊന്നാൻ മാതുലൻ, തെളിഞ്ഞ-
ത്ര നീ വന്നതിൻ കാരണമെന്തെടോ ചൊല്ലു-
കെന്നതു കേട്ടൻപോടു ചൊന്നാനവൻ
കല്ല്യാണമോടെ വയസ്യരെല്ലാവരും
നല്ല കച്ചോടത്തിനുണ്ടുപോയീടുന്നു.
കില്ലില്ലെനിക്കുമുണ്ടാഗ്രഹം പോകുവാൻ
എന്നതിനെനിക്കാശീർവചനവും തന്നെ
രുതന്മാരെയും മുദാതന്നീടുകെന്ന്
സന്തോഷേണ ചൊല്ലിനാൻ, മാതുലൻ
വത്സനാകും നിനക്കിച്ചൊന്ന വേലക്കൊരു-
ത്സാഹമുണ്ടായതോർക്കിലത്യത്ഭുതം
മൽസോദരീസുതനാം നിനക്കെന്നോടു
മത്സരമുണ്ടാകവേണ്ട കേട്ടീടു നീ
കൂപത്തിലാനന്ദമോടിരിക്കും ഭേകി
ഭാവിക്കുമഭ്ഭൂനാഥാഗ്രേ പറക്കുവാനേവം
പുരൈവചൊല്ലും വണ്ണമാമിന്നു നീ
വന്നു ചൊല്ലുന്നതുണ്ണീ മനോഹര
അന്യദേശേഗമിച്ചാഗമിച്ചീടുവാ-
ന്നൂനം ശക്തിയില്ലല്ലോ കുമാരനാകുന്ന
നിനക്കതുകൊണ്ട് ചൊല്ലീടുന്ന

നിന്നഭീഷ്ടത്തിന്നനുവദിച്ചേനഹം
കൊണ്ടുപോയാലുമൻപൊടെരുതൻമാരെ
വേണ്ടുന്നതെന്നുകേട്ടഞ്ജസാ നൽമണിക്കുണ്ട-
നെരുതാദിയാമെരുതൻമാരെ ഇണ്ടലറ്റെണ്ണി
വാങ്ങീടിനാൻ ബാലകൻ; ശൃംഗങ്ങളും കുളമ്പും
തുടച്ചേറ്റമുത്തങ്ങളാം കാളകൾക്കു തൃണങ്ങളും
പാനീയവും കൊടുത്തോരോരോ സാധനം
വാണിഭത്തിനാശു വാങ്ങീ കുമാരകൻ
ചെമ്മുള്ള ധാന്യങ്ങളോരോ തരം,
രത്നക്കമ്പളം, കമ്പിളിയും, നൽകരിമ്പടം
രമ്യമാം കഞ്ചുകം, തൊപ്പിയും, മറ്റുള്ള
തുണ്മയോടെണ്ണിപ്പറവാനരുതുമേ
കാളകൾക്കാശുകണ്ഠമണി, മാലകൾ
മേളമോടിട്ടു പുറത്തൊക്കെയുമേറ്റി
വച്ചാനന്ദമുൾക്കൊണ്ടു ചങ്ങാതിമാരുമാ-
യുണ്ണും കഴിഞ്ഞെഴുന്നേറ്റു കുമാരകൻ
നിർമ്മലനാമവൻ മാതാപിതാജ്ഞയും
നന്മയോടാദായത്തൻ സഖിമാർ സമം
ചമ്മട്ടിപാണിതൻമേലെ ചേർത്തെരു
തുകൾ തമ്മെ തെളിച്ചവരും നടത്തീടിനാൻ
കോടച്ചെരമോ പൂതിച്ചെരമോ
പെരുമ്പാടിമാർഗ്ഗത്തൂടെയാഗമിക്കെ
ആടലറ്റേവരുമൊത്തവരോരോ നാടുകളും
കഴിഞ്ഞാശു പോയാരവർ പറയുവതി-
നരുതരുതെരുതുകളുടെഗമന ഘോഷേണ
പാറുന്നിതൂഴികിളർന്നു രേണുക്കളും
മണികളുടെ മൃദുനിനദമതികുതുകമോർക്കുകിൽ
മാർഗ്ഗമോരോന്നു പിന്നിട്ടുപിന്നിട്ടു പോയീ

അവർ കരുതിയൊരു സരണിയിലെ വിരവൊടു
ചെന്നങ്ങൊരേടത്തു ചെറ്റാശുനിർത്തീടിനാൻ
മദനരിപു ഗിരിജവരനായ മീത്തൽ
പെരുമാൾചുങ്കം കൊടുക്കാത്ത മൂലം
തദാസപതിബദ്ധ പുരമഥന കഠിനതര
കോപവും സംഭവിച്ചമ്പരന്നാരവരൊക്കവെ.
ഒരുദിശയുമതുപൊഴുതവർക്കറിയായതില്ലൊ
ർക്കുന്നു മാർഗ്ഗം പിഴച്ചുപോയെന്നവർ
പലനിറവുമുടയവൃഷസമുദയ
മശേഷവും പാഷണ്ഡരുപികളായ്
വന്നിതത്ഭുതം, പുമ്പാണവൈരി
ഗംഗാധരനീശ്വരൻ, അചലസുതപതി
കരുണയില്ലായ്കിലേവർക്കുമല്ലലു
ണ്ടായിവരുമെന്നു ചൊല്ലേണമോ
കഠിനജ്വരമഥമസ്തനോവതും
കങ്കാളദേവനുണ്ടായിച്ചമഞ്ഞുപോൽ
അതുസമയമവിടമഴകേറുമച്ഛൻമാരെ
യാശുതോന്നീനല്ല കല്ലറയച്ഛനും
മലവഴിമനോഹരമോടുനോക്കിപ്പോയ
മലയന്നമേറും മലപ്രഴിയച്ഛനും
അഴകുടയമണിക്കടയരച്ഛനും
മർമ്മൊഴിയച്ഛനും പിന്നെ
പെരുമ്പുഴയച്ഛനും അഥപസതി
പെരുവഴിപിഴച്ചുപെരുമ്പുഴയാറ്റിൽ
പെരുമ്പുഴയച്ഛനും ചെന്നിതു
അനവരതമവിടെ മരുവീടും പെരുമ്പുഴ
യമ്മയോടൊത്തിരുന്നൂ പലകാലവും
പലവരവുകളുമവിടെ ഝടിതി
കുറവാക്കിനാൻ വമ്പൻ പെരുമ്പുഴയച്ഛനാം

ദൈവവും, അരുതിവനൊടനിശമിനി-

യൊത്തുവാണീടുവാനത്രയെന്നോർത്തു

പെരുമ്പുഴയമ്മയും കുറവടിയുമഴകി-

നോടെടുത്തു താങ്ങിത്തദാ കോടീരബന്ധം

പെരുമ്പുഴയച്ഛനും ത്വരിതമവിടന്നു

പോയിപ്പിന്നെപ്പലേടവും സ്ഥാനങ്ങളോ-

രോന്നിലാശു മേവീടിനാർ

പ്രണതജനമതികുതുകം ഹൃദയമൊടുനൽകുന്ന

പൂജകളെല്ലാം പരിഗ്രഹിച്ചാദരാൽ

ഇരവു പകലടിയിണ വണങ്ങുവോരേവർക്കു

മിഷ്ടംവരുത്തും പെരുമ്പുഴയച്ഛനും

പരിചൊടനവധിദിശി വസിച്ചതുചൊല്ലുവാൻ

പാരംപണിയുണ്ടെനിക്കോർക്കുകിൽ

സകലദിശിയതിലുമൊഴിയാതെ വാഴുന്ന

നീ സേവിച്ചവർക്കു നൽകീടനുഗ്രഹം

ദിവസകരസദൃശമനിശം വിളങ്ങീടുന്ന

ധീരൻ പെരുമ്പുഴയച്ഛനാം ദൈവമേ

തവചരിതമിദമൊരറിവില്ലാതെ

ചൊല്ലിനേൻ സംക്ഷേപമായതി-

ലുള്ള കുറ്റങ്ങളും കരുണയോടജസ്രം-

ക്ഷമിച്ചു രക്ഷിക്ക മാം കൈതൊഴുന്നേനഹം

ത്വൽപാദാംഭോരുഹം.

താരാർബാണാരിപാദാംബുജമതി-

നണയും ഭൃംഗവൃന്ദങ്ങളെപ്പോലാചാര്യൻ

മാരായി വിളങ്ങും വടുവരിലൊരുവൻ

സൂനുകല്യാണശീലൻ സാരൻ സങ്കീർത്തനം

മേ പറവതിനരുതെന്നാലുമൊട്ടൊട്ടു

രൈപ്പാനാരംഭിച്ചാദ്യനാകും തവ പദ-

മിടർപോവാനജസ്രം ഭജേഹം.

